# ആനന്ദസോപാനം

(ബ്രഹ്മാനന്ദ സ്വാമി ശിവയോഗി)



പ്രസാധകൻ:—

**നിർമ്മലാനന്ദയോഗി**

പ്രസിഡൻറ്,

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമം

പി. ഒ. ആലത്തൂർ, പാലക്കാട്ട് ജില്ല — കേരളം

പിൻ: — 678 541. ഫോൺ: 342

(Malayalam)
Ananda Sopanam
Philosophy & Rajayoga
By BRAHMANANDA SWAMI SIVAYOGI

5th Edition 1988



Published by
NIRMALANANDA YOGI
President
Brahmananda swami Sivayogi's
Sidhasramam
Post Box No. 1.
ALATHUR (P.O.) Palghat Dt., Kerala.
Pin - 678 541 — Phone : 342.

Price Rs. **15 00**

Printed at Sujatha Printers, Alathur
Phone 416

ആനന്ദ ഏവ വിജയതെ - മനഃസ്വാസ്ഥ്യമെവാനന്ദഃ.

മനോജയ ഏവ മഹാജയഃ അഹിംസൈവ പരമോധമ്മഃ.

# മുഖവിന്യാസം.

മതങ്ങൾ ജനങ്ങളെ അജ്ഞാനകമ്മശൃംഖലകൊണ്ടു ബന്ധിച്ചു സ്വാതന്ത്ര്യസുഖത്തെ കെടുത്തു ദുഃഖിപ്പിക്കുന്ന കാരാഗൃഹങ്ങളായിട്ടാണ് (ജേലുകളായിട്ടാണ്) കലാശിച്ചിരിക്കുന്നതു്. അനേകകാലമായി ലോകം മുഴുവനും മഹാരാജാക്കന്മാരും കൂടി മതജേലിൽപെട്ടു കഷ്ടപ്പെട്ടു കാലം കഴിക്കുന്നു. അങ്ങിനെയുള്ള മതജേലിനെ ഇടിച്ചുപൊളിച്ചു ചാടി സ്വതന്ത്രന്മാരായി ആനന്ദിക്കുവാൻ ഇക്കാലത്തു പലക്കും സംഗതിവന്നതു നമ്മുടെ ആനന്ദവിമാനാദി കൃതികളാലാണ്. ഇങ്ങിനെ ചെയ്‌വാൻ മറെറാരു മതങ്ങൾക്കും കഴിഞ്ഞിട്ടില്ല എന്നത് ഈ ആനന്ദസോപാനത്താൽ തെളിയും. എന്നാൽ ദൈവപ്രസാദത്തിനു വേണ്ടി വളരെക്കാലം വിഗ്രഹാരാധന ചെയ്തിട്ടും, ക്ഷേത്രത്തിൽ പോയി ഭജിച്ചിട്ടും, നെയ്‌വിളക്ക വെച്ചിട്ടും, പുഷ്പാഞ്ജലി, അഭിഷേകം, മൃത്യുഞ്ജയാദികളായ ഹോമങ്ങൾ, ദാനങ്ങൾ, ത്രിമധുരാദി നൈവേദ്യങ്ങൾ, നമസ്കാരങ്ങൾ, വിവിധ മന്ത്രജപങ്ങൾ, രൂപധ്യാനങ്ങൾ, വഴിവാടുകൾ എന്നിവയെ ചെയ്തിട്ടും, തീൎത്ഥയാത്ര ചെയ്തിട്ടും, ഏകാദശ്യാദി കഠിനവ്രതങ്ങളെടുത്തു പട്ടിണികിടന്നിട്ടും, ഉറക്കം ഒഴിച്ചിട്ടും, ഭഗവൽഗീതാദികളെ പാരായണം ചെയ്തിട്ടും, വൈദികന്മാരുടെ വംശത്തിൽ ജനിച്ചു ബ്രാഹ്മണകമ്മങ്ങളെ ചെയ്തിട്ടും, സുഖം കിട്ടാതെ അജ്ഞാനാന്ധകാരത്തിൽപെട്ടു ദുഃഖിച്ചുകിടക്കുന്ന ജനങ്ങൾ, നമ്മുടെ സിദ്ധഗ്രന്ഥങ്ങളെ വായിച്ചമാത്രയ്ക്കു് ആ കമ്മങ്ങളെ എല്ലാം വിടുകയാൽ മതജേലിൽനിന്നു വിടുവാൻ സംഗതിവന്നു. നമ്മുടെ സിദ്ധഗ്രന്ഥങ്ങളിൽ പറയുംപ്രകാരം അവർ യോഗത്തെ അഭ്യസിക്കുകയാലും സിദ്ധാശ്രമത്തിൽ വന്ന് ഉപദേശംവാങ്ങി അഭ്യസിക്കുകയാലും ആനന്ദിപ്പാനും സംഗതിവന്നു. ചിരകാലമായി അനുഭവിച്ചുവന്നിരുന്ന വിഗ്രഹാരാധനാദി കമ്മദുഃഖ

ത്തിൽനിന്നു വേർവിട്ടു് ആത്മാനന്ദത്തെ അനുഭവിപ്പാൻ സംഗതിവരികയാൽ കണ്ണിന്നു വെളിച്ചം സിദ്ധിച്ച കുരുടനെപ്പോലെയും നിധികിട്ടിയ ദരിദ്രനെപ്പോലെയും ആനന്ദാതിശയങ്ങൾ അടങ്ങാതെ ഓരോരുത്തർ നമുക്കയച്ച എഴുത്തുകൾ അനേകം. അവ എല്ലാം എടുത്തു ചേർക്കുന്നതായാൽ വിസ്തൃതമായ ഒരു ആനന്ദ പ്രബന്ധമായിത്തീരും. അതുകൊണ്ടു കുറച്ചു ലേഖനങ്ങളെ മാത്രം എടുത്തു രൂപീകരിച്ചതാണു് ഈ ആനന്ദ സോപാനം. മതദുഃഖത്തെ നീക്കി ആനന്ദിപ്പിക്കുവാൻ നമ്മുടെ കൃതികളല്ലാതെ അവതാരങ്ങളെന്നും, ദൈവപുത്രനെന്നും, ദൈവദൂതനെന്നും, ഋഷീശ്വരനെന്നും, ലോകഗുരുക്കൾ എന്നും മററു പേരിനെ സമ്പാദിച്ച വമ്പന്മാർക്കും അവരുടെ കൃതികൾക്കും കഴിഞ്ഞിട്ടില്ലെന്നും, ആ വമ്പന്മാരാൽ കല്പിതങ്ങളായ മതങ്ങൾ ദുഃഖജേലുകളായിട്ടാണു് കലാശിച്ചിട്ടുള്ളതെന്നും ഈ ആനന്ദ സോപാനത്താൽ തെളിയും. എങ്കിലും ഈ മുഖവിന്യാസത്തിൽകൂടി അല്പം തെളിയിച്ചുകൊള്ളുന്നു. മതങ്ങൾ ദുഃഖജേലുകളായിട്ടല്ല ആനന്ദഹേതുക്കളായിട്ടാണു് കലാശിച്ചിട്ടുള്ളതു് എങ്കിൽ ആനന്ദസോപാനം പോലെയുള്ള ആനന്ദാനുഭവ പ്രബന്ധങ്ങൾ ആ മതങ്ങളിൽകാണപ്പെടുവാൻ അവകാശമുണ്ടായിരുന്നു. ലോകം മുഴുവനും ഒരേ ആനന്ദമതക്കാരാകുന്നുവെന്ന വാസ്തവത്തെ പുസ്തകങ്ങൾകൊണ്ടും പത്രങ്ങൾകൊണ്ടും പ്രസംഗങ്ങൾകൊണ്ടും കൊട്ടിഘോഷിപ്പാനവകാശമുണ്ടായിരുന്നു. ആനന്ദമാർഗ്ഗത്തെ മാത്രം ഉപദേശിച്ചു ജനങ്ങളെ ആനന്ദിപ്പിപ്പാനും അവകാശമുണ്ടായിരുന്നു. ആനന്ദമതസ്ഥാപകനായ നമ്മെ ആക്ഷേപിപ്പാനും അവകാശമില്ലായിരുന്നു. ''അഞ്ജനമെന്നതു ഞാൻ അറിയും മഞ്ഞളുപോലെ വെളുത്തിരിക്കും എന്നു പറഞ്ഞതുപോലെ ദൈവം സൃഷ്ടിസ്ഥിതികർത്താവാണു്, സംഹാരകർത്താവാണു്, ദയാനിധിയാണു്, ഭക്താഭീഷ്ടദാതാവാണു്, അവേദ്യനാണു്, സരൂപനാണു്, അരൂപനാണു്, നാനാരൂപനാണു് എന്നും മററും പൂർവ്വാപരവിരോധം പറഞ്ഞു ദൈവത്തെ മഹാ വികൃതിയാക്കുവാനും രൂപഗുണഭേദത്താൽ മതവാദികൾക്കു തമ്മിൽ തല്ലുവാനും അവകാശമില്ലായിരുന്നു. ചന്ദ്രനേയും, ആനയേയും, കാററി

നേയുംപററി രൂപാദിഭേദത്താൽ ഒരു മതക്കാരും വാദപ്രതിവാദംചെയ്തു കലഹിക്കുന്നില്ല. എല്ലാവരും ഒരേ അഭിപ്രായക്കാരായിരിക്കുന്നു. അപ്രകാരം ദൈവത്തെപ്പററിയും അറിവുണ്ടെങ്കിൽ അഭിപ്രായഭേദേന ഭിന്നിക്കുവാൻ അവകാശമില്ലായിരുന്നു. ദൈവപ്രസാദത്തിനുവേണ്ടി അനേകായിരം ഉറുപ്പിക ചിലവുചെയ്യിച്ച് ഇന്ത്യയെ അമ്പലപ്പറമ്പാക്കുവാനും സംഗതിയില്ലായിരുന്നു. ജീവിച്ചിരിക്കുമ്പോഴുംതന്നെ അനുഭവിക്കാവുന്നതാണ് മുക്തി എന്നറിയാതെ ചത്താൽ സ്വർഗ്ഗംകിട്ടും മുക്തികിട്ടും എന്നും മററും അപ്രത്യക്ഷഫലങ്ങളെ പറഞ്ഞു ഭ്രമിപ്പിച്ചു വിഗ്രഹാരാധനാദി കർമ്മങ്ങളെ ചെയ്യിച്ചും ദൈവത്തെ പ്രാർത്ഥിപ്പിച്ചു കരയിച്ചും കുട്ടികളെപ്പോലെ അവശന്മാരായി കരഞ്ഞുകിടക്കുന്ന അനുഭവത്തിന്നും അർത്ഥനാശത്തിന്നും ഞാൻ ഹിന്തു, ഞാൻ ക്രിസ്ത്യാനി എന്നിങ്ങനെ നാനാമതഭേദാലുള്ള കലഹത്തിനും അന്നും ഇന്നും സംഗതിവരുത്തി ജനങ്ങളെ ദുഃഖഭാജനമാക്കുവാൻ ആ മതങ്ങൾക്ക് അവകാശമില്ലായിരുന്നു. ഇങ്ങിനെ ആലോചിക്കുമ്പോൾ മതങ്ങളെ സാധാരണ ജേലുകളെന്നു പറഞ്ഞാൽ മതിയാകയില്ല. മഹാദുഃഖജേലുകളെന്നു തന്നെ പറയേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ജേലിൽ അസ്വതന്ത്രന്മാരായി പണി എടുത്തുകിടക്കുകമാത്രമെ വേണ്ടു. അങ്ങിനെ കിടക്കുന്നതു കളവു മുതലായ കുററം ചെയ്ത പാപികൾക്ക മാത്രമെ വേണ്ടു. ജേലിൽ പട്ടിണി മുതലായ കഠിനകഷ്ടകർമ്മദുഃഖങ്ങളേയും അനുഭവിക്കേണ്ട. അജ്ഞാനപാഠത്തെ പഠിച്ചു ജ്ഞാനികളെ തെറിപറഞ്ഞ് അധഃപതിക്കയും വേണ്ട. ശിക്ഷിച്ച അവധികഴിഞ്ഞാൽ സ്വതന്ത്രനായി സഞ്ചരിക്കുകയും ചെയ്യാം. മതങ്ങളിലാവട്ടെ ജന്മപര്യന്തം കർമ്മബന്ധനത്തിൽ കിടക്കേണം. ആ ജന്മവിധി എത്രകഷ്ടം! ജാതിഭേദാനാചാരവിഗ്രഹാരാധനാദികളായ അജ്ഞാനകർമ്മങ്ങളെ പഠിക്കേണം. കരിങ്കല്ലു മുതലായ പ്രതിമകൾക്കും കൂടി അടിമയായ് കിടക്കേണം. ഉപവാസത്താൽ തിരെ പട്ടിണികിടക്കേണം. ഉറക്കമൊഴിക്കേണം. ഇത്യാദികൊണ്ടുള്ള അജ്ഞാനദുഖങ്ങൾ മതജേലിൽ അല്ലാതെ സാധാരണ ജേലിൽ ഉണ്ടോ? പിതൃകർമ്മയാഗാദികളിൽ പ്രാണിഹിംസയെ ചെയ്യിപ്പിച്ചു നിർദ്ദയന്മാരായ പാപികളാക്കി മാംസം തിന്നാത്ത

വിശിഷ്ടബ്രാഹ്മണരെക്കൊണ്ടുകൂടി നിർബ്ബന്ധിച്ച മാംസം തിന്നിക്കുന്ന നിന്ദ്യകർമ്മം മതജേലിൽ അല്ലാതെ സാധാരണ ജേലിൽ ഉണ്ടോ ? നമ്മുടെ സിദ്ധഗ്രന്ഥങ്ങളെ വായിച്ച് അജ്ഞാന കർമ്മങ്ങളെ വിട്ടു സ്വതന്ത്രന്മാരായി ആനന്ദിക്കുന്ന സാധുശീലന്മാരോട് "ആ ഗ്രന്ഥങ്ങളെ വായിക്കരുത്, നിങ്ങളെ ഞങ്ങൾ സംഘത്തിൽനിന്നു ഭ്രഷ്ടന്മാരാക്കും" എന്നു പറഞ്ഞു മതാഭിമാനികൾ നിർബ്ബന്ധിക്കുന്നു. ഉപദ്രവിക്കുന്നു. നമ്മെക്കുറിച്ചു തെറിപറയുകയും എഴുതുകയും ചെയ്യുന്നു. ഇങ്ങിനെ ലോകത്തെ കെടുക്കുവാനുള്ള ശക്തി മതജേലിനല്ലാതെ സാധാരണ ജേലിനുണ്ടോ ? കളവു മുതലായ കുററം ഒന്നും ചെയ്യാതെ സത്യധർമ്മാദികളോടുകൂടി നടക്കുന്ന പരമഭക്തന്മാരും കുററത്തിനു തക്ക ശിക്ഷ കൊടുത്തു കുററക്കാരെ ജേലിൽ ഇടുന്ന നീതിനിധികളായ ജഡ്ജിമാരും മഹാരാജാക്കന്മാരുംകൂടി മതജേലിൽപെട്ടു പട്ടിണികിടന്ന് ഉപവാസാദി കർമ്മങ്ങളെച്ചെയ്തു കാലം കഴിക്കുന്നു. ഇങ്ങിനെ ഉള്ള മഹായോഗ്യന്മാരുടെ കൈകളെക്കൂടി കർമ്മശൃംഖലകൊണ്ടു ബന്ധിച്ചു ചൈതന്യമില്ലാത്ത പ്രതിമകൾക്കും ഉപവാസാദികർമ്മങ്ങൾക്കും അടിമകളാക്കിത്തീർക്കുന്ന കടുംകൈ മതജേലിലല്ലാതെ സാധാരണ ജേലിലുണ്ടോ? ഇത്യാദികളായ ദോഷങ്ങളാൽ ലോകത്തെ മുഴുവനും ബന്ധിച്ചിരിക്കുന്നതുകൊണ്ടു സാധാരണ ജേലിനെക്കാൾ മതങ്ങൾ മഹാദുഃഖജേലുകളെന്നഭിപ്രായപ്പെട്ടതാകുന്നു.

ആനന്ദക്കുമ്മി

1 മനുജർക്കുജേലേകും രാജാക്കളും
മതജേലിൽപ്പെട്ടഹോ ദുഃഖിക്കുന്നു
മതദുഃഖജേലിൽനിന്നവരെ മോചിപ്പിക്കും
മഹരാജൻ മൽകൃതി ജ്ഞാനപ്പെണ്ണേ

2 മതജേലിടിച്ചുപൊളിച്ചു ചാടി
അതിസ്വാതന്ത്ര്യത്തോടെ സഞ്ചരിച്ചു
കുതുകേനവാഴുവാൻ എൻവിമാനംപോലെ
ക്ഷിതിയിങ്കലൊന്നില്ല ജ്ഞാനപ്പെണ്ണേ

3 ദുഃഖമതക്കൂട്ടിൽനിന്നിട്ടീഞാൻ
വിക്രമീസിംഹംപോൽചാടീടിനേൻ
ചക്രവത്തിക്കുടിഅസ്വതന്ത്രൻപാത്താൽ
ശക്തൻഞാൻസ്വതന്ത്രൻഞാൻ ജ്ഞാനപ്പെണ്ണേ

നമ്മുടെ കൃതിനിമിത്തം ഭൂമണ്ഡലത്തെ മുഴുവൻ ആനന്ദിപ്പിക്കുന്ന ഒരു ആനന്ദമതത്തിൻെറ അവതാരത്തിന്നു കേരളത്തിൽ ചിലേടം അർഹിച്ചിരിക്കുന്നുവെന്നും കലികാലമാണെന്നു ദൂഷിക്കപ്പെടുന്ന ഈ യുഗം ഒരു ആനന്ദയുഗമാണെന്നു അഭിനന്ദിക്കുന്നതിന്നു പലക്കും സംഗതിവന്നിരിക്കുന്നുവെന്നും ഈ ആനന്ദസോപാനത്താൽ തെളിയും. കമ്മികളുടെ പരമ്പരയാൽ അജ്ഞാനദുഃഖങ്ങളെ വദ്ധിപ്പിക്കുന്ന അമ്പലപ്പറമ്പാകുന്ന ഇന്ത്യയിൽ കേരളത്തിൽ ചിലേടം ആനന്ദയോഗശാലാലംകൃതമായിത്തീരുന്നതിന്നും രാജയോഗപ്രസംഗത്തിന്നും ജാതിഭേദവിഗ്രഹാരാധനാദി കമ്മഖണ്ഡനത്തിന്നും മിശ്രഭോജനത്തിന്നും സംഗതിവരുത്തിയതു നമ്മുടെ കൃതികളാണെന്നും ഇതിനാൽ തെളിയും.

ജാതിമതഭേദമെന്നിയെ പഠിപ്പുള്ളവരും ഇല്ലാത്തവരുമായ സർവ്വ സ്ത്രീ പുരുഷന്മാക്കും ആദ്യംതന്നെ രാജയോഗത്തെ ശീലിച്ചു മുക്തന്മാരാവാമെന്നും അതിന്നു വിരോധം പറയുന്നവർ രാജയോഗാനന്ദത്തെ അണുവോളവും അനുഭവിക്കാത്തവരാണെന്നും അതിനെ അനുഭവിപ്പാൻ സംഗതിവരാത്ത കാരണം രാജയോഗം കള്ളപ്രമാണങ്ങളാൽ മറയ്ക്കപ്പെട്ടുകയാൽ അസ്തമിച്ചുപോകയും അതിനെ കണ്ടുപിടിക്കുവാൻ ആരെക്കൊണ്ടും കഴിയായ്കയാലാണെന്നും അങ്ങിനെ അസ്തമിച്ച രാജയോഗത്തെ ഏവക്കും ഉപകാരപ്പെടുമാറ് എടുത്തുകാണിച്ചു കൊടുത്തതു നമ്മുടെ കൃതികളാണെന്നും ഇതിനാൽ തെളിയും.

ഹിന്തുമതത്തിൽ കപടപ്രമാണങ്ങളുണ്ടെന്നു തെളിയിച്ചതും ചിലബാലന്മാക്കുകൂടി കള്ളപ്രമാണങ്ങളെ കണ്ടുപിടിപ്പാൻ കേരളത്തിൽ കഴിവുണ്ടാക്കിയതും വിഗ്രഹാരാധനാദി കമ്മങ്ങൾ ആദിപടവാണെന്നു വാദിക്കുന്ന വമ്പന്മാരുടെ

ഡംഭത്തെ സ്തംഭിപ്പിക്കുവാൻ ഡിംഭന്മാർക്കുകൂടി പ്രമാണയുക്തി ധീരതാദിനൈപുണ്യങ്ങളെ സിദ്ധിപ്പിച്ചതും നമ്മുടെ കൃതികളാണെന്ന് ഇതിനാൽ തെളിയും. ദൈവം സൃഷ്ടിസ്ഥിതിസംഹാരകർത്താവാണ്, പരമകാരുണികനാണ്, ഭക്താഭീഷ്ടദാതാവാണ്, എന്നും മററും സഗുണമായി പറയുന്ന മതങ്ങൾക്ക് എതിരായി ദൈവത്തെ നിർഗ്ഗുണമായി തെളിയിച്ചതു നമ്മുടെ കൃതികളാണെന്ന് ഇതിനാൽ തെളിയും. ദൈവം ഒന്നുകൊണ്ടും പ്രസാദിക്കുന്ന വികാരിയല്ല നിർഗ്ഗുണനാണെന്നു തെളിയിച്ച് ഏകസംഗതികൊണ്ടുതന്നെ ദൈവപ്രസാദകരണങ്ങളാണെന്നു തെററിദ്ധരിച്ചുചെയ്യുന്ന നാനാകർമ്മങ്ങൾ നിമിത്തമുള്ള ദ്രവ്യനാശത്തിൽനിന്നും കായക്ലേശത്തിൽനിന്നും അജ്ഞാന ദുഃഖത്തിൽ നിന്നും മോചിപ്പാനും എല്ലാവരും ഒരേ ആനന്ദമതക്കാരാകുന്നുവെന്നു തെളിയിച്ചതുകൊണ്ടു പലർക്കു ആനന്ദിപ്പാനും ഇക്കാലത്ത് സംഗതിവന്നത് അത്യത്ഭുതംതന്നെ. എന്തുകൊണ്ടെന്നാൽ പ്രഭുക്കന്മാരും പണ്ഡിതന്മാരും എന്നുവേണ്ട ലോകത്തിൽ മിക്കപേരും യഥാർത്ഥജ്ഞാനി വചസ്സിനെ വിലവെക്കാത്തവരാകുന്നു. അതുകൊണ്ടാണ് ജാതിമതഭേദകർമ്മങ്ങളാൽ ഏകയോഗക്ഷേമത്തിന്നു വിഘാതം നേരിട്ടതും ബുദ്ധാദികളെ തിരസ്കരിച്ചതും ബഹിഷ്കരിച്ചതും. അതുകൊണ്ടാണ് നമ്മുടെ സിദ്ധഗ്രന്ഥങ്ങളെ അയച്ചുകൊടുത്തിട്ടും ചില പ്രഭുക്കന്മാരും ചില പത്രാധിപന്മാരും മൌനം ദീക്ഷിച്ചുകൊണ്ടു കർമ്മകാണ്ഡത്തെ പ്രചരിപ്പിക്കുന്നതും, ചില കർമ്മയോഗിവേദാന്തികൾ നമ്മെ ദുഷിക്കുന്നതും. ഈ സ്ഥിതിക്കു മതങ്ങളെ ജേലുകളായി നിരൂപിച്ച സ്ഥിതിക്കു പെട്ടെന്നുണ്ടാവുന്ന അസഹ്യത നിമിത്തം വീശി എറിയാതെ ക്ഷമയോടുകൂടി നമ്മുടെ കൃതികളെ വായിച്ചു സാരത്തെ അറിഞ്ഞു് ആനന്ദമതത്തെ അവലംബിക്കുവാൻ പലരും ഉണ്ടായതു് അത്യത്ഭുതമെന്നു ആവർത്തിച്ചു പറയേണ്ടിയിരിക്കുന്നു. മേൽപറഞ്ഞവരെപ്പോലെ ക്ഷമയോടുകൂടി വായിച്ചാലോചിക്കുന്നതായാൽ ലോകം മുഴവനും ആനന്ദമതത്തെ അംഗീകരിക്കും. ഇതിൽ ചേർക്കപ്പെട്ട മംഗളപദ്യാദികളിൽ നമ്മുടെ ആയുരാരോഗ്യാദി ക്ഷേമങ്ങൾക്കുവേണ്ടി ചിലർ ദൈവത്തെ പ്രാർത്ഥിച്ചിട്ടുണ്ടു്. അവർ അങ്ങിനെ

ചെയ്തു ഹിന്തുക്കളും മററു മതക്കാരും ദൈവത്തെ സഗുണ മെന്നു തെററിദ്ധരിച്ചിരിക്കുന്നതുപോലെ ധരിച്ചിരിക്കുന്ന കാലത്തു പ്രാൎത്ഥിച്ചതാകുന്നു. പ്രാൎത്ഥനാപരങ്ങളായ ആ ലേഖനങ്ങളെ ഇതിൽ ചേൎത്തു നമ്മുടെ കൃതിയിൽ പലതരക്കാരും അത്യന്തം സന്തോഷിച്ചിട്ടുണ്ടെന്നതിനെ കാണിപ്പാൻ വേണ്ടി മാത്രമാകുന്നു. അതിനെപ്പിടിച്ചു ദൈവം സഗുണമാണെന്നു ബ്രഹ്മാനന്ദസ്വാമി ശിവയോഗിയും സമ്മതിച്ചിരിക്കുന്നു എന്നു് എതിർകക്ഷിക്കു് എതിൎപ്പാൻ ന്യായമില്ല. പുരാതനകാലത്തു സംസാരത്തെ ഉപേക്ഷിച്ചു ചിരകാലം കഷ്ടപ്പെട്ടു ദുർല്ലഭം ചില യോഗീശ്വരന്മാർ മാത്രം അനുഭവിച്ചിരുന്ന ആത്മാനന്ദത്തെ ഇക്കാലത്തു സംസാരികൾകൂടി അചിരാൽ സുകരമായും സുലഭമായും അനുഭവിക്കുന്നതിന്നു സംഗതിവരുത്തിയ നമ്മുടെ സിദ്ധഗ്രന്ഥങ്ങളുടെ ഫലിതത്തിന്നു പ്രബലസാക്ഷി മാത്രമാണു് ഈ ആനന്ദസോപാനം. ദൈവം നിർഗ്ഗുണമാണെന്നും ജാതിഭേദ വിഗ്രഹാരാധനാ പ്രാൎത്ഥനാദികർമ്മങ്ങൾ മുക്തിക്കു വിരോധികളായി നിന്നു് അജ്ഞാനദുഃഖത്തിൽ പതിപ്പിക്കുന്നവയാണെന്നും മുക്തി എന്നതു മനോജയം മാത്രമാണെന്നും അതു രാജയോഗ സാദ്ധ്യമാണെന്നും രാജയോഗം സർവ്വ സ്ത്രീ പുരുഷന്മാൎക്കും അഭ്യസിക്കാവുന്നതാണെന്നും ആനന്ദമതത്തിൻ മീതെ ഒന്നും ഇല്ലെന്നും ലോകം മുഴുവനും ഒരേ ആനന്ദമതക്കാരാണെന്നും മററും നിഷ്പ്രയാസേന തെളിയിക്കുന്ന അനിതരസാധാരണങ്ങളായ ഉക്തിപ്രത്യുക്തിയുക്തിശക്തിപ്രമാപ്രവാഹപ്രകാരങ്ങളെ അറിയേണമെങ്കിൽ നമ്മുടെ ആനന്ദവിമാനാദിഗ്രന്ഥങ്ങളെത്തന്നെ വായിക്കേണം.

> ''കാലംയജ്ഞതപോദാന തീൎത്ഥദേവാച്ചനഭ്രമൈഃ
> ചിരമാധിശതോപേതാ ക്ഷപയന്തിമൂഗാ ഇവ
> വൎണ്ണധർമ്മാശ്രമാചാര ശാസ്ത്രയന്ത്രണയോജ്ഝിതഃ
> നിൎഗ്ഗച്ഛതിജഗജ്ജാലാൽ പഞ്ജരാദിവകേസരീ''

ഇങ്ങിനെ അനേക കാലം മുമ്പേ തന്നെ വസിഷ്ഠാദിജ്ഞാനികൾ യാഗവ്രതവിഗ്രഹാരാധനാദികർമ്മങ്ങളെ ചെയ്യുന്നവരെ നിന്ദിച്ചിട്ടും, ജാതിഭേദാചാരങ്ങളും ആശ്രമാചാരങ്ങളും അവയെ വിധിക്കുന്ന ശാസ്ത്രങ്ങളും സ്വാതന്ത്ര്യത്തെ

കെട്ടുകന്ന ബന്ധനപാശങ്ങളാകയാൽ അവയെ ഖണ്ഡിച്ച പ്രപഞ്ചവലയിൽ നിന്ന കൂട്ടിൽനിന്ന സിംഹം എന്നപോലെ ചാടി സ്വതന്ത്രനായിരിക്കേണമെന്ന് ഉപദേശിച്ചിട്ട കൂടി ഇതേവരെ ആ സാരവചനങ്ങളെ നടപ്പിൽവരുത്താതെ അജ്ഞാനകർമ്മശൃംഖലാബദ്ധന്മാരായിത്തന്നെ ഹിന്ദുക്കരം കാലംകഴിക്കുന്നു. ഇക്കാലത്തു ഭാരതമഹാജനസഭയൊ ഹിന്ദുരാജാക്കന്മാരൊ ആ വചനത്തെ നടപ്പിൽവരുത്തുവാൻ ശ്രമിക്കുന്നതും ഇല്ല. യഥാത്ഥജ്ഞാനികളുടെ വചനത്തെ നടപ്പിൽവരുത്തി ഐകമത്യ യോഗക്ഷേമങ്ങളെ ചെയ്യുവാൻ ഇന്ത്യയിൽ പ്രബലന്മാരില്ലാതെവന്നത് ഇന്ത്യയുടെ നിർഭാഗ്യംതന്നെ.

ആനന്ദക്കുമ്മി

''എന്നെപ്പോലെയുള്ള ജ്ഞാനികളെ
അന്നുംഇന്നുംവിലവെച്ചിട്ടില്ല
എന്നാണിതിന്നത്ഥംഇന്ത്യാരാജ്യത്തിന്റെ
മന്ദഭാഗ്യംതന്നെ ജ്ഞാനപ്പെണ്ണേ!''

എന്നു ബ്രഹ്മാനന്ദസ്വാമിശിവയോഗി

---

ആനന്ദമതദ്രഷ്ടാ?

സത്യഗുരു പരമഹംസ ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വര ഭഗവൽപാദാരവിന്ദാഭ്യാം നമഃ അഹിംസാപരമോധമ്മഃ

ആലത്തൂർ പരിശുദ്ധസിദ്ധാശ്രമ നിവാസിയും രാജയോഗാനന്ദ മതോദ്ധാരകനും ആയ ബ്രഹ്മശ്രീ ബ്രഹ്മാനന്ദ സ്വാമി ശിവയോഗി തിരുമനസ്സിലെ 65-ാമത്തെ ഉത്രാടം തിരുനാരം മംഗളം.

കമ്മക്കാടെല്ലാം സ്വമതിപവിയാൽ വെട്ടി നഷ്ടംവരുത്തി
ശമ്മവ്യാപാരം ജനതയിലണയ്ക്കുന്ന യോഗം പരത്തി
ധമ്മശ്രേഷ്ഠത്വം തടവിനൊരഹിംസാസ്ഥ നാട്ടിൽ കലത്തി
ബ്രഹ്മാനന്ദശ്രീ ഗുരുഭുവിജയിക്കുന്നു ചില്ലീനചിത്തൻ. 1

ഇന്നല്ലോസുജനങ്ങരം തൻെറസുദിനം മാലോകരേ! സ്വാമിതാ—
നിന്നല്ലോരുഡുവിങ്കലാണുധരണിത്തട്ടിന്നു പൊട്ടായത്തും
എന്നല്ലങ്ങവിടെക്കനൽ തിരുവയസ്സൻപത്തിയെട്ടോടൊരേ—
ഴിന്നല്ലോതികയുന്നതാക്കുമുലകത്തിന്നാണൊരോണോത്സവം.
ധാരാളംപേരിരിപ്പുണ്ടുലകിൽവയർപിഴപ്പിന്നുസന്യാസിവേഷ
ക്കാരായ്പ്രായേണതൽപൂജനമതഖിലരുംചെയ്തുപോ
[രുന്നുമുണ്ട്
ഹാ! രാജദ്രാജയോഗപ്രചുരമഹിമവണ്ണിച്ചിടാതൊക്കയോടൽ
പാരാവാരത്തിൽമുക്കുന്നുലകവർ; ശിവയോഗീശ്വരൻതന്നെ
[യോഗ്യൻ
മുക്തിക്കേതൊരുമാർഗ്ഗമാണുസുഗമം! കാശിക്കുപോകുന്നതോ
ശക്തിക്കൊത്തൊരുനോൽമ്പുനോല്ക്കുകയതോ യാഗം കഴിക്കു
[ന്നതോ
ഭക്ത്യാവിഗ്രഹപൂജചെയ്തിടുവതോ; എന്നോത്തുമന്ദിക്കവേ
യുക്ത്യാനേർവഴികാട്ടുമിഗ്ഗുരുവരൻതാൻ വിദ്വദഗ്രേസരൻ. 4
ഈലോകംപരിതാപവഹ്നിപിടിപെട്ടാകെദ്ദഹിക്കുന്നതോ—
ർത്താലോലാർദ്രമനസ്സു, നിഗ്ഗുരു, സദാ ഭ്രൂധ്യാനനിഷ്ഠാപരൻ
മാലോട്ടുംവിധമുള്ള യുക്തിവചനം വർഷിച്ചുഹർഷംതരു
ന്നാലോചിക്കുകപാലുമൌലിയിതുപോലാരുള്ള പാരുള്ളതിൽ?
ഏവൻജാതിമതാദിഭേദമതിഹന്താവാംമഹാജ്ഞാനിയോ
ഏവൻയോഗസുഖത്തിനെപ്പുലയനുംനല്കുംമഹായോഗിയോ
ഏവൻപക്ഷിമൃഗാദിഹിംസയെനിറുത്തിക്കുന്നവാരിഷ്ഠരോ
ആവമ്പൻശിവയോഗിരാജനിനിയും നൂറാണ്ടുവാണീടണം. 6
ഏവൻതന്നെജയിച്ചുവെന്നുകളവായ്ചൊല്ലുന്നുവോകമ്മഠർ
ഏവൻകമ്മകമ്മകാണ്ഡകരിഹന്താവാംമഹാസിംഹമോ
ഏവൻഹിന്ദുമതംമഥിച്ചതിലെഴുംയോഗംവെളിക്കാക്കിയോ
ആവമ്പൻശിവയോഗിരാജനിനിയും നൂറാണ്ടുവാണീടണം 7
ഏവൻതന്നുടെബോധവഹ്നിയിലഹോഗീതാപ്രമാണത്തിലും
ററാവേദാദിയിലുംകലൻമതവുംകള്ളപ്രമാസഞ്ചയം
ദാവാഗ്നൌവനമെന്നമാതിരിയെരിഞ്ഞിട്ടിന്നുനീറുന്നുവോ
ആവമ്പൻശിവയോഗിരാജനിനിയുംനൂറാണ്ടുവാണീടണം. 8

ദുഷ്ടമ്മക്കോട്ടപൊട്ടിച്ചിതറിയരിമ്പലം
പാഞ്ഞുസത്തിങ്കലെത്താൻ
തക്കത്തിൽജ്ഞാനബോമ്പിട്ടയതുമൊരുമഹാ
യുക്തിയുക്തംവിമാനം
അക്കൻപോലുജ്ജ്വലിക്കുംവിധമിഹവിരചി-
ച്ചോരുയോഗീശനായ്ത്തൻ
ശക്തൻസിദ്ധാശ്രമത്തിൽസുഖമൊടനുദിനം
വാഴണംദീർഘകാലം. 9

ദയാവാത്സല്യാദിഗുണങ്ങളാൽ ലോകയോഗക്ഷേമത്തിന്നു വേണ്ടി ആലത്തൂർ ''പരിപാവനസിദ്ധാശ്രമത്തിൽ'' ഇരുന്നരുളുന്ന സിദ്ധഗുരോ! ഹേ ബ്രഹ്മാനന്ദസ്വാമിൻ! ''ശമ്മസ്ഥാനത്തിന്നു വഴികാണിച്ചുകൊടുക്കുന്ന ധമ്മസ്വരൂപനാണ് ഞാൻ'' എന്നു പറഞ്ഞു വിശ്വസിപ്പിച്ചു ''ഹിന്തുക്കളുടെ ശിരസ്സു കടിച്ചുടച്ചുതിന്നുന്ന'' കമ്മകാണ്ഡബ്രഹ്മരാക്ഷസൻെറ കപടതയെ കണ്ടുപിടിച്ചു തൽകണ്ഠത്തെ ജ്ഞാനഖഡ്ഗംകൊണ്ടു ഖണ്ഡിച്ചത് അങ്ങുന്നല്ലയോ? ഇങ്ങിനെ ചെയ്യുന്നതിനാൽ എത്രപേർ വ്രതപട്ടിണിയാലും, തീത്ഥാടനത്തിനാലും വിഗ്രഹാരാധനാദികർമ്മങ്ങളാലുമുള്ള കായക്ലേശദ്രവ്യനാശകഷ്ടങ്ങളെ വിട്ടു സുഖഭോജനസന്തുഷ്ടന്മാരായി കാലംകഴിക്കുന്നു? രാവണരാക്ഷസാദികളെ വധിച്ച രാമാദ്യവതാരങ്ങൾക്കുകൂടി ഇങ്ങിനെ ചെയ്യുവാൻ കഴിഞ്ഞില്ലല്ലോ, ഈ സ്ഥിതിക്കു, ഹേ കമ്മകാണ്ഡദുഷ്ടരാക്ഷസഹന്താവേ! എന്ന സംബോധനയ്ക്കു് അർഹനായ മഹാത്മാവ് അങ്ങുന്നല്ലാതെ ആർ? (2) ഹേ പരമകാരുണിക! ആടു കോഴി മുതലായ അനാഥപ്രാണികളെ അറക്കുന്ന സങ്കടംകണ്ടു സഹിക്കാതെ കണ്ണുനീർ വാത്തുംകൊണ്ടു ഹിംസാദോഷത്തെപ്പററി അങ്ങുന്നു വിസ്തരിച്ചതിനെക്കണ്ടേ് എത്രപേർ ഇക്കാലത്തിൽ ഹിംസയെ നിറുത്തിയിരിക്കുന്നു? ഭദ്രകർമ്മമാണെന്നുവിചാരിച്ചു ഭദ്രകാളിക്ഷേത്രത്തിൽവെച്ച് അനേകകാലമായി നടത്തിവരുന്ന ''കുരുതി'' കർമ്മത്തെക്കൂടി ചില സ്വാഗ്രാഹികൾ നിറുത്തിയിരിക്കുന്നു. തിരുവനന്തപുരത്ത് ''ആററുകാൽ'' എന്ന സ്ഥലത്തിലെ ഭദ്രകാളിക്ഷേത്രത്തിലും ആററുങ്ങൽ തോട്ടവാരത്ത് ഇടയാവണത്തു ഭഗവതിക്ഷേത്ര

ത്തിലും അനവധി ആട്ട കോഴികളെ അറുത്തു നടത്തിവരുന്ന കുരുതികർമ്മത്തെ നിറുത്തി തദ്ദേശവാസികരം, ഇങ്ങിനെയുള്ള പുണ്യസമ്പാദനത്തിന്നു സംഗതിവരുത്തിയതു് അഹിംസാ ധർമ്മതല്പരനായ നിന്തിരുവടിയുടെ മോക്ഷപ്രദീപാദികളിൽ നിന്നു സിദ്ധിച്ച ജ്ഞാനവിശേഷമാണെന്നു പത്രങ്ങളിൽ പ്രസിദ്ധംചെയ്തിരിക്കുന്നു. ഇങ്ങിനെയുള്ള ഓരോ ഹിംസാനി വൃത്തികളെ ആലോചിച്ചാൽ, ഹേ അഹിംസാധർമ്മപരി പാലക! ഹേ ദയാസിന്ധോ! എന്ന സംബോധനകരംക്കു് അർഹനായ ദയാനിധി അങ്ങുന്നല്ലാതെ ആർ? ആർ? 3. ഹേ യോഗീശ്വര! അങ്ങുന്നു കർമ്മകാണ്ഡമേഘപടലത്തെ യുക്തി മരുത്തിനാൽ അടിച്ചുനീക്കി രാജയോഗചന്ദ്രനെ പ്രകാശിപ്പി ക്കയാൽ ഇക്കാലത്തു ബഹുപേർ ആനന്ദികളായിത്തീർന്നിരി ക്കുന്നു. കേരളത്തിൽ അവിടവിടെ '' ആനന്ദചന്ദ്രോദയാദി '' യോഗശാലകളേയും ആനന്ദസമാജത്തേയും, ഏപ്പെടുത്തി ആന ന്ദമതക്കാരായി കൃതകൃത്യന്മാരായിരിക്കുന്നു. വടക്കെ ഇന്ത്യയി ലാണു് കാശി മുതലായ പുണ്യസ്ഥലങ്ങളും ജ്ഞാനികളും എന്ന ഭ്രമം വിട്ടു രാജയോഗത്താൽ ആത്മകാശിയിൽ ആനന്ദിച്ചും കൊണ്ടു് അവർ നിന്തിരുവടിക്കയച്ച ലേഖനങ്ങളടങ്ങിയ '' ആനന്ദസോപാനത്തെ '' വായിച്ചാൽ, ഇതു കലിയുഗമല്ല, ഇതു് ആനന്ദയുഗമാണു് എന്നു് ഏതു സാരഗ്രാഹികളും സമ്മതി ക്കേണ്ടിവരും. ഇങ്ങിനെ മനുഷ്യക്കും അനാഥപ്രാണികരംക്കും കൂടി സങ്കടനിവൃത്തിയെ ചെയ്യിപ്പിക്കുവാൻ ഇതേവരെ ഒരു കൃതികളും കഴിയായ്കയാൽ, ഹിന്തുമതവേദശാസ്ത്രാദികളേ ക്കാരം തിരുമേനിയുടെ '' ആനന്ദകൃതികരം '' അധികശക്തി മത്തുക്കളാണെന്നുള്ളതു് അനുഭവമായിരിക്കുന്നു. '' അവതാര മെന്നും ലോകഗുരുവെന്നും മററും വിശ്വവിശ്രുതിയെ സമ്പാ ദിച്ച വമ്പന്മാക്കും കൂടി ഇപ്രകാരം രാജയോഗചന്ദ്രനെ പ്രകാ ശിപ്പിച്ചു് ആനന്ദിപ്പിക്കുവാൻ കഴിഞ്ഞിട്ടില്ല. അതുകൊണ്ടു് രാജയോഗചന്ദ്രാവതാരഭ്രമേ ! ഹേ ആനന്ദമത പ്രദശ്ക ! എന്ന സംബോധനയ്ക്കു് അർഹനായ മഹാനുഭാവൻ അങ്ങുന്നല്ലാതെ ആർ ആർ? (4) '' ഹേ യോഗിരാജൻ, കമ്മകാണ്ഡരാക്ഷസന്നു് ഇരയാവാതെ ആനന്ദവിമാനത്തിലിരുന്നു ചിദാകാശ പദ വിയിൽ സഞ്ചരിപ്പാൻ അടിയങ്ങരംക്കു ഭാഗ്യമുണ്ടായതു്

അവിടത്തെ കൃതിയാലും കൃപയാലും അല്ലയോ? മഹാരാജാക്കന്മാൎക്കും, മഹാപണ്ഡിതന്മാൎക്കും ആഢ്യന്മാൎക്കും കൂടി അനുഭവിപ്പാൻ സംഗതിവരാത്ത മഹാനന്ദാതിശയത്തെ അനുഭവിപ്പാൻ മന്ദമതികളായ അടിയങ്ങൾക്ക് അങ്ങുന്നില്ലെങ്കിൽ എങ്ങിനെ സംഗതിവരും ? (5) ഹേ പരമഗുരോ! ഭവൽകൃതമായ ആനന്ദവിമാനത്തിൽ കരേറി നോക്കിയാൽ, നദീപ്രവാഹവേഗത്താൽ കരവക്കത്തുള്ള വൃക്ഷാദികൾ മുരടോടുകൂടി പുഴങ്ങി വീണു് കുത്തിയൊലിച്ചു പോകുന്നതുപോലെ അവതാരങ്ങളും, കൎമ്മകാണ്ഡാചാൎയ്യന്മാരും, സിദ്ധികളും, ഭഗവൽഗീതാദികളിൽ കലൎന്നുകിടക്കുന്ന കപടപ്രമാണങ്ങളും, ഹേ ഭഗവൻ, നിന്തിരുവടിയുടെ വാണീമഹാവേണിയാൽ അടിമറിഞ്ഞുമലൎന്നുവീണു് മറിഞ്ഞു് ഒഴുകിപ്പോകുന്നതു് ഏതു സാരഗ്രാഹിക്കും കാണാം. ആനന്ദവിമാനത്തിൽ ഇരുന്നു നിന്തിരുവടിയാൽ പ്രയോഗിക്കപ്പെട്ട അനുഭവയുക്തി പ്രമാണ തീയുണ്ടകളാൽ (ബോമ്പുകളാൽ) അവിടത്തെ സൽകൃതികളെ നോക്കി കൊഞ്ഞനം കാണിക്കുന്ന വിദഗ്ദ്ധന്മാരുടെ വിഗ്രഹക്കോട്ടകളും, ഈശ്വരനുംകൂടി ദഗ്ദ്ധാവസ്ഥയെ പ്രാപിച്ചുപോയി. അവൎക്ക ഇനി ഒരു പുതിയ ഈശ്വരനെ തിരഞ്ഞെടുക്കേണം. അല്ലെങ്കിൽ ആ സ്ഥാനത്തു് ഒരു പ്രസിഡണ്ടിനെ (അദ്ധ്യക്ഷനെ) നിശ്ചയിക്കേണം. നിന്തിരുവടിയുടെ മാഹാത്മ്യം അനിൎവചനീയമെന്നേ പറയേണ്ടതുള്ളു. നിരീശ്വരന്മാൎക്കു കൂടി നിശ്രേയ സസാമ്രാജ്യ സൌധത്തിൽ കരേറുവാൻ നിശ്രേണിയായിത്തീൎന്നിട്ടുള്ളതു തിരുമേനിയുടെ ആനന്ദകൃതിയല്ലാതെ ലോകത്തിൽ ഏതു്?. 6 ഹിന്തുമതത്തെ ദുഃഖമതമാക്കിത്തീൎത്ത കപട പ്രമാണങ്ങളെ കണ്ടുപിടിച്ചു ഖണ്ഡിച്ചു ഹിന്തുമതത്തെ ആനന്ദമതമാക്കിത്തീൎത്ത ഹേ ആനന്ദഗുരോ! ഹേ ജ്ഞാനസിന്ധോ! ജാതിഭേദമാകുന്ന കുഷ്ഠരോഗവും, പക്ഷവാതമാകുന്ന പക്ഷവാത രോഗവും, അജ്ഞാനമാകുന്ന തിമിരരോഗവും, കൎമ്മകാണ്ഡമാകുന്ന ദുൎദ്ദേവതയും പിടിപെട്ടു നികൃഷ്ടയായിക്കിടക്കുന്ന ഈ ഇന്ത്യാഭൂമിദേവിയെ ആ മഹാരോഗദുൎദ്ദേവതാബാധയിൽനിന്നു മുക്തയാക്കി രാജയോഗരാജിതയാക്കി വിശിഷ്ടയാക്കിത്തീൎക്കുന്ന സൽകൃതി ഭവൽകൃതി ഒന്നുമാത്രം വിഷ്ണുവിൻെറ അവതാരമാണു് എന്നു് ഹിന്തുക്കളാൽ

സമ്മതിക്കപ്പെട്ട പരിശുദ്ധാത്മാവായ ''ബുദ്ധനെ'' നിന്ദിച്ച തുപോലെ ചില ഹിന്തുസന്തതികഠം നിന്തിരുവടിയെ നിന്ദി ക്കുന്നു. ഇതിന്നു കാരണം? അവിടുത്തെ സമദൃഷ്ടി, ജ്ഞാനവി ശേഷം, ദയാ, അഹിംസാവ്രതം, അധമ്മകമ്മഖണ്ഡനധീരത മുതലായ അതിശയഗുണങ്ങഠം തന്നെയാണ്. 7 ഇക്കാലത്ത് അവനവന്റെ അവസ്ഥാനുസരണം നടപ്പാനും, സവ്വയോഗ ക്ഷേമങ്ങളെ സമ്പാദിപ്പാനും, സർവന്മാക്കും കഴിയുന്നതു സമ ദൃഷ്ടി നീതി ദയാദിസൽഗുണഭൂയിഷ്ഠമായ ബ്രിട്ടീഷുഭരണം കൊണ്ടാകയാൽ ഇപ്പോഠം നടക്കുന്ന ലോകമഹാഭയങ്കരയുദ്ധ ത്തിൽ നമ്മുടെ ജോർജ്ജു ചക്രവത്തി ഉടനെ ജയിച്ച ജയ കീത്തി ചന്ദ്രനാലും നിന്തിരുവടിയാൽ ഉദയം പ്രാപിച്ച രാജ യോഗചന്ദ്രനാലും ഭൂമിദേവി വിളങ്ങി കാണുവാനും, തിരു മേനികഠം ആയുരാരോഗ്യാനന്ദങ്ങളോടു കൂടി വളരെക്കാലം വാഴ്‌വാനും, അഭിലഷിച്ചുംകൊണ്ട് അടിയങ്ങഠം ഈ മംഗള പത്രത്തെ തിരുമുമ്പാകെ സന്തോഷസൽഭക്തിസമേതം സമർ പ്പിച്ചു കൊള്ളുന്നു,

ആദിനാഥ ശിഷ്യനമസ്ക്കാരം. അനാഥപ്രാണിബന്ധോ നമസ്ക്കാരം. അഗാധജ്ഞാനസിന്ധോ നമസ്ക്കാരം. അഹിം സാ ധമ്മതൽപര! ആനന്ദഗുരോ! രാജയോഗചന്ദ്രാവതാരഭൂമേ! കമ്മകാണ്ഡദുഷ്ടരാക്ഷസഹന്താവേ! നമസ്കാരം! നമസ്കാരം! നമസ്കാരം!!!

എന്ന് ആനന്ദസമാജങ്ങഠം 1092 ചിങ്ങം 13_ാംനു-

ആലത്തൂർ പരിശുദ്ധസിദ്ധാശ്രമവാസിയും, രാജയോഗാനന്ദ പദവീപ്രകാശനും, ആനന്ദമതസ്ഥാപകനുമായ സത്യഗുരു പരമഹംസ ബ്രഹ്മശ്രീ. ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വരൻ തൃപ്പാദാരവിന്ദങ്ങളിൽ അവിടത്തെ വാത്സല്യമേറിയ ആനന്ദസന്താനങ്ങളായ ഏററുമാന്നൂർ ആനന്ദ സമാജാംഗങ്ങൾ

ഭക്തിപൂർവ്വം സമർപ്പിക്കുന്ന

# മംഗളപത്രം.

വിഭോ,

കാമദനായ കാലസ്വരൂപൻ ലോകാനുഗ്രഹണാത്ഥം അവതീർണ്ണനാകുമെന്നുള്ള വിശ്വാസം പുരാണേതിഹാസാദിപയ്യടനം കൊണ്ടും മററും മാത്രം പരോക്ഷമായി അറിവാനിടവന്നിട്ടുള്ള അസ്മാദൃശന്മാരുടെ പുണ്യപരിപാകത്താലോ എന്തോ ഭാവൽക്കപാദാരവിന്ദദശ്നം പ്രാപ്തമാക്കിയതിൽ അമേയനായ ആനന്ദമൂത്തി അസുലഭതരമായ കരുണാധുരീണതയെ പ്രത്യക്ഷീകരിച്ചിട്ടുണ്ടെന്നുള്ള പരമാത്മാവസ്ഥയെ സാഭിമാനം ഉൽഘോഷിക്കാൻ ലഭിച്ച ഈ സുദിനത്തിനു് ഈയുള്ളവർ സഹഷം സ്വാഗതം പറഞ്ഞുകൊള്ളുന്നു.

സങ്കുചിതവും, ക്ഷുദ്രവും ആയ ഹൃദയത്തിനു് വിപുലവും സാരസംപൂർണ്ണവും എന്നു ഭ്രമം ജനിപ്പിക്കുന്ന വകയിൽപ്പെട്ട ജാതിമതാദിഭേദം, വിഗ്രഹത്തിനും തന്മൂലം നിഗ്രഹത്തിനും ഹേതുഭൂതമായിട്ടുള്ള വിഗ്രഹാരാധന, ഹിംസ്രജന്തുധമ്മോചിതമായ ഹിംസ, സങ്കുചിതബുദ്ധികൾക്കു് ആരാധ്യരായ ചില വിദ്വമ്മന്യന്മാരുടെ അന്തസ്സാരവിഹീനങ്ങളായ യുക്തിവാദങ്ങൾ, ഇവയുടെ ക്രമാതീതമായ സ്വൈരസഞ്ചാരം അഥവാ സ്ഥിരവാസം കേരളത്തിൽ മാത്രമല്ലാ, ലോകത്തിൽ എവിടെയും അനഭിലഷണീയമായ വിധത്തിൽ വദ്ധമാനാവസ്ഥയെ പ്രാപിച്ചു് ആ അനിഷ്ടദശ പല ബുദ്ധിമാന്മാരുടേയും ശ്രദ്ധാപൂർവമായ വിചിന്തനവ്യസനങ്ങൾക്കു വിഷയീഭവിച്ചു തൽഫലമായി പ്രപഞ്ചരക്ഷണാത്ഥം തിരുവടി അവതരിച്ചു എന്നുള്ളതിൽ സുകൃതികൾ പക്ഷാന്തരമുള്ളവരായിരിക്കുന്നില്ല.

അനർഘരത്നങ്ങരം, അവയുടെ മഹിമയെ അണുപോലും അറിവാനാകാത്ത അന്ധന്മാർ അനവരതം സഞ്ചരിക്കുന്ന വഴികളിൽ അകപ്പെട്ട്, കാലാന്തരത്തിൽ ആക്കുംതന്നെ അദൃശ്യങ്ങളാകാറുള്ളതുപോലെ അതിസൂക്ഷ്മങ്ങളായ തത്വരത്നങ്ങരം ആയ്യമതത്തിലുള്ളവ അജ്ഞന്മാരുടെ നിരന്തരചംക്രമണത്താൽ അധഃകൃതങ്ങളായി എന്നു വന്നപ്പോരം ആനന്ദകന്ദം അനുഭവഗോചരമല്ലാതെ തീൻവെന്നുള്ളതുതന്നെ അവിടുത്തെ അവതാരത്തിനും അവകാശമുണ്ടാക്കി. അവദാതയശോവിഭവനായി അവിരതം ആശാന്തവിശ്രാന്തപുണ്യചരിതനായി 'ആനന്ദസോപാന' പരമ്പരയിലേക്കു 'യോഗരഹസ്യോ' പദേശംമൂലം ആശ്രിതജനങ്ങളെ അകത്മഷരാക്കി നയിച്ചുകൊണ്ടിരിക്കുന്ന നവീന 'വിമാന' പദത്തെ സിദ്ധാനുഭൂതി' യുള്ളവർ ഉള്ള വണ്ണം അറിഞ്ഞാരാധിച്ച് അന്ധകാരത്തിലും 'മോക്ഷപ്രദീപ' ത്തെ ഏന്തി പരമാനന്ദാനുഭോക്താക്കളായി വത്തിക്കുന്നതിൽ അസാംഗത്യം യാതൊന്നുമില്ലല്ലൊ.

ലോകാനുഗ്രഹം കാര്യമാക്കി ആനന്ദത്തിൽ നിർല്ലീനനായ നിന്തിരുവടി ആയുസ്സോപാനപരമ്പരയിൽ അറുപത്താറാമത്തേതു കടന്നുകഴിഞ്ഞിരിക്കുന്ന ഈ ഗണനീയ സുദിനത്തിൽ അവിടുത്തെ കരുണാമൃതത്തെ ആസ്വദിപ്പാൻ എന്തുകൊണ്ടോ അവകാശികളായി ഭവിച്ച ആനന്ദസമജാംഗങ്ങളായ അടിയങ്ങരം ആനന്ദാമൃതത്തെ ഗവേഷണം ചെയ്യുന്ന സമസ്തജനങ്ങളുടേയും ജന്മസാഫല്യത്തിനുവേണ്ടി അവിടുന്നു ശക്തിയുക്തനായ ശിവനെന്നപോലെ യോഗിനീസമേതനായി ആ ലോകാന്തം മാംസചക്ഷുസ്സുകരംക്കു വിഷയീഭൂതനായി ആനന്ദമാത്രാനുഭൂതിമാനായി വാണരുളുമാറ് ആനന്ദചിന്മയനായി അഹിംസാധർമ്മമൂർത്തിയായി യോഗഗമ്യനായ പരമാത്മാവ് അനുഗ്രഹിക്കുമാറാകട്ടെ എന്നു ഭക്ത്യാദരസമന്വിതം ഏകസ്വരത്തിൽ നൈരന്തര്യേണ പ്രാത്ഥിച്ചുകൊള്ളുന്നു.

തോഷംയോമർത്ത്യജാലേവിതരതിസദയം
യോഗപീയൂഷവഷൈ—
സ്ഥിര്യ്ഗജന്തുഷ്വഹിംസാഗുണഗണകഥനൈ
സ്തഭവദേവാത്രനിത്യം

സോയം 'തോഷം' ഗതോഭ്രൽഖല്വനിജവയസാ-
ചാദ്യയോഗീന്ദ്രസംജ്ഞാം
പ്രാപ്പോവൃത്ത്യാസലബ്ധാവിലസത്തുവയസാ-
ചാപിതാമേവസിദ്ധഃ

ഏറ്റുമാന്നൂർ
1094 ചിങ്ങമാസം 4-ാംനു-

ആനന്ദസമാജാംഗങ്ങൾക്ക
വേണ്ടി സെക്രട്ടറി
സി. പത്മനാഭ മേനോൻ.

സത്യഗുരു പരമഹംസ ബ്രഹ്മനന്ദസ്വാമി ശിവയോഗീശ്വര
ഭഗവൽ പാദാരവിന്ദാഭ്യാം നമഃ

അഹിംസാപരമോധർമ്മഃ ആനന്ദഏവവിജയതേ

ആലത്തൂർ പരിശുദ്ധസിദ്ധാശ്രമനിവാസിയും
രാജയോഗാനന്ദമതോദ്ധാരകനും ആയ
ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി തിരു
മനസ്സിലെ 67-ാമത്തെ ഉത്രാടം

# തിരുനാൾമംഗളം.

മതാഭാസംപാരിൽപലരെയുമഹോ; പദ്യതെററിക്കമൂലം
മതാധാരംസൂക്ഷ്മംചെറുതുമറിയാതത്രകഷ്ടിപ്പുലോകം;
അതാന്താമോദംസന്മതിമതരഹസ്യത്തെ യുദ്ധാരണം ചെ
യ്തിതാ! ബ്രഹ്മാനന്ദാഭിധഗുരുജയിക്കുന്ന യോഗീന്ദ്രഹീരം. 1

ശ്രീതംകും തെളിവോടിതാ! കതിരവൻപൊങ്ങുന്നു; ശുഭ്രാംബരം
ദിഗ്തനപീമണി ചാർത്തിടുന്നു; പവനൻ മന്ദം ചലിക്കുന്നലം;
ഗീതം പത്രികുലം കളസ്വനമുതിർത്തീടുന്നിഃതേതഹിസം—
സ്ഫീതശ്രീ ശിവയോഗിതൻെറ തിരുനാളേററം വിരാജി
[പ്പൂതേ. 2

ഇന്നല്ലോ സുദിനംപരംഃഗുരുവരന്നെഃ-ന്നല്ല, സല്ലോകർ തൻ-
വൻനന്മസ്സു;-ഥകർമ്മാക്ക ശനികാലത്തിന്നുമോർത്തീടുകിൽ,
ഇന്നത്രേയറുപത്തിയേഴസമസമ്പൂർത്തീഭവിക്കുന്നു; നാ-
മെന്നല്ലിദ്ദിവസത്തെയാരുമതുലാനന്ദേന വന്ദിച്ചിടും. 3

ശുദ്ധൻ'കർമ്മികരോര, നെന്നപരി'ചിങ്ങം'ഹസ്സുകന്നോക്ക സൽ
സിദ്ധൻ, യോഗിജനൌഘവൃത്തമതുതൻ 'കേന്ദ്രം' ദിനേശപ്രഭൻ

ബുധൻ സർവജനോദയോദ്യമ മഹാപാശത്തിനാ:ലിന്നെഴും
ബുധൻ, ശ്രീശിവയോഗിതൻെറ തിരുനാരം 'സാതം'ലസിക്കു
[ന്നിതാ

വാണീഗ്ഗുണം പരമിണങ്ങുവതുണ്ടു; വേദ—
മാകും ചതുർവദനമിന്നു ധരിച്ചിരിപ്പൂ;
പത്മാസനസ്ഥിതിയെഴുന്നു; സുസത്യലോക—
സൽപ്രീതികാൺമു;വിധി താൻ ശിവയോഗി നൂനം.

സച്ചക്രം സവിധത്തിലുണ്ടു; മഖവിധ്വംസം വരുത്തുന്നി;ത—
ത്യുച്ചം മാൽവിബുധക്കു സന്തതമൊഴിച്ചീടുന്നു നൽഗോക്കളാൽ;
സ്വച്ഛന്ദം നിജയോഗനിദ്രജലമധ്യത്തിൽ കഴിക്കുന്നു; ഹാ!
സ്വച്ഛശ്രീ ശിവയോഗിഹന്ത! വിജയോൽക്കർഷപ്രദൻവിഷ്ണു
[താൻ

ഭൂതങ്ങളിൽ ദയവഹിപ്പിതു; രാജയോഗം,
ഭൂതിപ്രസാധനവുമുണ്ടി;ഹ കാമനാശം
ചെയ്യാൻ, കലേശമകുടൻ ശിവയോഗി പാർത്താ—
ലാതങ്കഹീനമമരും ശിവയോഗി തന്നെ.

ഉണ്ടെന്നോതുന്നു മുമ്മൂർത്തികള;വർ പരമാ—
ർത്ഥത്തിലൊന്നെന്നുമോതു—
ന്നുണ്ടെമ്പാടും പുരാണം; ശിവശിവ! ശരിയാ—
ണിന്നു പൌരാണികോക്തി;
കണ്ടെല്ലാക്കും ഭജിക്കാൻ തരമരുളി വസി—
ക്കുന്നൊരീദ്ദിവ്യനിൽ താൻ
കണ്ടല്ലോ നാമിദാനീം വിധിഹരിഹരസ—
ല്ലക്ഷണം സൂക്ഷ്മമായി. 8

ഇന്നിഗ്ഗുരുശ്രീനിധികീർത്തിയാലെ
വെന്നീജ്ജഗത്തിൻെറ വിശാലഭാവം;
കുന്നിച്ചസൌഖ്യത്തൊടു മേലുമേവം
മന്നിൽജ്ജയിക്കട്ടെ വിശുദ്ധപാദൻ

ശുഭം

ആററുങ്ങൽ,
1095 ചിങ്ങം 21-ാംനു-

എന്നു്,
ആനന്ദസമാജാംഗങ്ങൾ.

സൽഗുരുപാദാരവിന്ദാഭ്യം നമഃ. അഹിംസാപരമോധമ്മഃ.
ബ്രഹ്മശ്രീ ഭഗവൽപരമഹംസബ്രഹ്മാനന്ദസ്വാമി ശിവയോഗീ
ശ്വരൻ തിരുമനസ്സിലെ ചതുഷഷ്ടി തിരുനാൾ മംഗളം!

---

ദുരാചാരഘോരാന്ധകാരത്തിൽമുന്നം
ധരാഭാഗമാഹന്തമങ്ങിക്കിടക്കെ;
പരാനന്ദതേജസ്സൊടുൽഭൂതനായു-
ള്ളൊരാചാര്യവര്യൻ ജയിക്കുന്നുലോകെ. 1

യഥാത്ഥാലയത്തിൻെറ പന്ഥാവുതെററി
വ്യഥാഭാരമേല്ക്കും ജനങ്ങൾക്കശേഷം
അഥാനന്ദസോപാനമുണ്ടാക്കിനിത്യം
പ്രഥാപാത്രമാകുന്നതദ്ദിവ്യരൂപൻ 2

സദാരാജയോഗീന്ദ്രഭൃംഗാളിമേളി-
ച്ചുദാരാഭകോലുന്നതൽപ്പാദപത്മം
സദാരാധനാവേദനം, ദുഃഖചിന്താ-
ഭിദാരാൽവിളങ്ങുന്നു സിദ്ധാശ്രമസ്ഥം. 3

അമുത്രേഹഭോഗാശയുംകൈവെടിഞ്ഞി-
ട്ടമുഹ്യസ്വഭാവേനവർത്തിക്കമൂലം
മുമുക്ഷുക്കളൊക്കെഭജിക്കുന്നതല്ലൊ
നമുക്കുള്ളദൈവം, ജയിക്കുന്നുഭവ്യം 4

അതേ, സജ്ജനങ്ങൾക്കൊരാധാരഭൂതം
സ്വതേഭാസമാനം, നമന്യേതദന്യം:
ഋതേശീതഭാനോന്നിശാന്ധ്യം കെടുപ്പാൻ
കഥതേജസ്സുവർത്തിപ്പൂ? കീർത്ത്യസ്വരൂപം. 5

മടത്താമരത്താരിലെച്ചാരുപൂന്തേ-
നടിത്താർതൊഴും വാക്കിനാൽ ദുർമ്മതത്തെ
തടുത്താത്മബോധംപെടുത്തും യദക്ഷി
ത്തടിത്ത്വാനഴൽത്തീകെടുത്തുന്നുലോകേ 6

കളിച്ചും പുളച്ചും ജരിച്ചും സ്വജീവൻ
ഗളിച്ചുംഭവാരണ്യമാളുന്നവർക്ക്
വെളിച്ചം തഴയ്ക്കുന്ന മോക്ഷപ്രദീപം
തെളിച്ചുള്ള തസ്മൽഗുരുപ്രൌഢനല്ലോ. 7

അടിത്താർനമിക്കുന്ന ശിഷ്യർക്ക് ചില്ലി-
ക്കൊടികളുള്ളിലായ്സ്വാനുഭൂത്യൈകരമ്യം
തടിൽപീതബിന്ദുപ്രകാശസ്വരൂപം
സ്ഫുടിപ്പിച്ചതസ്മൽഗുരുപ്രൌഢനല്ലൊ. 8

ഇളയ്ക്കീശ്വരീദേവി കൽപ്പിച്ചപൊന്നിൻ
വിളക്കാകുമസ്മൽഗുരുപ്രൌഢനീഡ്യൻ
കളപ്രൌഢതേജോഭരാശ്ശിഷ്ടനേവം
വിളങ്ങീടണം സായുരാരോഗ്യസൌഖ്യം. 9

എന്ന് ആനന്ദസമാജങ്ങടം

തണ്ണീർമുക്കം, വൈക്കം, എറണാകുളം, വടക്കൻപറവൂർ, കൊടുങ്ങല്ലൂർ.

---

ബ്രഹ്മശ്രീ പരമഹംസബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വരസൽഗുരുവിൻേറയും, ജ്ഞാനസ്വരൂപിണിയായ സ്വാമിനിയുടേയും ദിവ്യസന്നിധിയിങ്കലേക്ക്.

അംറിംസാം-രമോധമ്മഃ

അല്ലയോ ആനന്ദദേവ! കരുണാപയോധെ! പൊന്നുതിരുമേനി! അങ്ങെയുടെ തൃക്കൈകൊണ്ട് ഊന്നിതന്ന സ്ഥാനത്തിൽ മനസ്സിനെ നിറുത്തുമ്പോഴത്തെ ഫലപ്രാപ്തി അടിയനാൽ വർണ്ണിക്കാൻ പ്രയാസമാണ്. എങ്കിലും അല്പമാത്രം അവിടെക്ക് എഴുതി അറിയിക്കയെല്ലാതെ ഒരു ദക്ഷിണ നൽകാൻ മൂന്നുലോകത്തിലും ഒന്നും അടിയൻ കാണുന്നില്ല. ധ്യാനത്തിൽ ആദ്യം ആകാശം, നക്ഷത്രം, ചന്ദ്രൻ അദ്ധമാതിരിയും അതിൽ നിന്നു പൂർണ്ണമായിട്ടും കാണുന്നുണ്ട്. ആ ചന്ദ്രൻെറ മേൽഭാഗം നീലവർണ്ണത്തിൽ ഒരു വലുതായ മലപ്രദേശം കണ്ടു. അതിൽനിന്ന്

2 കുട്ടികൾ നഗ്നവേഷത്തോടുകൂടി നില്ക്കുന്നതു കണ്ടു സംശയം ഉണ്ടായി. ആരാണെന്നറിയാതെ കുറച്ചുനേരം കഴിഞ്ഞപ്പോൾ ആ കുട്ടികൾ ലക്ഷ്യത്തിൽ വന്നുനിന്നു കണ്ടപ്പോൾ സ്വാമി കൾതന്നെയാണ്. എടത്തുഭാഗത്തിൽ മാതാവും നില്ക്കുന്നു. സംശയിക്കണ്ട എന്നുപറഞ്ഞു മറഞ്ഞുപോയി. അടിയൻ വളരെ ദുഃഖിച്ചു മറഞ്ഞതിനാൽ; ആ ദുഃഖം തീക്കുന്നതായ നിദ്രാദികളിൽ ഭേരീനാദം, വീണാനാദം, ശംഖധ്വനി ധാര മുറിയാതെ മണിനാദവും; ഇടിമുഴക്കത്തിൽ അടിയൻെറ മൂർദ്ധാവുപൊട്ടിത്തെറിച്ചു എന്നുതോന്നിപ്പോയി. അത് ഒരു ദിവസം മാത്രമെ ഉണ്ടായിട്ടുള്ളു. പിന്നത്തെ വിസ്മയവാദ്യവും കാഴ്ചയും കേൾവിയും ഒന്നും അടിയനു തിരിച്ചറിവാൻ മനസ്സിൽ ഓർമ്മയില്ലാതായിവരുന്നു. സ്പർശനം ഉണ്ടായാൽ ആനന്ദവും എല്ലാ സമയം സ്വാമിമാഹാത്മ്യം ഓക്കുമ്പോഴും ഗ്രന്ഥങ്ങൾ വായിച്ചുകേട്ടാലും മനസ്സു കിണററിൽ കല്ലിട്ടപോലെ ഓടിച്ചെന്നു ലക്ഷ്യത്തിൽ നില്ക്കുന്നു. ഈ ശിശുവിന്നു് അവിടുത്തെ കരുണയല്ലാതെ വേറെ ഒന്നും അടിയൻ അറിയുന്നില്ല. അങ്ങയുടെ മാഹാത്മ്യം അടിയനും അല്ല മൂന്നുലോകത്തിൽ ആരാലും വർണ്ണിക്കാൻ കഴിയുകയില്ലാ എന്നു സധൈര്യം തൃപ്പാദെ സമർപ്പിച്ചുകൊള്ളുന്നു. അടിയൻ ഈ എഴുത്ത് എഴുതുമ്പോഴും ബാഹ്യത്തിൽ നല്ലമാതിരി മനസ്സു നിന്നിട്ടില്ലാ. എഴുത്തിലെ വീഴ്ച എല്ലാം പൊറുത്തുകൊള്ളണെ. പരമഗുരൊ നമസ്കാരം എന്നു് എൻ. ആർ. ചോഴി; കൊളമ്പ്.

---

# സാരഗ്രാഹിജനലേഖനങ്ങൾ

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി
സിദ്ധാശ്രമത്തിലേക്ക്, ആലത്തൂർ.
"അഹിംസാപരമോധർമ്മഃ"

ഭവൽകൃതങ്ങളായ സിദ്ധഗ്രന്ഥങ്ങളെ കാണുന്നതിനു് ഇപ്പോഴും മാത്രമെ സാധിച്ചുള്ളുവല്ലോ എന്നുള്ള വ്യസനം അതിയായിട്ടുണ്ടു്. അവിടത്തെ ആനന്ദസോപാനം, ആനന്ദ വിമാനം, സിദ്ധാനുഭൂതി ഇവയും വായിക്ക ഉണ്ടായി. നികഷോപലത്തിന്റെ ആവശ്യംതന്നെ ഉണ്ടാകുന്നതു് വിവിധങ്ങളായ ശാതകുംഭഖണ്ഡങ്ങളെ താരതമ്യപ്പെടുത്തി നോക്കേണ്ടസമയത്തു മാത്രമാണല്ലൊ. അവിടത്തെ സിദ്ധഗ്രന്ഥങ്ങളും വേറെ ഞാൻ വായിച്ചിട്ടുള്ള ഗ്രന്ഥങ്ങളും തമ്മിൽ ആ മാതിരി ബന്ധം ഇല്ല. ഹേമവും ഈയവും തമ്മിൽ ഉരച്ചുനോക്കേണ്ട ആവശ്യമില്ല. എന്നുതന്നെയുമല്ല, അനിതരസാധാരണമായ യുക്തികളാൽ എന്റെ മനസ്സിനു് അവിടത്തെ അഭിപ്രായങ്ങളോടു പൂർണ്ണയോജ്യത വന്നതുനിമിത്തം ആ ഗ്രന്ഥങ്ങൾ വായിച്ചു തീർന്ന ഉടൻതന്നെ അവിടത്തെ ഗുരുവായി മനസാ വരിച്ചുകഴിഞ്ഞിരിക്കുന്നു. ആ സ്ഥിതിക്കു് എനിക്കു് അവിടത്തെ സിദ്ധഗ്രന്ഥങ്ങളിലുള്ളവയും അല്ലാത്തവയുമായ ഏതാനും സംശയങ്ങൾ മാത്രമേ ഉള്ളു. അവയെ അഭിമുഖദർശന സമയത്തു ബോധിപ്പിച്ചു സംശയനിവൃത്തി നേടിക്കൊള്ളാം. സ്വാനുഭവം കൊണ്ടുമാത്രമെ എന്റെ വിശ്വാസവൃക്ഷം പൂർണ്ണവളർച്ചയെ പ്രാപിക്കയുള്ളു. അതും ഭവദനുഗ്രഹംകൊണ്ടു ദീർഘമല്ലാത്ത ഭാവിയിൽ ലഭിക്കുമെന്നു വിശ്വസിക്കുന്നു. "മനുഷ്യർ അവരുടെ പ്രകൃതിക്കും ആകൃതിക്കും അനുസരിച്ചു് ഈശ്വരന്മാരെ സൃഷ്ടിക്കും" എന്നു് ഒരു ആംഗലകവിയും "മനസ്സു തന്നെയാണു് സർവ്വത്തിനും ആധാരം മനസ്സാണു് നരകം,

അതുതന്നെ സ്വർഗ്ഗം'' എന്നു മറെറാരു ആംഗലകവിസാർവ്വഭൌമനും വർണ്ണിച്ചിട്ടുണ്ട്. ഈ രണ്ട് അഭിപ്രായങ്ങളും ഭവാൻ സവിശേഷം പ്രതിപാദിച്ചിട്ടുണ്ട്. ഭോസ്സ്വാമിൻ! സിദ്ധഗുരോ! യുക്ത്യനുഭവങ്ങളായ മഹാസ്ഫുടപ്രയോഗങ്ങളാൽ പ്രകാശമാനങ്ങളായ ഭവദ്വചനങ്ങൾക്ക് ആക്ഷേപാദികളായ നിസ്സാരശീതോഷ്ണഭേദങ്ങളാൽ യാതൊരു ഹാനിയും ഉണ്ടാകയില്ല; പ്രത്യുത തപ്തകാഞ്ചനംപോലെ പൂർവാധികം ശോഭിക്കയെ ഉള്ളു. അവിടുത്തെ സിദ്ധഗ്രന്ഥങ്ങളിൽനിന്ന് എൻെറ സന്ദേഹങ്ങൾക്ക മിക്കവാറും പരിഹാരം ലഭിച്ചു കമ്മകാണ്ഡരക്ഷോവരനേയും അവതാരാദികളേയും അവിടുന്നു ഖണ്ഡിച്ചുതീർന്നിരിക്കുന്ന സ്ഥിതിക്ക് ആ വഴിക്കുണ്ടായിരുന്ന എൻെറ സംശയങ്ങളെല്ലാം അസ്തമിച്ചു. ''അഹിംസാധർമ്മം'' സവിസ്തരം യുക്തിയുക്തമായും ഹൃദയംഗമമായും അവിടുത്തെ സിദ്ധഗ്രന്ഥങ്ങളിൽ കണ്ട് എൻെറ ഹൃദയം ആനന്ദത്തെ ലഭിച്ചു ശരീരശാസ്ത്രപ്രകാരവും മാംസഭക്ഷണത്തെക്കാൾ ആദരണീയമായിട്ടുള്ളതു് സസ്യഭക്ഷണമാണെന്നാണ് ഭൂരിപക്ഷാഭിപ്രായം. യൂറോപ്പു മുതലായ സ്ഥലങ്ങളിൽ സസ്യങ്ങൾ ഭാരതഖണ്ഡത്തിലെപ്പോലെ സുലഭങ്ങളല്ലാത്തതുകൊണ്ടും ഭാരതഖണ്ഡനിവാസികൾ യൂറോപ്യന്മാരെ കണ്ണുചിമ്പി അനുകരിക്കുന്നതുകൊണ്ടുമാണ് ഇൻഡ്യയിൽ ഈയിടെ മാംസഭക്ഷണവും തന്നിമിത്തമുള്ള ഹിംസയും പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്നതു്. ജനനാൽതന്നെ മാംസഭക്ഷകനല്ലാത്തതുകൊണ്ട് എനിക്ക് ഈവക ഹിംസകൾ വളരെ വേദനയെ ഉണ്ടാക്കാറുണ്ട്. അവിടുത്തെ സിദ്ധഗ്രന്ഥങ്ങൾ 'അഹിംസയേയും' 'ആനന്ദത്തേയും' ലോകമെങ്ങും വ്യാപിപ്പിക്കും. അവിടുന്നു 'സമദൃഷ്ടി' 'ബ്രാഹ്മണൻ' 'ശൂദ്രൻ' 'ഉപവാസം' 'പശു', മുതലായവസ്തു കൊടുത്തിട്ടുള്ള വ്യാഖ്യാനവും അവിടുന്നു സ്വീകരിച്ചിട്ടുള്ള ''യുക്തിയുക്തമുപാദേയം'' ഇത്യാദിപ്രമാണങ്ങളും ഏതൊരു മതിമാനും സമ്മതിക്കാതെ ഗത്യന്തരമില്ല. ഹിന്ദുക്കളുടെ ശ്രീകൃഷ്ണൻ, ദേവേന്ദ്രൻ, വിഗ്രഹാരാധനമുതലായവസ്തു് അവിടുത്തെ അടുത്തുനിന്നു ലഭിച്ചിട്ടുള്ള മർമ്മഘാതം നിമിത്തം ക്ഷയരോഗം പിടിപെട്ടു താമസിയാതെ നഷ്ടങ്ങളാകും എന്നും ലോകത്തിലുണ്ടായിട്ടുള്ള മഹാത്മാക്ക

പൊതുവെ വന്നിട്ടുള്ളതു പോലെ അവിടുത്തെക്കുറിച്ച് ഭക്തിയും ബഹുമാനവും വിശ്വാസവും കാലാന്തരത്തിൽ വളരെ വർദ്ധിക്കുമെന്നും ഞാൻ വിശ്വസിക്കുന്നു. അവിടുത്തെ വിലയേറിയ സമയത്തെ തൽക്കാലം ഇതിലധികം വ്യയം ചെയ്യുന്നതിന് ആഗ്രഹിക്കുന്നില്ല. അങ്ങോട്ടുവരുന്ന സമയം മുൻകൂട്ടി എഴുതി അറിയിച്ചുകൊള്ളാം സ്വാമിൻ സിദ്ധഗുരോ നമസ്കാരം. നമസ്കാരം. നമസ്കാരം. അവിടുത്തെ ശിഷ്യനാകാനേററവും ആഗ്രഹിക്കുന്ന കെ. രാമവാര്യർ ബി. എ. ബി· എൽ. എസ്. ഐ. 56 ഏററുമാനൂർ. തിരുവിതാംകൂർ.

---

അഹിംസൈവപരമോധർമ്മഃ

സിദ്ധാശ്രമത്തിങ്കലേക്ക്.

സിദ്ധാശ്രമത്തിൽ ക്ഷേമമെന്നറിഞ്ഞു സന്തോഷിക്കുന്നു. ആനന്ദവിമാനം എന്ന ഗ്രന്ഥം പണിതീർത്തു് ആനന്ദവിമാനമായിതന്നേ തീർന്നിരിക്കുന്നു. അതിൽ കുറഞ്ഞൊന്ന് ഇരുന്നു നോക്കിയാൽ ആനന്ദത്തിലേക്കുള്ള ഗമനംതന്നെ, സംശയമില്ല. ഈ ഗ്രന്ഥത്തിനെ ആനന്ദവിമാനം എന്ന് ഒരിക്കൽ പറഞ്ഞാലും പോരാ. കോടി–കോടി– പറഞ്ഞാലും സാരഗ്രാഹികൾക്ക് തൃപ്തിവരുന്നതല്ല. പണ്ടു ലോകപിതാവെന്നും ദയാനിധി എന്നും സർവജ്ഞൻ എന്നും ഭക്താഭീഷ്ടദാതാവ് എന്നും മററും പേരുകളെ സമ്പാദിച്ച കൃഷ്ണനോ മററുദേവന്മാരോ ആരെങ്കിലും അങ്ങുന്നു ലോകപിതാവിന്റെ നിലയിൽ ഇരുന്നു നിർമ്മാണംചെയ്ത പുസ്തകംപോലെ ഒരു പുസ്തകം പുറത്തിട്ടിട്ടുണ്ടെങ്കിൽ ഈ ഹിന്തുമതസന്തതികൾ ഹിംസാതല്പരന്മരായും കർമ്മകാണ്ഡരതന്മാരായി കല്ലിനേയും മുട്ടിയേയും കുഴിച്ചിട്ടു ദൈവമെന്നു വിചാരിച്ചു പൂജിച്ചു പൂജിച്ചു് ഈ സംസാരസമുദ്രത്തിൽ മുങ്ങിപ്പൊങ്ങി സങ്കടപ്പെടുവാൻ അവകാശമില്ലായിരുന്നു. എന്ന് 1092 കന്നി 30–ാംനു- ഏറാട്ടുതൊടിയിൽ ശങ്കരൻ തിരുനാരായണപുരം അംശം തിരുവാഴിയോട്ടുദേശം കരുമ്പുഴ പോസ്റ്റ്.

---

സ്വാമി ബ്രഹ്മാനന്ദശിവയോഗിക്ക്, സിദ്ധാശ്രമം, ആലത്തൂർ
സ്വാമി സന്നിധാനത്തിലേക്ക്.

ഞാൻ അപരിചിതനാണെങ്കിലും ലോകവന്ദ്യനായ അങ്ങയേപ്പോലുള്ള മഹാത്മാക്കളുടെ കൃപയെ അപേക്ഷിക്കുന്നതിനു പ്രത്യേകകാരണമൊന്നും വേണമെന്നില്ലല്ലോ. ഞാൻ ഒരു കൃസ്ത്യനാണ്, യദൃച്ഛയാ അങ്ങയുടെ വിശിഷ്ടഗ്രന്ഥങ്ങളിൽ ഒന്നായ മോക്ഷപ്രദീപത്തേയും പിന്നീട് ആനന്ദസൂത്രം, ശിവയോഗരഹസ്യം, സിദ്ധാനുഭൂതി ഇവയേയും വായിക്കുന്നതിനിടയായി. അവയിലുള്ള ഓരോപദങ്ങളും എന്നെ സന്തോഷിപ്പിച്ചു എന്നുമാത്രമല്ല അങ്ങയുടെ തൃപ്പാദത്തെ ശരണമാക്കുന്നതിന്നു ബലാലാകർഷിക്കയും ചെയ്തു. അങ്ങേക്കു കരുണയുണ്ടാകുമെങ്കിൽ അതുതന്നെയാണ് എന്റെ ജന്മസാഫല്യം. എന്ന്, അവിടുത്തെ പാദാശ്രിതൻ. പി. പൊന്നപ്പൻപിള്ള, ആൽത്തറയ്ക്കു സമീപം, വൈതാഴക്കാട്, തിരുവനന്തപുരം –
29 ഏപ്രിൽ 1919.

---

മലയാളിപത്രം. 1092 മീനം 8-ാംനു-,
ലക്കം 22 കൊല്ലം.
കുരുതി നിറുത്തി.

പുരാതനകാലംകൊണ്ടേ ആററിങ്ങൽ തോട്ടവാരത്ത് ഇടയാവണത്തു ഭഗവതി ക്ഷേത്രത്തിൽ ആണ്ടുതോറും കുംഭമാസത്തിൽ പൂരത്തുംനാൾ ഉത്സവം പ്രമാണിച്ചുള്ള കർമ്മങ്ങളുടെ അവസാനത്തിൽ ആട് കോഴി പ്രാണികളെ ബലാൽകാരേണ കഴുത്തറുത്തു ബലികൊടുത്തുവന്നിരുന്ന അസഹനീയവും അനിർവ്വാച്യവും ആയ ഹിംസാകർമ്മം ദയാലുക്കളും പുണ്യജീവികളും ഭക്തന്മാരുമായ തദ്ദേശവാസികളാൽ ഈ ആണ്ടിൽ നിറുത്തൽ ചെയ്യപ്പെട്ടിരിക്കുന്നു. ഈ പുണ്യസമ്പാദനത്തിനു കാരണമായിതീർന്നത് അഹിംസാധർമ്മതല്പരനായ ശ്രീബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ മോക്ഷപ്രദീപാദികളിൽനിന്നും സിദ്ധിച്ച ജ്ഞാന വിശേഷംകൊണ്ടും ആ മഹാത്മാവിന്റെ സദുപദേശങ്ങൾകൊണ്ടും മററുമാണെന്നുള്ളത് പ്രത്യേകം പ്രസ്താവയോഗ്യമാണ്.

1092 കക്കടകം 13-ാംനു- ശനിയാഴ്ച
ഉത്തരതാരകാപത്രം.
കുരുതിനിറുത്തി.

കൊടുങ്ങല്ലൂർ വാലന്മാരുടെ ഭദ്രകാളീക്ഷേത്രത്തിൽ എന്നു തുടങ്ങിയതാണെന്നു് അറിവില്ലാത്തതായ കുരുതി എന്ന ദുഷ്ടമ്മം ഇപ്പോാം ഇതാ നിറുത്തിയിരിക്കുന്നു; ഇതു് ആണ്ടുതോറും മകരം കുംഭമാസങ്ങളിലെ താലപ്പൊലി ഭരണി എന്നീ പ്രധാന ഉത്സവാവസരങ്ങളിൽ പ്രസ്തുത ക്ഷേത്രസന്നിധിയിൽ വച്ചു് അസംഖ്യം ആടുകളേയും കോഴികളേയും കഴുത്തറുത്തു ഭഗവതി പ്രീതി സമ്പാദിക്കുവാനായി ചെയ്യുന്ന ഒരു കഠിന കമ്മമായിരുന്നു.

എന്നാൽ ആലത്തൂർ പരിശുദ്ധസിദ്ധാശ്രമവാസിയായ ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങാം ഇവിടങ്ങളിൽ കിട്ടിവായിച്ചു തുടങ്ങിയതുമുതൽ ഈ ദുഷ്കൃത്യം ഗുണത്തിനു പകരം ദോഷത്തെയുണ്ടാക്കുന്നതാണെന്നും മററും മിക്കപേക്കും തോന്നിത്തുടങ്ങിയതാണു് ഇതു നിറുത്തുവാനുള്ള കാരണം.........പി.സി.എസ്സു്.

---

ഡോക്ടർ എ. കെ. കുഞ്ഞാലു.
ക്യാമ്പു്, ഊരകം. 93 കുംഭം 27-ാംനു-

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളെ പ്രേമത്തോടെ ആലിംഗനംചെയ്തു് അവിടുത്തെ തൃപ്പാദാശ്രിത ഭാരത്തെ ശിരസാ വഹിപ്പാൻ സന്നദ്ധനായിരിക്കുന്ന എ. കെ. കുഞ്ഞാലു സാഷ്ടാംഗനമസ്കാരം ചെയ്യുന്നു.

മൂന്നുനാലു സംവത്സരത്തോളമായിട്ടു ഞാൻ മനസ്സമാധാനത്തെ ഉദ്ദേശിച്ചു പലകമ്മങ്ങളിലും മനസ്സിരുത്തിവന്നിരുന്നു. ഉദ്ദേശ നിവൃത്തിയില്ലാതെ ആശാഭംഗപ്പെട്ടുകൊണ്ടിരിക്കുന്ന

അവസരം അവിടുത്തെ മഹിമയേറിയ ചില ഗ്രന്ഥങ്ങരം വായിക്കുവാൻ ഇടയായി. അന്നുമുതൽക്കു മനസ്സിന്നു വളരെ സമാധാനം തോന്നിയിരിക്കുന്നു. ഓരോരോ സംഗതിവശാൽ തൃപ്പാദദൎശനത്തിന്നു സൌകൎയ്യപ്പെട്ടുതുമില്ല; രണ്ടാഴ്ചയ്ക്കകം അവിടെ വരേണമെന്നാണ് നിരൂപിക്കുന്നതു്. അവിടുത്തെ അനുഗ്രഹവും കൃപയും ഇയ്യുള്ളവനിൽ ഉണ്ടായിരിക്കേണമെന്നു മുൻകൂട്ടി അപേക്ഷിക്കുകയാകുന്നു; മറുപടി ഉണ്ടായാൽ ഏററവും സന്തുഷ്ടനായി ഭവിക്കുമായിരുന്നു. എന്നു തൃപ്പാദാശ്രിതൻ എ. കെ. കുഞ്ഞാലു.

കൊല്ലം 85 വൃശ്ചികം 17–ാംനു-

ശ്രീ. ബ്രഹ്മാനന്ദസ്വാമി അവർകരംക്ക്,

അവിടുന്നു് എഴുതിയ മോക്ഷപ്രദീപവും, സിദ്ധാനുഭൂതിയും വായിച്ചു. മലയാളത്തിൽ യോഗാഭ്യാസത്തെക്കുറിച്ച് ഇത്ര തെളിവായ വിധം എഴുതിയിട്ടുള്ള പുസ്തകം കണ്ടിട്ടില്ല. മലയാളികരംക്കു് ഒരു വലിയ ഉപകാരം തന്നെ അവിടുന്നു ചെയ്തിട്ടുള്ളതു്. അവിടുന്നു പതിവായി ആലത്തൂർ തന്നെയോ താമസം? ഈ ദിക്കിലേക്കു് വല്ലപ്പോഴും വരുമോ? അടുത്തു വരുന്നതായിരുന്നാൽ എന്നെ അറിയിക്കേണമെന്നു് അപേക്ഷ. രാജയോഗം ശരിയായി അഭ്യസിക്കേണമെന്നു് എനിക്കു് ആഗ്രഹം ഉണ്ടു്. കുറെക്കാലം ഒരുവിധം ചിലതൊക്കെ പരിശീലിച്ചിട്ടും ഉണ്ടു്. അതു പ്രാണായാമത്തെ ആസ്പദമാക്കീട്ടാണ്. തമ്മിൽ കാണുന്നതിന്നു് അടുത്തു സൌകൎയ്യം ഇല്ലാത്തതിനാലും അവിടത്തോടു വിശ്വാസം തോന്നിയിരിക്കയാലും അവിടുന്നു നിശ്ചയിക്കുന്ന സമ്പ്രദായത്തെ ഉപദേശരൂപമായി എഴുതി അയച്ചുതരേണം. സ്ഥാനം അവിടുന്നു് എഴുത്തിൽ കുറിച്ചയച്ചാൽ ഗുരുമുഖത്തിൽനിന്നുണ്ടായതുപോലെ, സങ്കല്പിച്ചു പ്രവൃത്തിച്ചുകൊള്ളാം. എന്നു കൊല്ലം ഗവൺമെൻറ് ഇംഗ്ലീഷ് ഹൈസ്കൂരം ഹെഡ് മാസ്റ്റർ കെ പരമുപിള്ള. എം. എ.

ശ്രീ. ബ്രഹ്മാനന്ദസ്വാമി അവർകൾക്കു്,

ഭക്തവാത്സല്യം നിമിത്തമായി അവിടന്നു് അയച്ചുതന്ന മോക്ഷപ്രദീപം കിട്ടി രണ്ടു മൂന്നു നാലു പരിവൃത്തി വായിച്ചു. ഇതിൽപരം ഭക്തരക്ഷോദ്ധാരണമായി ഒരു ഗ്രന്ഥം വ്യാസാദികൾ സമചിത്തന്മാരായ മഹാന്മാരായിരുന്നിട്ടും കൂട്ടികൾക്കു കൂടി ഇത്ര രുചിവരത്തക്കവിധത്തിൽ നിർമ്മിച്ചിട്ടില്ല. പാപസഞ്ചയത്താൽ മൂടപ്പെട്ടവർക്കു് ഇതുവാങ്ങി സൂക്ഷിച്ചാലും വായിപ്പാൻ ഒരു വിധത്തിലും കഴികയില്ല. അതുകൊണ്ടു പലെ രഹസ്യങ്ങൾ ഇതിൽ അടങ്ങീട്ടുണ്ടെങ്കിലും ഭക്തന്മാർക്കുമാത്രമെ ഇതു് വായിപ്പാൻ തോന്നുകയുള്ളു. പാപഗൌരവംകൊണ്ടു അങ്ങേ ബാഹ്യദർശനത്തിന്നു് ഉപേക്ഷവരുന്നു. രണ്ടുമാസത്തിലധികം അവിടെ വന്നു പാദാരവിന്ദഭജനാദികൾക്കു് അനുഗ്രഹിപ്പാൻ അപേക്ഷ. എന്നു് അങ്ങേ പാദാരവിന്ദഭക്തൻ.

ചന്തേരി കുഞ്ഞികമാരൻനായർ, താലൂക്കുബോർഡു്-
മെമ്പ്ര്, തൃക്കരിപ്പൂര് പോസ്റ്റ് സൌത്ത് കനറ.

---

മുപ്പയിനാട്ടു് 9-4-1908

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി എന്ന ശിവയോഗി അവർകളുടെ ദിവ്യ സന്നിധിയിങ്കലേക്കു്—നമസ്കരിച്ചുകൊണ്ടു ഉണർത്തിക്കുന്നതു്.

അവിടത്തെ അനുഷ്ഠാനത്തിന്നു നേരിട്ട ചില ന്യൂനതകളെ അറിഞ്ഞു് വ്യസനിക്കുന്നുണ്ടെങ്കിലും ആ ന്യൂനത അനേകായിരം ജനങ്ങളുടെ ആത്മരക്ഷയെ വരുത്തുന്ന ഒരു കാര്യമാണെന്നറിഞ്ഞതിനാൽ വളരെ സന്തോഷവും ഉണ്ടു്. മോക്ഷപ്രദീപത്തിൽ ചിലതുകൂടി ചേർത്തു് അച്ചടിപ്പിക്കാൻ കൊടുത്തതറിഞ്ഞിട്ടും എനിക്കു് അത്യന്തം സന്തോഷമുണ്ടായിരിക്കുന്നു. അന്ധകാരംകൊണ്ടു മൂടിക്കിടക്കുന്ന മലയാളത്തെ അവിടുന്നു വിചാരിച്ചാലല്ലാതെ വെട്ടി തെളിയിപ്പാൻ മററാർക്കും ശക്തി

യില്ലാത്തതാണ്. ആ നിലയിൽ അവിടുന്നു മൌനിയായിട്ടിരിക്കുന്നതായാൽ പിന്നെ മററുള്ളവരുടെ നില ഏതുപ്രകാരമായിരിക്കുമെന്നുള്ളത് ഞാൻ ബോധിപ്പിക്കേണ്ടതില്ലല്ലോ. അനേകായിരം കൊല്ലങ്ങൾക്കുമുമ്പ് അവതരിച്ചിരുന്ന ബുദ്ധമഹർഷിയെപ്പോലെയുള്ള ഒരു ദിവ്യഗുരുവിനെ ഞങ്ങൾക്ക് ഇപ്പോൾ കേരളത്തിൽ കാണ്മാൻ ഇടവന്നതും മററും ഞങ്ങളുടെ ഭാഗ്യമാണെന്നു വിചാരിക്കയും സന്തോഷിക്കുകയും ഞാൻ ചെയ്യാറുണ്ട്. എന്റെ ഈ യഥാൎത്ഥമായ വിചാരത്തെ ഇത്രമാത്രമേ ഞാൻ ഇപ്പോൾ വെളിപ്പെടുത്തുന്നുള്ളു. ഓരോ വിദ്വാന്മാർ സംസ്കൃതത്തിൽനിന്നും മററും മലയാളഭാഷയിൽ തൎജ്ജമ ചെയ്തിട്ടുള്ള ഭഗവൽഗീത മുതലായ പല പുസ്തകങ്ങളും വായിച്ചു നോക്കീട്ടുണ്ട്. അതിൽ എല്ലാററിലുംവെച്ച് എന്റെ മനസ്സിന്നു വേണ്ടുന്ന തൃപ്തിയേയും വിശ്വാസത്തേയും ഉണ്ടാക്കിത്തീൎത്തതു ബുദ്ധമഹർഷിയുടെ ജീവചരിത്രവും വചനങ്ങളും ചുരുക്കത്തിൽ അടങ്ങിയ ഒരു പുസ്തകവായനയായിരുന്നു. അതിൽപിന്നെയാണ് അവിടുത്തെ മോക്ഷപ്രദീപം എന്ന പുസ്തകത്തെ വായിപ്പാൻ എനിക്കു ഭാഗ്യമുണ്ടായതു്. മലയാളഭാഷയിൽ അതിന്നു തുല്യമായ ഒരു പുസ്തകം വേറെ ഇല്ലെന്നു പൂൎണ്ണബോദ്ധ്യം ചരികയും ചെയ്തിരിക്കുന്നു. അങ്ങിനെയുള്ള മോക്ഷപ്രദീപപുസ്തകത്തിന്റെ പ്രചാരത്തിന്നു ബഹുജനം ശ്രമിക്കാതെ രിക്കയും ഇത്ര മഹിമയുള്ള ഒരു പുസ്തകം നിൎമ്മിപ്പാൻ സർവ്വശക്തൻ അവിടേക്കു തോന്നിച്ചതുതന്നെ മനുഷ്യൎക്കു മഹാഭാഗ്യമാണെന്നു് എല്ലാവരും ഒരുപോലെ കരുതാതിരിക്കയുംചെയ്യുന്നതാണ് വലിയ കഷ്ടം. അതിലും വലിയ കഷ്ടം മോക്ഷപ്രദീപത്തിന്റെ മഹിമയെ അറിയാതെ അതിന്റെ ആയിരത്തിൽ ഒരംശംപോലും ഗുണമില്ലാത്ത ചില പുസ്തകങ്ങളെക്കുറിച്ചു വൎത്തമാനക്കടലാസ്സിൽ വൎണ്ണിച്ചു് എഴുതിക്കാണുന്നതാണ്.

അവിടുത്തെ ക്ഷേമത്തിന്നും ദീർഘായുസ്സിന്നും കരുണയ്ക്കുംവേണ്ടി സർവ്വശക്തനോടു പ്രാർത്ഥിച്ചു് അവിടുത്തെ ദിവ്യചരണങ്ങളിൽ നമസ്കരിച്ചുകൊണ്ടു് ഇപ്പോൾ സമർപ്പിക്കുന്നു.

എന്നു് എ. കൃഷ്ണൻ, അധികാരി, മുപ്പയിനാടംശം,
പോസ്റ്റ് മേപ്പാടി.

---

അഞ്ചൽ. 29_2_85

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി അവർകൾ സന്നിധിയിലേക്കു്,

ഹിന്തുമതഹൃദയത്തെ അറിയാതെ അനാചാരകർമ്മങ്ങളിൽ പെട്ടുലഞ്ഞു ദുഃഖിക്കുന്നവരെ പ്രമാണയുക്ത്യനുഭവപുരസ്സരം ആശ്വസിപ്പിക്കുന്നതായ സ്വാമി തിരുമനസ്സിലെ മോക്ഷ പ്രദീപം എന്ന മഹാഗ്രന്ഥം ഭക്തിപുരസ്സരം വായിച്ചു വായിച്ചു മനസ്സലിഞ്ഞലിഞ്ഞാണു് ഈ എഴുത്തു് എഴുതുവാൻ ഇടയായതു്. പ്രസ്തുത ദിവ്യഗ്രന്ഥത്തിൽ ഒരു ഭാഗം നാലുവരി തികച്ചു് എന്റെ സ്നേഹിതന്മാരായ ചിലർ കേട്ടമാത്രയിൽ അവക്കും കൂടി ഈ ബുക്കുകൾ വരുത്തിക്കൊടുക്കേണമെന്നു നിർബന്ധ പൂർവ്വം അപേക്ഷിക്കയാൽ താഴെ കാണിക്കുന്ന മേൽവിലാസത്തിൽ മോക്ഷപ്രദീപം എന്ന ദിവ്യഗ്രന്ഥത്തിൽ മൂന്നെണ്ണം വി.പി. ആയി അയച്ചുതരുമാറാകണം.

എന്നു്, പത്തനാപുരം റോഡു് മേസ്തിരി കെ. അയ്യപ്പൻപിള്ള.
അഞ്ചൽ, പുനലൂർ പോസ്റ്റു്, പത്തനാപുരം.

---

85 തുലാം 5

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്കു്,

അവിടുത്തെ മോക്ഷപ്രദീപം, സിദ്ധാനുഭൂതി, ശിവയോഗ രഹസ്യം, മുതലായ പുസ്തകങ്ങളെ ഞാൻ ഈയിടയിൽ വായിച്ചു നോക്കിയതിൽ ഇതിന്നുമുമ്പു് ഞാൻ വായിച്ച വേദാന്തപ്രക

രണങ്ങരം, ഭാഗവതം, വാസിഷ്ഠം, മുതലായ പലേ ഗ്രന്ഥങ്ങ ളേക്കാരം ഏററവും രുചിച്ചിരിക്കുന്നു. എന്നുമാത്രമല്ല, തൊഴ ക്കാട്ട കുഞ്ഞികൃഷ്ണമേനോൻ മുതലായി പലരും സ്വാമികളുടെ നൽസംഗതികളെ പറഞ്ഞുകേട്ടതിലും സിദ്ധാശ്രമത്തിൽവന്ന് എനിക്ക വേണ്ടുന്ന സംഗതിയെ സാധിക്കേണമെന്നുള്ള അത്യാ ഗ്രഹവും ദിവസംപ്രതി വദ്ധിച്ചുവരുന്നു. അതുകൊണ്ടു് എൻെറ ദേഹത്തിൻെറയും മററും അസ്വാധീനതായെ ആലോചിക്കാതെ ഇതാ ഞാൻ വന്നുകൊള്ളുന്നു. കാരുണ്യമുണ്ടായ്‌വരുവാനായി അപേക്ഷിക്കകയുംഈശ്വരനെപ്രാത്ഥിച്ചുകൊള്ളുകയുംചെയ്യുന്നു.

പങ്ങശ്ശമേനോൻ അ. തെക്കേപ്പൊട്ടു്, എഡപ്പാരം.

---

കേരളസഞ്ചാരി. 1910 ജനവരി 26-ാംനു-

കണ്ണൂരിലെ യോഗശാലയും, ബ്രഹ്മാനന്ദസ്വാമികളും.

കണ്ണൂരിൽ മുൻസിഫ് കോടതിക്ക സമീപം ചില യുവാക്കന്മാരാൽ സ്ഥാപിക്കപ്പെട്ട ഒരു യോഗശാലയുണ്ടു്. "ആനന്ദചന്ദ്രോദയ യോഗശാല" എന്നാണ് പേർ. ഈ യോ ഗശാലയിൽ അംഗങ്ങളായി 22 പേർ ഉണ്ടു്. ഇവരുടെ ഗുരു പ്രസിദ്ധപ്പെട്ട ബ്രഹ്മാനന്ദസ്വാമി എന്നും ശിവയോഗിയെന്നും വിളിച്ചുവരുന്ന മഹാനും "മോക്ഷപ്രദീപാദി" സിദ്ധഗ്രന്ഥ ങ്ങളുടെ കത്താവുമായ സിദ്ധഗുരുവാണത്രെ. ഈ മഹാൻ യോഗ ശാലാംഗങ്ങളുടെ ക്ഷണനപ്രകാരം ഈ കഴിഞ്ഞ ഡിസംബ്ര് 26-ാംനു- യോഗശാലയെ തൻെറ ചില ശിഷ്യന്മാരോടുകൂടി സന്ദർശിക്കയുണ്ടായി. ജാതിഭേദത്തേയും ക്ഷേത്രോപാസന മുതലായ ദൈവാരാധനാസമ്പ്രദായത്തേയും ഖണ്ഡിച്ചു് ഈ മഹാൻ വളരെ യുക്തിയുക്തമായ ഉപദേശങ്ങരം കാണികളായ ഏവക്കും നൽകുകയും 5 ദിവസത്തോളം യോഗശാലയിൽ അധിവസിക്കകയും ചെയ്തു. ജാതിഭേദമെന്ന കുഷ്ഠവ്യാധിയെ കഴിയുന്നേടത്തോളം ചികിത്സിച്ചു ദൂരെ അകററി ഏകദൈവാ രാധനയിൽ പ്രതിപത്തിയോടും ബിംബാരാധന മുതലായ

ദൈവാരാധനാസമ്പ്രദായത്തെ ത്യജിച്ചും ഏതൊരുകാലത്തു ഹിന്തുക്കൾ വരുന്നുവോ അന്നുമാത്രമെ ഹിന്തുക്കൾ അഭിവൃദ്ധി യായിവരികയുള്ളു എന്നു് ആ സിദ്ധഗുരു വളരെ ബലമായി ഉപദേശിച്ചു. ഈ മഹാൻെറ ഉപദേശം എല്ലാവക്കും ഒരുപോലെ രുചികരമായി വന്നിരിക്കുമെന്നു പറവാൻ ഞാൻ ഒരുങ്ങുന്നില്ല. ബിംബാരാധനയും ക്ഷേത്രനിൎമ്മാണവും വ്രതാനുഷ്ഠാനവും തീൎത്ഥയാത്രയും അന്നന്നു വൎദ്ധിക്കുന്ന ഇക്കാലത്തു് ആ വക സമ്പ്രദായങ്ങളിൽ പ്രതിപത്തിയില്ലാത്ത ചുരുക്കം ചിലരുടെ ഉണർവ്വിന്നായെങ്കിലും ഈവക ദുർല്ലഭം ചിലമഹാന്മാരെ കിട്ടിവരുന്നതു് ആവക ആൾക്കാരുടെ ഒരു മഹാഭാഗ്യമെന്നേ പറവാൻ ഞാൻ കാണുന്നുള്ളു. മനുഷ്യവൎഗ്ഗത്തിൽ നൂറെണ്ണം ആളുകളെടുത്തുനോക്കിയാൽ രൂപംകൊണ്ടും സ്വഭാവംകൊണ്ടും ഒരാളോടു സാദൃശ്യമുള്ള മറ്റൊരാളെ കാണ്മാൻ സാധിക്കാത്ത സ്ഥിതി ആലോചിച്ചുനോക്കുന്നതായാൽ ഈവക ഭിന്നാഭിപ്രായത്തെ അശേഷം വകവെക്കാനും ഇല്ല. പക്ഷെ ആവക ആൾക്കാരുടെ സമ്മുഖത്തിൽവെച്ചു, പുരാതനമതങ്ങളുടെ രക്തത്തിൽ കലൎന്നിട്ടുള്ളതും അതിൽനിന്നു് അന്ധപരമ്പരയാ വളൎന്നു തളിൎത്തു പൂത്തു കാച്ചിട്ടുള്ളതുമായ അഭിപ്രായങ്ങളേയും ആചാരങ്ങളേയും ഖണ്ഡിച്ചു പറയപ്പെട്ടിട്ടുള്ളതും സർവ്വലോകനിയന്താവായ ദൈവത്തിൻെറ മതത്തേയും, തത്വശാസ്ത്രത്തേയും, പ്രകൃതിസ്വഭാവത്തേയും അടിസ്ഥാനമാക്കീട്ടുള്ളതുമായ ആ സിദ്ധഗുരുവിൻെറ സദുപദേശത്തിന്നു് ആയിരം ഭേരികളുടെ മുഴക്കമുള്ള ദിക്കിൽനിന്നു് ഒരു കുഴൽ വിളിച്ചാൽ കുഴലിൻെറ ഗാനം എപ്രകാരം കേൾക്കാതെയിരിക്കുന്നുവോ അപ്രകാരമുള്ള അവസ്ഥ വന്നുകപ്പെട്ടിട്ടുള്ളതു ഹിന്തുക്കളുടെ ദുർദ്ദശ ഇനിയും നീങ്ങാത്തതുകൊണ്ടാണെന്നേ പറവാൻ പാടുള്ളു. ഹിന്തുമതത്തിൽ സാരവത്തായ പ്രമാണങ്ങളെ ഉപേക്ഷിക്കുകയും കാടായി കിടക്കുന്ന ചില പ്രമാണങ്ങളേയും സമ്മദ്ദ

ഷ്ടിയില്ലാത്ത ചില മൂർഖന്മാരുടെ ദുരുപദേശങ്ങളേയും അനു ഷ്ഠിക്കകയും തത്വശാസ്ത്രത്തിന്നും പ്രകൃതിക്കും വിരോധമായ ജാതിഭേദത്തെ സ്വീകരിക്കുകയും ചെയ്ക നിമിത്തം ഇഹപര ലോകസൌഖ്യത്തെ യഥേഷ്ടം പ്രാപിപ്പാൻകഴിവില്ലാതെ ഹിന്തുക്കൾ നശിക്കുന്നതു സാവകാശം ഓർത്തുനോക്കുന്നതായാൽ ഏതൊരു നിഷ്ഠുരകന്റെ ഹൃദയമാണ് പിളൎന്നുപോകാതിരി ക്കുന്നതു്! അതുകൊണ്ടു് നാം ആചരിച്ചുവരുന്ന പ്രമാണങ്ങളിൽ ഒളിച്ചുകിടക്കുന്ന ദോഷങ്ങളെ ചൂണ്ടിക്കാണിച്ചു തരുവാനും നല്ലതിനെ ഉപദേശിച്ചു തരുവാനും നമുക്കു ഓരോ കാലത്തു് ഓരോ ആളെ കണ്ടുകിട്ടുന്നതിൽ നാം ദൈവത്തോടു് എപ്പോഴും നന്ദിയുള്ളവരായിരിക്കേണ്ടതാകുന്നു.

പ്രിയ പത്രാധിപരേ! ഈ സിദ്ധഗുരുവിന്റെ ആഗമന ത്തെ നിങ്ങളുടെ ''കണ്ണൂര് ലേഖകൻ'' നിങ്ങൾക്കു് അറിവു തരാത്തതു് എന്തുകൊണ്ടാണെന്നു് എനിക്കു മനസ്സിലാകുന്നില്ല. ''സഞ്ചാരി''യുടെ ഈ രണ്ടു ലക്കങ്ങളും ഞാൻ പരിശോധിച്ച തിൽ അതുകളിലൊന്നും ഈ വിവരം കാണാതിരുന്നതുകൊ ണ്ടാണു് മേശപ്പുറത്തെങ്ങാൻ കിടന്നു വിശ്രമിക്കുന്ന എന്റെ ഈ തൂലികയെ പുറത്തേക്കെടുത്തു് ഇപ്രകാരം എഴുതുവാൻ ഇട യായതു്.

എന്നു്, സി. സി. അച്ചുതൻ.

കണ്ണൂരു്  15_1_1910.

---

ബ്രഹ്മശ്രീ.

ബ്രഹ്മാനന്ദസ്വാമിനേ മഹൽഗുരവെ നമഃ.

ഞാൻ ഈയിടയിൽ അങ്ങേത്തെ കരുണാർദ്രബുദ്ധി കൊണ്ടു രചിച്ചതായ മോക്ഷപ്രദീപത്തേയും സിദ്ധാനുഭൂതി യേയും വായിച്ചുനോക്കിയതിൽ അതിന്നു മുമ്പു വായിച്ചു നോക്കിയ മുക്തിമാൎഗ്ഗഗ്രന്ഥങ്ങളെക്കാളും എനിക്കു വളരെ ആനന്ദം

ജനിക്കുകയും അതിന്നുശേഷം അങ്ങേരത്തെ അവസ്ഥയെപ്പററി അന്വേഷിച്ച് അറികയും ചെയ്തതിൽ എനിക്ക് അങ്ങെക്കുറിച്ച് അത്യന്തം ഭക്തിവിശ്വാസങ്ങൾ ജനിച്ചിരിക്കുന്നു. ദാരിദ്ര്യം നിമിത്തവും ഒരു ബോർഡുസ്കൂളിൽ ഹെഡ്മാസ്റ്ററായി ഇരിക്കുന്നതുകൊണ്ടും അങ്ങേവന്നു സന്ദർശിപ്പാൻ സംഗതിവരുന്നില്ല. അതുകൊണ്ടു വ്യസനിക്കയും ചെയ്യുന്നു.

കോഴിക്കോട്ട് താലൂക്ക് എലത്തൂരു് ബോർഡുസ്കൂൾ ഹെഡ്മാസ്റ്റർ, കുരിക്കൾകണ്ടി ശങ്കരൻവൈദ്യർ.
പോസ്റ്റ് കോരപ്പുഴ, എന്നു് 907 നവമ്പ്ര് 17-ാംനു-

---

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്ക്,

സ്വാമിൻ പരമഗുരോ നമസ്കാരം, നമസ്കാരം. സ്വാമിയുടെ മോക്ഷപ്രദീപത്തെ ഞങ്ങൾ വായിച്ചു തീർന്നപ്പോൾ തന്നെ ഇങ്ങനെ ഒരാൾ ഇപ്പോൾ ജീവിച്ചിരിക്കുന്നുണ്ടെങ്കിൽ അദ്ദേഹംതന്നെ ഞങ്ങളുടെ ഗുരു എന്നു മനസ്സുകൊണ്ടു് ഒന്നു തീർച്ചപ്പെടുത്തി. എന്നാൽ ഉടൻതന്നെ അന്വേഷിച്ചുവന്നു ശരണം പ്രാപിക്കുന്നതിന്നു ഞങ്ങൾക്ക് പണമോ സ്വാതന്ത്ര്യമോ ഇല്ലെന്നു ഞങ്ങൾ വിചാരിച്ചുപോയി. അതുമുതൽ ഞങ്ങളുടെ ആഗ്രഹം വദ്ധിച്ചു വദ്ധിച്ചു ശരിയായ ഉറക്കംപോലും ഇല്ലാ എന്നുള്ള സ്ഥിതിയിലായിരിക്കുന്നു. സദാ ഈ വിചാരംതന്നെ. സ്വാമിയുടെ വിലയേറിയ സമയത്തെ ഈ അന്ധന്മാക്കുവേണ്ടി സ്വല്പം ചിലവു ചെയ്യുമാറാകണം. സ്വാമിൻ അജ്ഞാനാന്ധകാരത്തിൽ പെട്ടുഴലുന്നവക്കു കയ്യും കണക്കുമില്ല. അവിടുത്തെ കൃപയൊന്നുമാത്രമല്ലാതെ മറെറാരുവഴിയും കാണുന്നില്ല. ഈ അന്ധന്മാരുടെ കണ്ണിനുംകൂടി ഒരു കാഴ്ചയുണ്ടാക്കിത്തരുമാറാകണേ. ഇവിടങ്ങളിൽ ചിലർ ഇപ്പോൾ ഇളകിയിട്ടുണ്ടു്. മോക്ഷപ്രദീപം മുതലായ അവിടുത്തെ പുസ്തകങ്ങൾ വായിച്ചാൽ എങ്ങിനെ ഇളകാതെ ഇരിക്കും. സ്വാമിൻ, പരമഗുരോ ഞങ്ങൾ

എന്നൊക്കെ പുറപ്പെടണം. മറുപടിക്കുള്ള സ്റ്റാമ്പ് ഇതിൽ അടക്കം ചെയ്തിട്ടുണ്ട്. പി.എം. നാരായണപ്പിള്ള 2-ാം അസിസ്റ്റൻറ്. ലോവർ പ്രൈമറിസ്കൂൾ തലവടി, തിരുവല്ല പോസ്റ്റ്.

തിരുവിതാംകൂർ.

---

തളാപ്പ്. 14-1-91

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്ക്.

അവിടത്തെ മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങളെ വരുത്തുന്നതിന്നു മുമ്പ് ഞങ്ങൾ മതവിഷയങ്ങളായ പല പുസ്തകങ്ങളും വരുത്തി വായിക്ക പതിവുണ്ടായിരുന്നു. അക്കാലത്തു് ആ പുസ്തകങ്ങളേയും ഗ്രന്ഥകർത്താക്കന്മാരേയും ഞങ്ങൾ വളരെ ബഹുമാനിച്ചിട്ടുണ്ടായിരുന്നു. ആ ബഹുമാനങ്ങളൊക്കെ കുറഞ്ഞുവന്നതു് മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങൾ ഞങ്ങളുടെ വായനശാലയിൽ എത്തി വായിച്ചതുമുതൽക്കാണ്. മോക്ഷപ്രദീപം ഞങ്ങളെ കാന്തം ഇരിമ്പിനെ എന്നപോലെ ആകർഷിക്കയും ചെയ്തു. അതിൽപിന്നെ മററുള്ള പുസ്തങ്ങളൊക്കെ പെട്ടിയിൽ പൂട്ടിവെക്കുകയാണ് ചെയ്തതു്. ചിലർ ചില പുസ്തകങ്ങളെ വായിക്കാൻ കൊണ്ടുപോയിരുന്ന കാലത്തു പുസ്തകം കൊണ്ടുപോകുന്ന വിവരത്തിന്നു് ഒരു പട്ടികവെച്ചിട്ടുണ്ട്. ആ പട്ടികതന്നെ എടുക്കാതെ ആയിട്ടു് ഒരു വർഷമായി. അതുപോലും അന്യപുസ്തകവായനയേ ഇല്ല. ഭഗവൽഗീതാദികളുടെ വായനകൊണ്ടു ഭേദദൃഷ്ടിയും കർമ്മഭ്രാന്തിയും ഞങ്ങൾക്ക വർദ്ധിച്ചതിന്നു പുറമെ മുക്തിക്കുവേണ്ടതായ നിർഗ്ഗുണബ്രഹ്മധ്യാനം മഹാദുഃഖസാധ്യമാണെന്നും അതു ചിലക്കേ പാടുള്ളു എന്നും ശൂദ്രാദികൾക്ക ദുർഗ്ഗതിയുമാണെന്നാണ് ഞങ്ങൾക്ക മനസ്സിലാക്കുവാൻ സംഗതിവന്നതു്. അങ്ങിനെ ഇരിക്കുന്ന ഞങ്ങൾക്ക സമദൃഷ്ടിയുണ്ടാവാനും കർമ്മഭ്രമം നശിപ്പാനും മുക്തിക്കുള്ള നിർഗ്ഗുണബ്രഹ്മധ്യാനം മുക്തികാമനായ ചണ്ഡാ

ലനും കൂടി സാദ്ധ്യമാണെന്നും മനസ്സിലാക്കാൻ സംഗതിവന്നതു മോക്ഷപ്രദീപംകൊണ്ടാകുന്നു. ഹിന്തുമതഹൃദയത്തെ അറിഞ്ഞ സമദൃഷ്ടിയും ദയാലുവും ആയ ഒരു യോഗ്യൻ പരമഗുരുവായ അങ്ങയെപ്പോലെ ഉണ്ടായിട്ടില്ലെന്നു മോക്ഷപ്രദീപം ഇതാ വായിക്കുംതോറും ഉപദേശിക്കുന്നു. അതു സാരഗ്രാഹികളായ പുണ്യവാന്മാർ മാത്രമേ ഗ്രഹിക്കുന്നുള്ളു. മററുള്ളവർ ഗ്രഹിക്കുന്നില്ല. ഈ രത്നമായിരിക്കുന്ന ഗ്രന്ഥത്തിന്റെ മാഹാത്മ്യം അന്യന്മാർ എങ്ങിനെ അറിയും?. ഇതിന്നു് അവകാശികളായവർ അറിയും

എന്നു് പി. അമ്പുതളാപ്പു്, കണ്ണൂർ.

---

മുപ്പയിനാടു്. 19_12_910.

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ ദിവ്യസന്നിധിയിങ്കലേയ്ക്കു, നമസ്കാരപൂർവ്വം ഉണത്തിക്കുന്നതു്. അവിടുത്തെ ആനന്ദസൂത്രം വായിച്ചു വളരെ ആനന്ദിച്ചു. പേരിന്നനുസരിച്ചു യഥാത്ഥത്തെ ചെറിയ കുട്ടികൾക്കുപോലും എളുപ്പത്തിൽ ഗ്രഹിക്കാവുന്നതും സംശയനിവൃത്തി വരുത്തുവാൻ ഏററവും ശക്തിയുള്ളതും ആയ ആ ഗ്രന്ഥത്തിന്റെ മുഴുവൻ മാഹാത്മ്യത്തെ എടുത്തു പുകഴ്ത്തുവാൻ എനിക്കാവട്ടെ സാമാന്യം യോഗ്യന്മാരായിട്ടുള്ളവക്കാകട്ടെ സാധിക്കുന്ന കാൎയ്യമല്ല. പുണ്യപുരുഷന്മാക്കു് ആ പുസ്തകം അമൃതമാണെന്നുള്ളതിലേക്കു സംശയമില്ല. യഥാത്ഥത്തെ ലോകത്തിൽ ഇങ്ങിനെ ആക്കും മനസ്സിലാകത്തക്കവിധത്തിൽ ആരും വെളിവാക്കിയതായി കാണുന്നില്ല. അവിടുത്തേക്കു ജയവും ക്ഷേമവും ആയുസ്സും വദ്ധിപ്പാൻ സർവ്വശക്തനോടു പ്രാർത്ഥിക്കുന്നു. ആനന്ദസൂത്രം നാലു പുസ്തകം എന്റെ മേൽവിലാസത്തിൽ വി. പി. ആയി അയച്ചുതരുവാൻ ഏററവും വണക്കമായപേക്ഷിക്കുന്നു. എന്നു് അവിടുത്തെ ദിവ്യ പാദാശ്രിതൻ, എ. കൃഷ്ണൻ അധികാരി, മുപ്പയിനാടംശം. പോസ്റ്റു് മേപ്പാടി.

---

കൊളമ്പ്. 7-9-1907.

ബ്രഹ്മാനന്ദസ്വാമിൻ! വിശ്വനാഥ പ്രിയശിഷ്യ! തേനമസ്കാരം.

ബ്രാഹ്മണന്മാർ എന്ന പേർ വെച്ചിരിക്കുന്ന ചില കൂട്ടക്കാരാൽ ഹീനജാതികം എന്നു നിന്ദിക്കപ്പെട്ടവരായ അടിയാരെപ്പോലെയുള്ള എളിയവക്ക് ഇതിന്നുമുമ്പ് അറിവാൻ കഴിയാത്തതായ ശിവയോഗരഹസ്യത്തെ പരമേശ്വരപ്രസാദത്താൽ വെളിപ്പെടുത്തിയ ലോകഗുരോ! അങ്ങേക്ക നമസ്കാരം, നമസ്കാരം. അവിടത്തെ പുസ്തകങ്ങളെ വായിപ്പാൻ സംഗതി വന്നതു് അടിയൻെറ ജന്മാന്തരസുകൃതം എന്നല്ലാതെ എന്തു പറയേണ്ടു. നിന്തിരുവടിയുടെ പുസ്തകങ്ങളെ വായിക്കുന്തോറും അടിയന്നു വളരെ ആനന്ദമുണ്ടു്. ബ്രാഹ്മണൻ മുതൽ പറയൻവരെ ഉള്ളവക്ക് എന്നുതന്നെയല്ല ആക്കും പക്ഷഭേദംകൂടാതെ ഉപദേശിക്കുന്നതിൽ സന്തോഷവും സർവ്വജീവികളിലും ഒരുപോലെ ദയയുംഉള്ള സർവ്വദേവാംശസ്വരൂപനായ നിന്തിരുവടിയെ കാണ്മാൻ ഈ പാപിയായ അടിയന്നു് എന്നു സംഗതിവരുമെന്നു വിചാരിച്ചു് എല്ലായ്പ്പോഴും വ്യസനിക്കുന്നു. ഭഗവൻ പ്രസീദ എന്നു്, ആശ്രിതൻ. കെ. എസ്സ്. രാമൻപിള്ള. റെയിൽവെസ്റ്റോർ.

സി. ജി. ആർ. കൊളമ്പ്.

———

ചിറയ്ക്കൽ 14-10-1905

ബ്രഹ്മാനന്ദസാമി ശിവയോഗിക്കു്,

സ്വാമിൻ! അങ്ങേക്ക നമസ്കാരം. പുസ്തകങ്ങളെ ശ്രദ്ധയോടെ വായിച്ചു. അത്യന്തം ഗോപ്യമായ മഹൽക്കാൎയ്യങ്ങളെ ഉപദേശിക്കുന്ന തത്തുല്യമായ മറെറാരു പുസ്തകം കേരളഭാഷയിൽ ഇതേവരെ ആരുംതന്നെ പ്രസിദ്ധപ്പെടുത്തിയിട്ടില്ലെന്നാണു് എൻെറ അഭിപ്രായം. അതുകൂടാതെ ഇത്ര സമദൃഷ്ടിയോടെ

സമസ്തരേയും ഉപദേശിക്കുന്ന ഒരു ധീരഗുരുവും മലയാളത്തിൽ മുമ്പുണ്ടായിട്ടില്ലെന്നു പറഞ്ഞാൽ അതിശയോക്തിയായി ഭവിക്കയില്ലെന്നു തോന്നുന്നു. അങ്ങേടെ ശിഷ്യന്മാരായി ഉപദേശം പ്രാപിപ്പാനുള്ള ഭാഗ്യം എല്ലാ മതക്കാർക്കും തുല്യമാണല്ലോ. മററാരാളേയും കൂട്ടിക്കൊണ്ടു് അങ്ങേ ഉപദേശം വാങ്ങുവാൻ ഞാൻ അത്യന്തം കാംക്ഷയുള്ളവനായി കാലംകഴിക്കുന്നു. ഞാൻ ഒരു ക്രിസ്ത്യനും മററവൻ ഒരു തീയനുമാകുന്നു. അങ്ങേ അനുഗ്രഹമറുപടിക്കു ശാന്തിയോടെ കാത്തിരിക്കുന്നു. ശേഷം പിന്നാലെ എന്നു് അങ്ങേ ആശ്രിതൻ. ജെ. മേലോത്തു്.

———

വന്മുകം—മകരം 30-ാംനു-

ബ്രഹ്മാനന്ദസ്വാമി ശിവയോഗിക്കു്,

ബഹുമാനഭക്തിപുരസ്സരം അവിടത്തെ പാദാരവിന്ദത്തിന്നു നമസ്കാരം. ലോകഗുരുവായിരിക്കുന്ന അങ്ങയുടെ സിദ്ധാന്തശ്രുതി, മോക്ഷപ്രദീപം ഈ രണ്ടു പുസ്തകം ഞാൻ വായിക്കയുണ്ടായി. മേപ്പടി പുസ്തകത്തെ സംബന്ധിച്ചു് എനിക്കുള്ളതായ ഭക്തിവിശ്വാസം ഇത്രയാണെന്നു് അവധി നിർണ്ണയിപ്പാൻ തരമില്ലാതെ വന്നിരിക്കുന്നു. എന്നുമാത്രമല്ല എന്റെ മനസ്സിനെ സ്വാമിയുടെ പാദാരവിന്ദദർശനത്തിനായിക്കൊണ്ടു് ഇരുമ്പിനെ അയസ്കാന്തം എന്നപോലെ ആകർഷിക്കുന്നു. അജ്ഞാനാന്ധകാരത്തിൽ മഗ്നനായിരിക്കുന്ന എന്നെ അങ്ങയുടെ ജ്ഞാന കടാക്ഷത്താൽ രക്ഷപ്പെടുത്തി തരേണമെന്നുള്ള പ്രാർത്ഥനയെ സദയം സ്വീകരിച്ചു് ഈ കത്തിന്നു് ഒരു മറുപടി അയയ്ക്കുമെന്നു വിശ്വസിച്ചു് ആനന്ദിക്കുന്നു, എന്നു പനറട്ട കൃഷ്ണൻനായർ കൊയിലാണ്ടി.

———

മദിരാശി—25-3-06

ശ്രീ.

ബ്രഹ്മാനന്ദസ്വാമി അവർകൾക്ക്, ആലത്തൂർ.

അവിടത്തെ മോക്ഷപ്രദീപം എന്ന പുസ്തകം ഞാൻ ഹൈക്കോടതി വക്കീൽ എം. ഗോവിന്ദൻനായരവർകളുടെ വീട്ടിൽ നിന്നു വായിച്ചു. ഇത്ര മഹാനായിരിക്കുന്ന അങ്ങയെ ഒന്നു ദൎശനംചെയ്‌വാൻ ഇതുവരെ സാധിക്കാത്തതിനെപ്പററി വളരെ വ്യസനിക്കുന്നു. ഗോവിന്ദൻനായരവർകളുടെ ഗൃഹസ്ഥൻ മേപ്പടി പുസ്തകത്തിൽ ചില ഭാഗങ്ങളെല്ലാം പ്രത്യേകംകാണിച്ചു തരികയും അതുകൾ അറിഞ്ഞപ്പോഴശ്ശ് അവിടത്തെപ്പേരിൽ വളരെ ആഗ്രഹം ജനിക്കുകയും ചെയ്തിരിക്കുന്നു. അതുകൊണ്ടു മേൽപറഞ്ഞ മോക്ഷപ്രദീപം എന്ന പുസ്തകം എന്റെ പേരിൽ വി. പി. അയച്ചുതരുവാൻഅപേക്ഷ. എന്റെ മേൽവിലാസം. മണ്ണാക്കാട്ടു മൂപ്പിൽനായരവർകളുടെ കാൎയ്യസ്ഥൻ എ. ചന്തുക്കുട്ടി നമ്പ്യാരു്, മണ്ണാക്കാട്ട്, ചന്തുക്കുട്ടി നമ്പ്യാർ.

———

ചങ്ങനാശ്ശേരി. 8-10-84

ശിവയോഗി സിദ്ധാശ്രമത്തിലേക്ക്, ആലത്തൂർ.

സകല മനുഷ്യജീവികളുടെ ഭാഗ്യോദയം ഹേതുവായിട്ടു വേദശാസ്ത്രേതിഹാസാദി പുരാണസമുദ്രത്തെ ആശ്രമത്തിൽ [illegible] കടഞ്ഞെടുത്തു് അതിലുള്ള അമൃതരസാംശത്തെമാത്രം യോജിപ്പിച്ചു ചമയ്ക്കപ്പെട്ട മോക്ഷപ്രദീപം എന്ന ബുക്കിന്റെ രസം യാദൃച്ഛികമായി ഭാഗ്യവശാൽ അനുഭവിക്കുന്നതിന്നു് ഈയിടെ ചവറയിൽവെച്ചു സംഗതി ആകയാൽ ഒരു ദിവസം ശുഭദിനമായി ആനന്ദിച്ചു കഴിച്ചുകൂട്ടുകയും ചെയ്തിട്ടുള്ളതിനാൽ അതിലേക്കു സംഗതി ആക്കിയ ഗുരുവിന്റെ (ശിവയോഗി സ്വാമികളുടെ) പാദാരവിന്ദത്തിൽ നമസ്കരിച്ചു കൊള്ളുന്നു.

ജ്ഞാനക്കുറവിനാൽ നാനാപ്രകാരേണ ഹൃദയാങ്കുരിതങ്ങളായ സന്ദേഹപടലങ്ങളെ അകററി രക്ഷപ്പെടുത്തുന്നതിന്നു് ഈ പുസ്തകം ഒരു പ്രധാന സൽഗുരുവായി എനിക്കും എല്ലാ മനുഷ്യജീവികൾക്കും തീൎന്നിട്ടുള്ളതാകുന്നു, തൽകൎത്താവായ സ്വാമി അവർകളുടെ ദൎശനേച്ഛയേ ജഗദീശ്വരൻ നിലനിറുത്തട്ടെ. അവിടത്തെ കാരുണ്യം ഉണ്ടായി മോക്ഷപ്രദീപം എന്ന പുസ്തകവും മോക്ഷലബ്ധിയെ വ്യവഹരിക്കുന്ന ശിവയോഗരഹസ്യം മുതലായി ആശ്രമത്തിൽനിന്നും ജനിപ്പിച്ചിട്ടുള്ള മൂന്നു ചെറിയ ബുക്കുകളും താഴെ കാണുന്ന മേൽവിലാസത്തിൽ വി. പി. ആയി ഉടൻ അയച്ചുതരുവാനും ഞാൻ നടക്കേണ്ട ക്രമത്തിന്നു് ഒരു മറുപടി അയച്ചുതരുവാനും പ്രാൎത്ഥിച്ചുകൊള്ളുന്നു. മാൎത്താണ്ഡപിള്ള ക്ലാസിഫയർ. ചങ്ങനാശ്ശേരി തിരുവിതാങ്കൂർ.

———

30_7_08

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്കു്.

അവിടത്തെ കൃതികളിൽപെട്ടവയായ ''മോക്ഷപ്രദീപം, സിദ്ധാനുഭൂതി, ശിവയോഗരഹസ്യം'' ഈ പുസ്തകങ്ങൾ യദൃച്ഛയാ ഒരു ദിവസം വായിച്ചുകേൾപ്പാൻ എനിക്കു സംഗതിവന്നു. അതിൻെറശേഷം എപ്പോഴും ഭവാൻെറ സന്നിധാനത്തിന്നു ഭാഗ്യമില്ലെങ്കിലും ആ ഗ്രന്ഥങ്ങളായി സംഗമത്തിന്നു് എങ്കിലും യോഗമുണ്ടാവണെ എന്നുള്ള പ്രാൎത്ഥനയ്ക്കു് ഇന്നു അവിടത്തെ മേൽവിലാസവും കിട്ടി. അതുകൊണ്ടു് ആശ്രിത വാത്സല്യമുള്ള അങ്ങുന്നു മേൽപറഞ്ഞ പുസ്തകങ്ങൾ എല്ലാം ഈരണ്ടെണ്ണം താഴെ കാണിച്ച മേൽവിലാസത്തിൽ വി. പി. ആയി അയച്ചുതരുവാൻ അപേക്ഷ. ആശ്രിതൻ പാറകാട്ടു് ഗോവിന്ദമേനോൻ, പോസ്റ്റു് പെരിമുടിയൂർ, പട്ടാമ്പിവഴി.

———

ഒററപ്പാലം 21-5-08.

ശ്രീ പരമഗുരു ബ്രഹ്മാനന്ദസ്വാമി ശിവയോഗി പാദാരവിന്ദത്തിങ്കലേക്ക്,

അങ്ങുന്നു കല്പിച്ചുണ്ടാക്കിയതായ പുസ്തകങ്ങരം ആദ്യം ഞാൻ വാങ്ങി വായിച്ചതിൽ അതുകളിൽ എനിക്കുണ്ടായ അഭിരുചിനിമിത്തം എൻെറ ചില സ്നേഹിതന്മാക്കുകൂടി അറിയിക്കയും അവരുടെ ആവശ്യാത്ഥം രണ്ടാമതും ഞാൻ ഏതാനും പുസ്തകങ്ങരം വരുത്തി അവക്കു കൊടുക്കുകയുണ്ടായി. അങ്ങയുടെ പുസ്തകങ്ങരം ഏതുതരത്തിലുള്ള മനുഷ്യക്കും ആനന്ദത്തെകൊടുക്കുന്നതാകയാൽ ഇപ്പോഴും ചിലരു് ആവശ്യപ്പെട്ടതുകൊണ്ടു മൂന്നാമതും ഞാൻ അവിടുത്തെ സമാധിയെ ഉണത്തുന്നതായ ഈ അപേക്ഷ ചെയ്യുന്നതിൽ മാപ്പിന്നു് അപേക്ഷിക്കുന്നു. അവിടുത്തെ ഗ്രന്ഥങ്ങരം വായിച്ചതിലും അവിടുത്തെ ഛായാപടം കണ്ടതിലും അങ്ങയുടെ സ്ഥൂലവിഗ്രഹത്തെ ഒന്നു ദശിപ്പാനും പുണ്യനിധിയായും മോക്ഷകാംക്ഷികളായ ഭക്തന്മാരുടെ ഭ്രാന്തിമഗ്നമനോമന്ദരോദ്ധാരകൂമ്മമായും ഇരിക്കുന്ന പാദാരവിന്ദങ്ങളിൽ ഒന്നു നമിപ്പാനും എൻെറ മനസ്സിനെ ബലാൽ ആകഷിക്കുന്നുണ്ടെങ്കിലും പ്രാരബ്ധാനുസാരികളായ അനേക പ്രതിബന്ധങ്ങളാൽ ഇതേവരെ സാധിക്കാത്തതിൽ വ്യസനിക്കുകയും ഛായാപടത്തെ നിത്യദശനംചെയ്തു പ്രതിശാന്തി വരുത്തിക്കൊണ്ടുവരികയും ചെയ്യുന്നു. സംസാരപരിതപ്തനായ എന്നെ ആശ്രിതവാത്സല്യകരുണാകടാക്ഷത്താൽ തണുപ്പിച്ചു് അങ്ങയുടെ പാദഭക്തരിൽ ഒരുവനാക്കാൻ കനിവുണ്ടാവാൻ അവിടുത്തെ പാദത്തിൽ നമസ്കരിച്ചുംകൊണ്ടു് ഇപ്പോരം വിരമിക്കുന്നു. അവിടുത്തെ യോഗനിഷ്ഠയ്ക്കു് ഉപദ്രവം തട്ടുന്നതാണെങ്കിലും എൻെറ ഈ അപേക്ഷയെ സ്വീകരിച്ചു താഴെ ചേക്കുന്ന പുസ്തകങ്ങരം താഴെ കാണിക്കുന്ന മേൽവിലാസത്തിൽ പരമോപകാരമായി വി. പി. ആയി അയച്ചുകിട്ടുവാൻ കല്പനയ്ക്കു താഴ്മയോടെ അപേക്ഷിക്കയും ചെയ്യുന്നു. എന്നു് അവിടുത്തെ താഴ്മയുള്ള ആശ്രിതൻ ഉള്ളാട്ടിൽ കൃഷ്ണൻനായരു് ആമീൻ. മുൻസിഫ് കോർട്ടു് ഒററപ്പാലം.

കണ്ണൂരു് 19_9_190.

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അങ്ങയുടെ തിരുമനസ്സറിയിപ്പാൻ എഴുതുന്നതു്. എനിക്കും കണ്ണൂരിലെ സാരഗ്രാഹികരംക്കും നയനോത്സവമായിത്തീരത്തക്കവണ്ണം അവിടന്നു കണ്ണൂരിൽവന്നു മടങ്ങിപ്പോയതിൻെറ ശേഷം അവിടത്തെ ക്ഷേമവിവരത്തെപ്പററി നേരിട്ടു് അറിവാൻ കഴിഞ്ഞിട്ടില്ലെങ്കിലും ''ആനന്ദചന്ദ്രോദയ യോഗശാലാ'' സെക്രട്ടറി മിസ്റ്റർ പി. അമ്പു മുഖാന്തരം ആ വക എല്ലാവിവരവും എനിക്കു കിട്ടുവാൻ ദൈവേച്ഛയാ സംഗതിവന്നിരുന്നു. അവിടത്തെ അവണ്ണനീയമായ ജ്ഞാനംനിമിത്തം ലോകത്തിൽ വന്നുകൂടിയതും ഇനി വന്നുകൂടാനിടയുള്ളതുമായ ഗുണങ്ങളെ വണ്ണിക്കേണമെന്നില്ല. മഹാനായ ഗൌതമബുദ്ധൻെറ ശേഷം അഹിംസയെപ്പററിയും ഏക ദൈവാരാധനയെപ്പററിയും ഇത്ര ധൈയ്യത്തോടെ പ്രസംഗിക്കയും ഉപദേശിക്കയും പ്രവത്തിക്കയും ചെയ്ത ഒരു മഹാനെ എൻെറ അറിവിൽപെട്ടേടത്തോളം ഒന്നെന്നും എണ്ണാൻ ഉണ്ടായതു് അവിടന്നുമാത്രമാണു്. അതുകൊണ്ടു സ്വാമിയെ ഞാൻ ആകപ്പാടെ ഒരു ദ്വിതീയ ഗൌതമബുദ്ധനായിട്ടാണു് കരുതിപ്പോരുന്നതു്. അവിടത്തേക്കു നമസ്കാരം. എന്നു ചെറുവാരി അച്യുതൻ.

---

12_8_87. 24_3_12

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി അവർകരം സന്നിധാനത്തിലേക്കു

പ്രാരബ്ധകമ്മത്താൽ തല്ക്കാലം അവിടത്തെ പാദങ്ങളെ ദശിക്കുന്നതിനായി അവസരം കിട്ടാതെ വലയുന്ന ദാസൻ നമസ്കരിക്കുന്നു. നിസ്തുല്യമായ ഹൃദയകമലത്തിൻെറ പരിശുദ്ധതയെ വെളിവാക്കുന്നതും, എന്നെപ്പോലെ ഉള്ളവക്കു എളുപ്പത്തിൽ കിട്ടികൊള്ളുന്നതല്ലാത്തതും, മായാസമുദ്രത്തെ തരണം ചെയ്‌വാൻ ഒരു തോണിയായിരിക്കുന്നതും ആയ അവിടത്തെ

മോക്ഷപ്രദീപം മുതലായ 5 ബുക്കുകളേയും അവിടുത്തെ ദാസനായ സാരംട്ടശിപായി ചിറയിൻകൽ ശങ്കരനാരായണപിള്ള വശം നിന്നു ഞാൻ കാണുകയും അവിടുത്തെ സിദ്ധാശ്രമാവസ്ഥകളിൽ ഏതാനും ആ മനുഷ്യൻ മൂലം അറിയുകയും ചെയ്തു. ഉദ്യോഗസംബന്ധമായ ജോലിത്തിരക്കുകൊണ്ടു് തന്നെ എന്നറിയിക്കാം, തല്ക്കാലം സ്വാമിസന്നിധിയിൽ എത്തുന്നതിനു് അസൌകര്യം നേരിട്ടിരിക്കുന്നതു്. അതുകൊണ്ടു് എത്രയും ദിവ്യമായിരിക്കുന്ന മോക്ഷപ്രദീപം മുതലായ 5 ബുക്കുകളെ ചുവടെ ചേൎക്കുന്ന അഡ്രസ്സിൽ വി. പി. ആയി അയച്ചുതരുന്നതിനു് ദയ ഉണ്ടാകേണമെന്നു സവിനയം അപേക്ഷിച്ചുകൊള്ളുന്നു. കെ. സി. നാരായണപിള്ള, എക്സൈസ്സ് ഇൻസ്പെക്ടർ, നെയ്യാററുംകര താലൂക്കു്, കരിങ്കൊളം റേഞ്ചു്, പൂവാർ പോസ്റ്റു് തിരുവിതാംകൂർ.

———

ഒളവണ്ണും 10–12–08

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്കു്.

അവിടുത്തെ ബുക്കു വായിച്ചതിൽ പിന്നെ എന്റെ മനസ്സു സദാ സ്വാമിയിൽതന്നെ ഇരിക്കുന്നു. ഇപ്പോഴത്തെ ഉദ്യോഗം മുതലായതു വിട്ടു സഞ്ചാരത്തിൽ പ്രവേശിക്കാനുള്ള ഒരുക്കമായിരുന്നു. ബുക്കുവായിച്ചതിൽ പിന്നെ അതു നിൎത്തി. ഇനി അവിടുത്തെ വന്നുകണ്ടതിന്നു ശേഷമുള്ള കല്പനപോലെ എന്നു സമാധാനിക്കുന്നു. അവിടുത്തെ സമ്മതം കിട്ടിയതിന്നു ശേഷം വന്നു കണ്ടാൽമതി എന്നു മറുപടിയിൽ കണ്ടതുകൊണ്ടു താമസിക്കുന്നതാണു്. വന്നു കാണ്മാനും നേർവഴി കാട്ടിത്തരുവാനും മറുപടിക്കു നമസ്കാരം. എന്നു് ആശ്രിതൻ പുത്തൻവീട്ടിൽ രാമുണ്ണിനായർ, ഒളവണ്ണ അംശം മേനോൻ ചാലപ്പുറം പോസ്റ്റു്.

———

ചേന്നപട്ടണം 10–5–09

ശിവയോഗി ബ്രഹ്മാനന്ദസ്വാമി സിദ്ധാശ്രമത്തിലേക്കു്.

ഞാൻ തമിഴഭാഷയിൽ ഒരു പണ്ഡിതനാകുന്നു. ഞാൻ യോഗശാസ്ത്രങ്ങളെ തമിഴിലും ഇംഗ്ലീഷിലും വായിച്ചു യോഗ

ത്തിനിടത്തു മിക്കപ്രിയംകൊണ്ടു് അതിനെ അഭ്യസിച്ചും ജീവ കാരുണ്യവിഷയങ്ങളെ തിരുവനന്തപുരത്തിലും കിഴക്ക നാടക ളിലും പ്രസംഗിച്ചു ജനങ്ങളെ എല്ലാംജീവകാരുണ്യമാർഗ്ഗത്തിൽ നടക്കുംപടി ചെയ്തുവരുകിന്റേൻ. ഞാൻ ശ്രീ മാധവാനന്ദ സ്വാമികളാൽ താങ്കളുടെയ ഉയന്ന ഗുണങ്ങളേയും യോഗാനുഭ വത്തേയും അറിഞ്ഞു സന്തോഷിത്തേൻ. അല്ലാതെ താങ്കൾ ചെയ്ത മോക്ഷപ്രദീപം എന്ന ശാസ്ത്രത്തേയും ശ്രീ മാധവാനന്ദ സ്വാമികൾ എനക്ക കൊടുക്ക അതൈ വാശിത്തേൻ. അതിൽ യോഗത്തെപ്പററിയും ജീവകാരുണ്യത്തെപ്പററിയും സ്ഥാപിച്ചു് എഴുതിയതിനെ വായിച്ചു് അറിഞ്ഞു വളരെ സന്തോഷിക്കുന്നു. ആകയാൽ താങ്കൾ എന്നിടത്തിൽ മികവും ദയവുചെയ്തു മോക്ഷ പ്രദീപം, ശിവയോഗരഹസ്യം, സിദ്ധാനുഭൂതി എന്ന ശാസ്ത്ര ങ്ങളെ ഇന്ത എഴുത്തു കണ്ടവുടൻ എനക്ക വി. പി. തപാൽ മാർഗ്ഗ മാക അനുപ്പ്വേണ്ടുകിന്റേൻ. ഞാൻ മലയാളത്തിലുള്ള ബഹു പേരെപ്പററി കേൾവിപ്പെട്ടു് ഇരുക്കിന്റേൻ. അവരുടെ മാർഗ്ഗ ങ്ങളെല്ലാം എനിക്കു് അത്ര നന്നായിരിക്കുന്നില്ല. താങ്കളുടെ മാർഗ്ഗങ്ങളെല്ലാം വളരെ നല്ല മാർഗ്ഗങ്ങളായിരിക്കുന്നു. താങ്കളുടെ മാർഗ്ഗങ്ങൾ താങ്കളെപ്പോലെയുള്ള മഹാത്മാക്കളാൽ മികവും ഉയർവാകച്ചൊല്ലത്തക്കതു്. മോക്ഷപ്രദീപം എന്ന പുസ്തകത്തിൽ ജീവകാരുണ്യത്തെക്കുറിച്ചും ശക്തിതത്വത്തെക്കുറിച്ചും എഴുതി യിട്ടുള്ള സംഗതികൾ വളരെ നന്നായിരിക്കുന്നു. ശക്തിയെ ക്കുറിച്ചു് എഴുതിയിട്ടുള്ള സംഗതികൾ ഉയന്ന തത്വരീതിയായും ഇക്കാലത്തെ ഭൌതികശാസ്ത്രത്തിനു് അനുസരണമായും ഇരി ക്കുന്നു. ഈ വിഷയങ്ങളെ എന്റെ അടുക്കൽ വരുന്ന തമിഴും ഇംഗ്ലീഷും പഠിച്ചു വിദ്വാന്മാക്കെല്ലാം ഞാൻ വായിച്ചു കേൾപ്പി ക്കുന്നുണ്ടു്. ഞാൻ തിരുവനന്തപുരത്തിൽ സ്ഥാപിച്ചു സസ്യ ഭുക് സമാജത്തിൻ വിവരപുസ്തകം ഒന്നു് ഇതിനോടു് അനുപ്പു കിറേൻ. സ്വാമി അവർകൾ ഇടത്തിൽ അന്പും വണക്കവും ഉള്ള രുദ്രകോടീശ്വരൻ, എൻമേൽവിലാസം ശ്രീ രുദ്രകോടീശ്വരൻ, 318 മൈൻറു് സ്ത്രീററു് മദ്രാശി.

Sri Rudrakotiswara 318. Mint Street, Madras.

———

പുനലൂർ 5-11-81

അഹിംസാ പരമോ ധർമ്മഃ

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി തിരുമനസ്സിലെ തൃപ്പാദപത്മങ്ങളിൽ ഭക്തിവിനയപുരസ്സരം സമർപ്പണം ചെയ്തു കൊള്ളുന്നതു്.

ഞാൻ നാലഞ്ചുകൊല്ലംകൊണ്ടു ഭക്തിബീജത്തെ വിതച്ചു സംരക്ഷിച്ചുപോരുന്നുണ്ടെങ്കിലും ഒരു നല്ല കൃഷിക്കാരന്റെ (ഗുരുവിന്റെ)സാന്നിദ്ധ്യമില്ലായ്കയാൽ ശരിയായ ഫലംകിട്ടുമോ എന്ന ആലോചനയോടും ഭ്രമത്തോടും കൂടിയിരിക്കുന്ന പതനത്തിലാണു് അവിടുത്തെ "മോക്ഷപ്രദീപ"ദർശനം ഉണ്ടായതു്. ഇതിനാൽ ദരിദ്രനായ ഒരുവന്റെ കുടിലിൽ പൊന്നുതമ്പുരാൻ എഴുന്നെള്ളി അ നു ഗ്ര ഹി ച്ചാ ലു ള്ള തു പോലെയുള്ള സന്തോഷത്തിന്നു ഞാൻ പാത്രമായി. ഈ പുസ്തകം നമ്മുടെ നാട്ടിൽ എല്ലാപേരും വരുത്തി വായിച്ചാൽ നാട്ടിനുണ്ടാകാവുന്ന ഗുണങ്ങളും മററും എങ്ങിനെ വർണ്ണിക്കും.

വിശേഷിച്ചു് ഈയിടെ ഒരു മന്ത്രവാദിയായ വൃദ്ധനെ ഞാൻ ഹിംസയിൽനിന്നു പിൻവലിപ്പിച്ചു. മോക്ഷപ്രദീപത്തിലും സിദ്ധാനുഭൂതിയിലും ഹിംസാദോഷത്തെപ്പററി പറഞ്ഞിട്ടുള്ള ഭാഗത്തെ എടുത്തു വായിച്ചു കേൾപ്പിക്കയും അതിനെപ്പററി സംസാരിക്കയും ചെയ്തു. ഉടനെ എന്നെ നമസ്കരിപ്പാൻ ആരംഭിച്ചു. ഞാൻ തടുത്തു. അപ്പോൾ ഇപ്രകാരം പറഞ്ഞു. "അയ്യ്യോ പിള്ളകുഞ്ഞേ, ഇന്നുമുതൽ ഞാൻ ആടു കോഴികളെ അറുക്കയില്ല" ഹേ സ്വാമിൻ, എനിക്കു മോക്ഷമാർഗ്ഗം ഉപദേശിക്കേണം. അതിന്നായി ഞാൻ നമസ്കരിക്കുന്നു. എന്റെ എഴുത്തിന്നു മറുപടി അയച്ചു് എന്നെ അനുഗ്രഹിക്കേണം. വി. എൻ. ശങ്കരൻപിള്ള. ശങ്കരവിലാസമന്ദിരം, പടിഞ്ഞാറെ പുത്തൻവീടു, പുനലൂർ, ട്രാവൻകൂർ. എനിക്കു ദിവസവും കാണ്മാൻ സ്വാമിയുടെ ഫോട്ടോകൂടി ഒന്നു.

————

നെല്ലായ, 14-11-1911.

അഹിംസാപരമോധമ്മഃ

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ ദിവ്യസന്നിധിയിങ്കലേക്കു്.

അയിപരമഗുരോ, കമ്മകാണ്ഡബ്രഹ്മരാക്ഷസസംഘാതക, സിദ്ധമാഗ്ഗപ്രതിപാദക! അങ്ങേക്കു നമസ്കാരം നമസ്കാരം. അല്ലയോ സിദ്ധഗുരോ, അവിടേക്കു ഞാൻ ഒരു അപരിചിതനല്ല. ഇക്കഴിഞ്ഞ ചിങ്ങം ഒടുവിൽ സിദ്ധാശ്രമത്തിൽ വന്നു് അവിടത്തെ പാദസരോജങ്ങളിൽ വീണു ദണ്ഡനമസ്കാരം ചെയ്യുവനും പ്രാപഞ്ചികന്മാർ അച്ചുതവാരിയർ എന്നു വിളിക്കുന്നവനും ആയ അവിടുത്തെ ആ പരമഭക്തനാണെന്നു് എന്നെ അറിവാനപേക്ഷ. ദേഹത്തിന്നുള്ള അസ്വാസ്ഥ്യം നിമിത്തം ഇതേവരെയും വരുവാൻ സാധിച്ചില്ലെന്നു വ്യസനപൂർവ്വം പറയേണ്ടിവന്നിരിക്കുന്നു. അവിടുത്തെ മോക്ഷപ്രദീപാദികളായ പുസ്തകങ്ങൾതന്നെയാണു് എൻെറ കാലയാപനത്തിന്നു് ഉപയുക്തങ്ങളായിത്തീന്നിരിക്കുന്നതു്. ''മോക്ഷപ്രദീപം'' എൻെറ മനസ്സിലെ അന്ധകാരത്തെ നിശ്ശേഷം നശിപ്പിപ്പാനും ''ആനന്ദസൂത്രം'' ചഞ്ചലമായ എൻെറ മനസ്സിനെ ബന്ധിപ്പാനും തുടങ്ങിയിരിക്കുന്നു. പ്രസ്തുതദീപം സ്ഥിരമായി കത്തിജ്വലിക്കേണമെങ്കിൽ സിദ്ധോപദേശാഭ്യാസമാകുന്ന സ്നേഹംകൊണ്ടു പൂരിക്കേണം. സിദ്ധോപദേശാമൃതപാനം ചെയ്‌വാൻ സാധിച്ചില്ലല്ലൊ എന്ന പരിതാപം ദിനംപ്രതി വദ്ധിച്ചുവരുന്നു. ആ വ്യസനം തീത്തുതരുവാൻ ലോകഗുരുവായ അവിടുത്തോടും പരാശക്തിയോടും പ്രാത്ഥിക്കുന്നു. ഈ എഴുത്തിന്നു് എൻെറ മനസ്സമാധാനം വരത്തക്കവണ്ണം ഒരു മറുപടി അയച്ചുതരുവാൻ അപേക്ഷ. ഇതിൽ മറുപടിക്കുള്ള സ്റ്റാമ്പു് അടക്കം ചെയ്തിട്ടുണ്ടു്.
പി. അച്ചുതവാരിയർ, നെല്ലായ പോസ്റ്റു്. പട്ടാമ്പി വഴി.

———

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്കു്.

അപരിചിതനായ ഈ ദാസൻ സ്വാമിക്കു് എഴുതുന്നതിൽ വന്നുകൂടുന്ന തെററുകളെ സദയം ക്ഷമിച്ചു് അനുഗ്രഹിപ്പാറാകേണമെന്നു സഭക്തിവിനയം അപേക്ഷിക്കുന്നു. സ്വാമിയുടെ ചരിത്രത്തെ മനസ്സിലാക്കി സർവദാ മനസാ ധ്യാനിക്കുന്നു. അവിടത്തെ തൃപ്പാദ ദർശനത്തിനുള്ള ആഗ്രഹത്തെ കുംഭമാസം കഴിഞ്ഞു സാധിച്ചുകൊള്ളാമെന്നു വിചാരിച്ചും കൊണ്ടിരിക്കുന്നു. "മോക്ഷപ്രദീപം, ശിവയോഗരഹസ്യം, ആനന്ദകല്പദ്രുമം, സ്ത്രീവിദ്യാപോഷിണി, സിദ്ധാനുഭൂതി, രാമചരിത്രം" ഈ പുസ്തകങ്ങൾ വി. പി. ആയി അയച്ചുതന്നാൽ കൊള്ളാമെന്നു തൃപ്പാദത്തിൽ അപേക്ഷിക്കുന്നു. 1085 വൃശ്ചികം 13-ാംനു- മാധവവാരിയർ കിളിമാനൂർ കൊട്ടാരത്തിൽ താമസം കിളിമാനൂർ പോസ്റ്റ് തിരുവനന്തപുരം.

———

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി അവർകൾക്കു്,

ശ്ലോ ക ങ്ങ ൾ.

1. മോക്ഷപ്രദീപമിതിവിശ്രുതമായബുക്കിൻ
വീക്ഷയെനിക്കുമുടനിന്നുതരംലഭിച്ചു
രൂക്ഷപ്രമോഹമതു നീങ്ങിമനസ്സിലാത്മ-
വീക്ഷയ്ക്കുമോഹവുമടിക്കടിവന്നുയുന്നു.

2. സംസാരമായമരുവിൽ സുചിരംകടന്നു
സംസാരമററഴലിയന്നുനടന്നുഴന്നോർ
ഹാസാരമാന്നരസമേററു സദാപിമുങ്ങും
കാസാരമാണരിയപുസ്തകമൊന്നിതോത്താൽ.

3. ബ്രഹ്മാവബോധസുഖമെന്നതിയന്നുമൂന്നിൽ
സന്മാർഗ്ഗമേവനുമടക്കലെടുത്തുകാട്ടും
നിർമ്മലനീസുകൃതിയോഗിവരിഷ്ഠനോക്കി-
ലിമ്മാനുഷർക്കുടയനിർമ്മലഭാഗ്യപൂർത്തി.

4. ഹിംസാനിഷേധമതിനുള്ളൊരുയുക്തിചൊല്ലി-
ക്കംസാരിവാക്കമൊരുക്കസലൊഴിഞ്ഞിളക്കം
സംസാരസിന്ധുവിനെഴും കരകണ്ടയോഗി
ഹംസാധിപൻജഗതിവന്ദ്യനെവക്കമെന്നും.

5. ഭിക്ഷാടനത്തിലിഹ ഭർത്തൃഹരിക്കവേണ്ട
ശിക്ഷാവിശേഷമഴൽവിട്ടുവിധിച്ചവിദ്വാൻ
അക്ഷാമചിൽസുഖരതൻശിവയോഗിയോഗ
രക്ഷാപരൻസുകൃതിമന്നിനുമണ്ഡനംതാൻ.

6. തീർത്ഥങ്ങളാസ്ഥയൊടുതേടിനടന്നിടുന്നോർ
അർത്ഥങ്ങളിപ്പുതിയ പുസ്തകമാന്നറിഞ്ഞാൽ
അർത്ഥവ്യയംകെടുതിപട്ടിണിയെന്നിതെല്ലാം
വ്യർത്ഥങ്ങളെന്നുമനതാരിലറിഞ്ഞുകൊള്ളും.

7. ത്ര്യക്ഷൻ ശിവൻ, സുഗതിനോക്ക നിഷേവ്യനംബു-
ജാക്ഷൻപരൻ ജഗതി നോക്കനിഷേവ്യനെന്നും
പക്ഷം പിടിച്ചു പരമിങ്ങിനെ വാദമേററു
രൂക്ഷം ശഠിച്ചുമുഷിയില്ലതു കാൺകിലാരും.

8. ദൂരത്തുമാറി മറയേണ്ടവനായ നീയെൻ
ചാരത്തുവന്നു, ശനി,യെന്നഴലാന്നുചൊല്ലി
ശ്ശൂരതപമോടു കടുവായ് കലഹിക്കവോർതൻ
ക്രൂരതപവും പുതിയബുക്കിതിലസ്തമിക്കം.

9. എന്നല്ലഹോ ജഗതികാണമതു ശക്തിരൂപ-
മൊന്നാണ് പാർക്കിലഖിലം പരമെന്നുപിന്നെ
എന്നല്ലൽവിട്ടവരുമുള്ളിലറിഞ്ഞുയോഗ-
ത്തിന്നുള്ളിലാശയൊടുണന്നുഭവം ജ്വലിക്കം.

10. ഏവംവിധം ശുഭദ പുസ്തകമൊന്നതിത്ത
കൈവല്യരൂപനമലൻ ശിവയോഗിവര്യൻ
കൈവന്നമോദ വിഭവത്തോടു ഭുവിലെന്നു-
മേവം വസിപ്പതിന്നുടൻ കനിയട്ടെ ദൈവം.

എം. കുഞ്ഞൻവാരിയർ സംസ്കൃതപണ്ഡിതർ
സർക്കാർ ഹൈസ്കൂൾ, കുന്നംകുളം

---

ഓം സുബ്രഹ്മണ്യായ നമഃ

മീനം 2-ാംനു-
ഹരിദ്വാരം.

ബ്രഹ്മാനന്ദസ്വാമി അവർകൾക്കു്.

ഞാൻ സ്വാമികളോടു യാത്ര പറഞ്ഞുപോരാത്തതിനാൽ വളരെ പരിതപിക്കുന്നു. അടുത്തകാലത്തിൽ തമ്മിൽ കാണാം. ഈ ദേശത്തിലെ വല്ല സാധനങ്ങളും ആവശ്യമായാൽ അതിനെ എഴുത്തിൽ കാണിച്ചാൽ ഉടനെ അയച്ചുതരികയോ കൊണ്ടുവരികയോ രണ്ടിലൊന്നു ചെയ്യാം. ഇവിടങ്ങളിൽ വിദ്വാന്മാർ വളരെ ഉണ്ടു്. വ്യാകരണം ന്യായം മുതലായവയിൽ താർക്കികന്മാർ ഉണ്ടു്. ഷഡ്ശാസ്ത്രപണ്ഡിതന്മാർ തന്നെ നല്ല വേദാന്തികൾ ഉണ്ടു്. സൂത്രഭാഷ്യം ഉപനിഷൽഭാഷ്യം മുതലായ ഗ്രന്ഥങ്ങൾ നല്ലവണ്ണം കണ്ണുംചെയ്ത സന്യാസികൾ ഉണ്ടു് ഇതിൽ ചിലർ ജ്ഞാനികളെന്നും ചൊല്ലുന്നു. അവരും പറയുന്നു. ഇവിടുത്തെ സന്യാസികൾ അഹം ബ്രഹ്മാസ്മി എന്നു ചൊല്ലുന്നതല്ലാതെ അവരുടെഅന്തഃ കരണത്തിൽ നിജാനുഭവം കിട്ടാത്തതിനാൽ ഉള്ള ഭ്രമിച്ചു് ഏതാണെന്നറിയാതെ (ആനന്ദം ലഭിക്കാത്തതിനാൽ) ചരിതക്രിയാദിയിൽ തന്നെ സ്ഥിതി. ഇവരുടെ മഠങ്ങളിൽ ഒരു ചെറിയ ക്ഷേത്രം ഉണ്ടായിരിക്കും. അതിൽ ഒരു ശിവലിംഗം. അതിനെ ആരാധിക്കും. സന്ധ്യക്കു് എല്ലാവരും കൂടേണം. കൊട്ടും, താളവും, ശംഖും മുതലായതു ഘോഷിക്കും. അതിന്നു ചില പാട്ടും "ജെഗംഗാധര ധര ധര ജേഗിരിജാധീശ" അധികം പ്രസ്താവിക്കുന്നില്ല. ഇപ്രകാരം ചൊല്ലി

എല്ലാവരും ''ഓംനമോ നാരായണായ'' എന്നു പറഞ്ഞു് അന്യോന്യം നമസ്കരിക്കും. പിന്നെ ഭക്ഷണം. അതുകഴിഞ്ഞാൽ ഉറങ്ങും. ഇത്രമാത്രമെ ഇവരുടെനിഷ്ഠാ. യോഗപുസ്തകം ഇവരുടെ കൂട്ടക്കാർ കണ്ടിട്ടില്ല. ഇവൎക്കു് ഒരു ധ്യാനവും കാണുന്നില്ല. നല്ല പോലെ നൈ, പാൽ ചേൎന്നതാകിയ ലട്ടു, പേടാ, ബർബി, ജലോപി, അല്വാ, പൂരി, കച്ചോരി, മാലപ്പുവ്വാ മുതലായതു കഴിച്ചു നല്ല തടിയന്മാരായി അഴകോടുകൂടിയിരിക്കും. ഇവരുടെ സംഗതികൾ ഇനിച്ചുരുക്കുന്നു. സ്വാമികളുടെ സ്ഥിതി ആലോചിച്ചാൽ വളരെയുണ്ടു്. സ്വാമിയുടെ യോഗ്യതയെ പ്പററി ഇപ്പോൾ ഞാൻ ആലോചിക്കുന്നു ഞാൻഇരിപ്പു് അവധൂതകൊട്ടിയാവിൽ; ഒരു ഗുഹയിൽ വാസം. സുഖംതന്നെ. മറുപടിക്കു മേൽവിലാസം:സഹറൻപൂർ ജില്ല. ഹരിദ്വാരം പഞ്ചായത്തിധൎമ്മശാലയിൽ ജമേദാർ മേൽപൊത്തു ദക്ഷിണി മാധവാനന്ദസ്വാമിക്കു്. എന്നു് ഇംഗ്ലീഷിലും എഴുതേണം. എന്നു ബ്ര. ബ്രഹ്മാനന്ദസ്വാമികൾ അറിവാൻ മാധവാനന്ദസ്വാമിഎഴുത്തു്.

---

86–ആടി–18

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്കു്.

ഞാൻ ഓരോ ദേശങ്ങളിൽ സഞ്ചരിച്ചുംകൊണ്ടിരിക്കുന്ന അവസരങ്ങളിലൊക്കെയും സന്നിധിയിലെ ഗ്രന്ഥങ്ങളിൽ സിദ്ധാനുഭൂതി മുതലായ പുസ്തകങ്ങളെ വായിച്ചു കേൾപ്പിക്കും. ആ മാത്രയിൽതന്നെ അവൎക്കു് അതുകളിൽ മോദം ജനിക്കയും പുസ്തകങ്ങൾ വരുത്തി വായിക്കേണമെന്നുള്ള താല്പൎയ്യത്തോടു കൂടിത്തന്നെ മേൽവിലാസം കുറിച്ചെടുത്തു പുസ്തകം വരുത്തി വായിക്കയും ചെയ്തുവരുന്നു. ഇവരിൽ ചിലൎക്കു സന്നിധാനത്തിൽ വന്നു ദൎശനംചെയ്‌വാൻ ആശയും ഉണ്ടു്. എനിക്കു കുറച്ചുകാലമെങ്കിലും സ്വാമി അവർകളോടുകൂടി കഴിച്ചുകൂട്ടേണമെന്നുള്ള ഒരാശ വദ്ധിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. കൎമ്മകാണ്ഡവൃക്ഷതക്ഷകനായ അങ്ങേക്കു നമസ്കാരം. ജാതിഭേദാദ്യനാചാര

സാഗരകുംഭസംഭവനായ അങ്ങേക്ക നമസ്കാരം. അളവററ ഭക്തി പുരസ്സരം നമസ്കരിച്ചുകൊള്ളുന്ന ഇവന്റെ ആഗ്രഹത്തെ നിറവേററുന്നതിനുള്ള മറുപടി അനുഗ്രഹിച്ചയപ്പാൻ ഈ ലേഖനത്തെ തൃപ്പാദാബ്ജങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു. എന്നു ശിഷ്യനായ നാട്ടുവൈദ്യർ വി. കെ. കാമനാശാൻ, കരുനാഗപ്പള്ളി, തിരുവിതാംകൂർ.

---

19-3-87 വൈക്കം.

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി എന്ന ശിവയോഗി അവർകളുടെ പാദാരവിന്ദത്തിങ്കൽ വൈക്കത്തു കണ്ണങ്കേരിവീട്ടിൽ കൃഷ്ണപിള്ള നമസ്കാരം.

സ്വാമി അവർകളാൽ ഉണ്ടാക്കപ്പെട്ടിട്ടുള്ളതും സാരഗ്രാഹികൾക്ക പരമോപകാരമായിത്തീൎന്നിരിക്കുന്നതും ആയ ബുക്കുകളിൽ മോക്ഷപ്രദീപം 1-ം ആനന്ദസൂത്രം 2-ം സിദ്ധാനുഭൂതി 1-ം ഇങ്ങിനെ നാലു ബുക്കുകൾ വി. പി. ആയി എന്റെ പേൎക്ക് അയച്ചുതരുന്നതിന്നു് അപേക്ഷിച്ചുകൊള്ളുന്നു.

---

83-12-8.

ശ്രീ. ബ്രഹ്മാനന്ദസ്വാമി എന്ന ശിവയോഗി അവർകൾക്കു്.

മഹാത്മാക്കളായും ഭൂതദയാലുക്കളായും മററനേകം ഗുണങ്ങളോടുകൂടിയവരായും ഇരിക്കുന്ന വളരെ മഹത്തുക്കൾ ഈ പ്രപഞ്ചപ്പന്തലിൽ ഓരോവിധം നടനം കഴിച്ചു് ആ വേഷങ്ങളെ വെടിഞ്ഞതായി അല്പജ്ഞനായ ഞാനും കേട്ടിട്ടുണ്ടു്. എങ്കിലും ഈ കാലത്തിൽ ഇത്രയും ജനോപയോഗമുള്ള ഉൽകൃഷ്ടധൎമ്മത്തെ മറയിൽനിന്നു വെളിയിലാക്കി മററുള്ളവൎക്ക മനോധൈൎയ്യം ആനന്ദം മുതലായവയെ വരുത്തുന്ന ഒരു മഹാൻ ഉണ്ടായതു

മററുള്ളവരുടെ മഹാഭാഗ്യം തന്നെ. ഇതിൽ അതിസ്തുതി ലേശവും ഇല്ല. ഹൃദയത്തിൽ കവിഞ്ഞു വഴിഞ്ഞ സന്തോഷാധിക്യത്താൽ സത്യം ബോധിപ്പിച്ചുകൊള്ളുകയാണ്. നാലു മോക്ഷപ്രദീപം, നാലു സിദ്ധാനുഭൂതി, ഒരു ശിവയോഗരഹസ്യവും അയച്ചുതരണം. ഇനി വരുന്ന വൃശ്ചികംവരെ ആയുസ്സു കിട്ടുന്നതായാൽ വന്നുകണ്ടു് ഉപദേശം വാങ്ങേണമെന്നു സദാ സ്മരിച്ചുകൊണ്ടിരിക്കുന്നു. ഏററവും എളിയ ദാസൻ മേനവൻ പറമ്പിൽ മഴവക്കാട്ടായപള്ളിക്കോവിലകത്തുവീട്ടിൽ ഈശ്വരൻ കൊച്ചുനാരായണക്കുറുപ്പു്, പെരുന്നേർ മംഗലംദേശം, ചേർത്തല പോസ്റ്റു്.

---

മൂവാററുപുഴ 83 കർക്കിടകം 1–ാംനു-

ബ്രഹ്മാനന്ദസ്വാമി അവർകൾക്കു്.

ഹേ സ്വാമിൻ, ഭവൽകൃതിയായ സിദ്ധാനുഭൂതി എന്നവിശിഷ്ടഗ്രന്ഥത്തെ ഭാഗ്യവശാൽ ഒന്നു നോക്കുന്നതിനായി എനിക്കു കിട്ടുകയും അതിനെ സശ്രദ്ധം പലപ്രാവശ്യം ഞാൻ വായിക്കുകയും ചെയ്തു. എന്നാൽ അതിൻപ്രകാരമുള്ള മാർഗ്ഗത്തെ അനുഷ്ഠിച്ചു സച്ചിദാനന്ദസ്വരൂപിയായിരിക്കുന്ന ആ വസ്തുവിൻെറ ദിവ്യവൈഭവത്തെ അറിഞ്ഞു് ആ ആനന്ദത്തെ അനുഭവിക്കേണമെന്നുള്ള ആഗ്രഹം എനിക്കു സംജാതമായിരിക്കുന്നു. അതിനാൽ അതിഗോപ്യമായിരിക്കുന്ന ആ സിദ്ധമാർഗ്ഗത്തെ ഉപദേശിച്ചു് എന്നെ അനുഗ്രഹിച്ചു മേൽഗതി വരുത്തിത്തന്നു രക്ഷിക്കേണമെന്നു വിനയപൂർവ്വം അപേക്ഷിച്ചുകൊള്ളുന്നു. മോക്ഷപ്രദീപം 1. സിദ്ധാനുഭൂതി 8. ശിവയോഗരഹസ്യം 2. സ്ത്രീവിദ്യാപോഷിണി 2. ആനന്ദകല്പദ്രുമം 1. അയച്ചുതരേണം. മേൽവിലാസം. വാസുദേവൻമൂസ്സതു്, അക്കൌണ്ടൻറ്, ഇരമല്ലൂർ3–ാം ഭാഗം, സെററിൽമെൻറാപ്പീസു്, മൂവാററുപുഴ, തിരുവിതാംകൂർ.

---

തിരുവനന്തപുരം 1088 ധനു 7-ാംനു-.

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്കു്.

സവന്ദനവിജ്ഞാപനം.

'മോക്ഷപ്രദീപം' മുതലായ പുസ്തകങ്ങൾ കിട്ടിയവിവരത്തിനയച്ച എഴുത്തു് അവിടെ കിട്ടിയിരിക്കുമെന്നു വിശ്വസിക്കുന്നു. ജോലിത്തിരക്കുകൾ പലതും ഉള്ള ഞാൻ മോക്ഷപ്രദീപം വായിച്ചുതീർത്തതു് ഇന്നലെ രാത്രിയിലാണു്. പുസ്തകത്തിലെ ഇന്നയിന്ന ഭാഗങ്ങളാണു് അധികം നന്നായിട്ടുള്ളതെന്നു പറയേണമെന്നു വിചാരിച്ചുനോക്കിയതിൽ ഓരോപ്രകരണങ്ങളും അഹമഹമികയാ മനസ്സിൽ വന്നു കയറുന്നു. അതിനാൽ ആകപ്പാടെ വളരെ നന്നായിട്ടുണ്ടെന്നല്ലാതെ മറ്റൊന്നും പറവാൻ തോന്നുന്നില്ല. ഈ പുസ്തകം വായിച്ചു തീൎന്നപ്പോൾ മനസ്സിൽ തോന്നിയതു്, ഇതിന്റെ ഓരോ പ്രതി, എല്ലാ ഗൃഹങ്ങളിലും-വിശിഷ്യ നായന്മാർ മുതലായ വൎഗ്ഗക്കാരുടെ എല്ലാ ഗൃഹങ്ങളിലും - ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണെന്നാകുന്നു. ഇവിടെ തിരുവനന്തപുരത്തു് ആററുകാൽ എന്ന സ്ഥലത്തു് ഒരു ഭദ്രകാളീക്ഷേത്രം ഉണ്ടു്. ഈ ക്ഷേത്രത്തിൽ ആണ്ടുതോറും കുംഭമാസത്തിൽ പാട്ടുതുടങ്ങി പത്താംദിവസം 'കുരുതി' എന്നൊരടിയന്തിരം നടന്നുവരിക പതിവാണു്. ഇതിൽ ഏറെക്കുറെ 100 ആടുകളും 500-നു മേൽ കോഴികളും വധിക്കപ്പെട്ടുവരുന്നു. അസ്മാദൃശന്മാരുടെ പ്രസംഗങ്ങളാവട്ടെ, എന്റെ സുഭാഷിതരത്നാകരത്തിലെ ''കോഴിയാടുമുതലായ'' ഇത്യാദി പദ്യങ്ങളാകട്ടെ ഈ ദുരിതകൎമ്മത്തെ നിറുത്തുന്നതിന്നു ശക്തങ്ങളായില്ല. അങ്ങിനെയിരിക്കെയാണു് അവിടുത്തെ മോക്ഷപ്രദീപം ആ ദിക്കിലുള്ള ഒരാളുടെ കൈവശം കിട്ടിയതു്. അധികം വിസ്തരിച്ചിട്ടാവശ്യമില്ലല്ലോ, ഈ വരുന്നകുംഭമാസത്തിൽ ഈ ദുഷ്ടകൎമ്മം നടത്താൻ പാടില്ലെന്നു് ആ ദിക്കുകാർ ഐകകണ്ഠ്യേന തീൎച്ചപ്പെടുത്തുകയും, ഈ കാൎയ്യത്തിന്റെ ത്യാജ്യതയെ വെളിപ്പെടുത്തുന്നതിന്നു്, ഒരു പരസ്യം 'മോക്ഷപ്രദീപ'ത്തിലെ ചില ഭാഗങ്ങൾകൂടി ഉദ്ധരിച്ചു്, അച്ചടിച്ചു പ്രസിദ്ധപ്പെടുത്തേണമെന്നു നിശ്ചയിക്കയും ചെയ്തിരിക്കുന്നു. 'പ്രദീപ'ത്തിന്നു്

അജ്ഞാനതിമിരനിരാകരണത്തിൽ എത്രമാത്രം ശക്തിയുണ്ടെന്നുള്ളതിന്നു് ഇതിലധികം ഒരു ദൃഷ്ടാന്തം വേണമെന്നില്ലല്ലോ. ശേഷം പുസ്തകങ്ങൾ കൂടി വായിക്കുന്ന വിവരം പിറകെ അറിയിച്ചുകൊള്ളാം. എന്നു കെ. സി. കേശവപിള്ള.

———

തിരുവനന്തപുരം 1088 മകരം 2-ാംനു-

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്കു്.

സാഭിവന്ദന വിജ്ഞാപനം.

പോയമാസം 29-ാംനു- ആററുകാൽ ക്ഷേത്രത്തിന്നു സമീപമുള്ള മലയാം പള്ളിക്കൂടത്തിൽ 4 മണിക്കു് ഒരു സഭായോഗം കൂടി. ദിവാൻ ബഹദൂർ എ. ഗോവിന്ദപ്പിള്ള ബി.എ.ബി.എൽ. മുതലായി പല മാന്യന്മാരും ഹാജരുണ്ടായിരുന്നു. സി. എസ്. പത്മനാഭപിള്ള അവർകൾ അദ്ധ്യക്ഷം വഹിച്ചു. 'അഹിംസാ പരമോധർമ്മഃ' എന്ന വിഷയത്തെ അധികരിച്ചു. ഞാൻ ഒരു വാചാപ്രസംഗം ചെയ്തു. പ്രസംഗത്തിൻെറ ഒടുവിൽ സ്വാമിയുടെ എഴുത്തും 'മോക്ഷപ്രദീപ'ത്തിലെ 116-ാം പേജു മുതൽ 126-ാം പേജുവരെയുള്ള ഹിംസാനിരോധന ഭാഗങ്ങളും ഞാൻതന്നെ വായിക്കയും ചെയ്തു. സഭാവാസികളിൽ പലരും അനുമോദന പ്രസംഗം ചെയ്കയുണ്ടായി. മേലാൽ ക്ഷേത്രത്തിൽവെച്ചു കുരുതി നടത്തുന്നതിന്നു പാടില്ലെന്നു് ഒരു നിശ്ചയംചെയ്തു് അതു് എഴുതി എല്ലാവരെയുംകൊണ്ടു് അതിൽ ഒപ്പിടുവിച്ചു ഒട്ടേറെ പ്രാണികളുടെവധത്തിൻ നിരോധം ചെയ്വാൻ ഇടയായ സന്തോഷവാർത്ത സാദരം അറിയിച്ചുകൊള്ളുന്നു. കെ. സി. കേശവപിള്ള.

കുരുതിനിറുത്തൽ. 88 മകരം 17-ാംനു-ത്തെ കേരളസഞ്ചാരി

പ്രസ്തുത ക്രൂരകർമ്മത്തെനിറുത്തേണ്ടുന്നതിനെപ്പററി സ്ഥലനിവാസികളിൽ മാന്യന്മാരുടെ ഇടയിൽആലോചന തുടങ്ങിയിട്ടു

കുറച്ചുകാലമായെങ്കിലും ആലത്തൂർ ബ്രഹ്മാനന്ദസ്വാമി അവർകളുടെ 'മോക്ഷപ്രദീപം' എന്ന പുസ്തകവായനനിമിത്തമാണ്ൟ ആലോചനയ്ക്ക് ഇയ്യിടെ ശക്തിയുണ്ടായതു്. ഇപ്രകാരം ഒരു യോഗം കൂടുന്നതിനെകുറിച്ചു കെ.സി. കേശവപിള്ള അവർകൾ ബ്രഹ്മാനന്ദസ്വാമി അവർകൾക്ക് എഴുതി അറിയിച്ചതിന്നു് അദ്ദേഹം അയച്ചുകൊടുത്ത മറുപടിയും താഴെ പകർത്തുന്നു.

ബ്രഹ്മാനന്ദസ്വാമി അവർകളുടെ അഭിപ്രായം ''പണ്ടു പണ്ടേ ഉള്ള ആചാരത്തെ നിറുത്തൽ ചെയ്‌വാൻ പാടില്ല. ആടുകളും കോഴികളും മനുഷ്യർക്കു തിന്നുവാൻ വേണ്ടി ദൈവത്താൽ സൃഷ്ടിക്കപ്പെട്ടവയാകുന്നു. ശ്രീരാമനും മൃഗത്തെ വധിച്ചു മാംസം തിന്നിരിക്കുന്നു എന്നും മററും ദുർന്യായങ്ങളെ ബഹുജനങ്ങൾ പുറപ്പെടുവിക്കുന്ന അവസ്ഥക്ക് ആററുകാൽ സ്ഥലനിവാസികൾ അങ്ങിനെ ചെയ്യാതെ ഇരിക്കുന്നതു് ആശ്ചയ്യകരം തന്നെ......ഭദ്രകാളീ ക്ഷേത്രത്തിൽവെച്ചു ഭദ്രകമ്മം തന്നെയാണ് ചെയ്യേണ്ടതു് അഭദ്ര കമ്മമായ ജന്തുഹിംസാ നിറുത്തൽ ചെയ്യേണ്ടതുതന്നെ എന്നു് അവക്കു തോന്നിയതു ശ്ലാഘനീയമായിരിക്കുന്നു. അവരുടെ ശുഭാരംഭം പരിപൂർണ്ണമായിക്കാണ്മാൻ ഞാൻ കൂടി കാംക്ഷിക്കുന്നു.''

എന്നു്—ആററുകാൽ എ. എസ്സ്. പത്മനാഭപിള്ള.

———

എടവം. 86 മീനം 15_ാംനു-

ബ്രഹ്മാനന്ദസ്വാമി എന്ന ശിവയോഗിക്ക്.

നിങ്ങൾ ഉണ്ടാക്കിയ സിദ്ധാനുഭൂതി പുസ്തകം ൟയിടയിൽ നാം കണ്ടതുമുതൽ എനിക്കു നിങ്ങളെ കാണേണമെന്നുള്ള ആഗ്രഹം ജനിച്ചിരിക്കുന്നു. നിങ്ങൾക്കുള്ള സിദ്ധിയെപ്പററി എഴുതിച്ചോദിച്ചറിയുന്നതു ഭംഗിയല്ലാത്തതിനാലും പ്രയാസമായതിനാലും വേറെ അവസരത്തിൽ ആയിക്കൊള്ളാം. എന്നാൽ നിങ്ങൾ അഭ്യസിച്ച യോഗം ഏതു പ്രമാണത്തെ ആസ്പദപ്പെടുത്തിയാണെന്നും ആ പ്രമാണം ഹഠയോഗപ്രദീപികയ

ല്ലെങ്കിൽ വേറെ ഏതാണെന്നും എവിടെ കിട്ടുമെന്നും താമസിക്കുന്ന സ്ഥലംവിട്ടു പുറത്തു സഞ്ചരിക്കാറുണ്ടോ എന്നും എത്രകാലമായി അഭ്യാസം ആരംഭിച്ചിട്ട് എന്നും ഒരു മറുപടി മൂലം അറിവാൻ നാം ആഗ്രഹിക്കുന്നു. മറുപടിക്കുള്ള തപാൽ കൂലി ഇവിടെ കൊടുത്തുകൊള്ളാം. എന്റെ മേൽവിലാസം. യം. യം. കുബേരൻ നമ്പൂതിരി, വടക്കെ മലയാളം, പഴേങ്ങാടി.

---

ആലപ്പുഴ. 1085 മീനം 10-ാംനു-.

ബ്രഹ്മാനന്ദസ്വാമി അവർകൾക്ക്.

സ്വാമിൻ! അവിടത്തെ മോക്ഷപ്രദീപം മുതലായ ഗ്രന്ഥങ്ങളെക്കുറിച്ച് അനേകം ആളുകൾ പറഞ്ഞറിഞ്ഞിട്ടും എന്റെ ഉപേക്ഷയാലും മററും ഒരു നാലുമാസത്തിന്നു മുമ്പെ വരുത്തി വായിപ്പാൻ കഴിഞ്ഞൊള്ളു. മോക്ഷപ്രദീപമുഖവിന്യാസം വായിച്ചു മാത്രമ്മുതന്നെ അന്തഃകരണം സാക്ഷിയായിട്ട് അങ്ങേത്തന്നെ ഗുരുവായി വരിച്ചിരിക്കുന്നു എന്നുള്ള സന്തോഷത്തേയും സവിനയം അറിയിച്ചുകൊള്ളുന്നു. ഇതിനെ അവിടെ കൈക്കൊണ്ട് എനിക്ക് ഒരു മറുപടി അയച്ചുതരുന്നതിന്നു പുറമെ സ്ത്രീവിദ്യാപോഷിണി ബ്രഹ്മസങ്കീർത്തനം, ശിവയോഗരഹസ്യം അങ്ങയുടെ രണ്ടു ഛായാപടവും അയച്ചുതരേണമെന്നു അപേക്ഷിച്ചുകൊള്ളുന്നു. എന്നു് ആശ്രിതൻ, എസ്സ്. അയ്യപ്പൻ പിള്ള, കൊച്ചുകാങ്കോലിവീട്ട്. തകഴി അമ്പലപ്പുഴ. തിരുവിതാംകൂർ.

---

കോഴിക്കോട് 19-6-911

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്ക്.

സൽഗുരോ നമസ്കാരം. സ്വാമികളെ ഞാൻ ജൂബിലി ടൗൺ ഹോളിൽ വന്നപ്പോൾ ഒരുദിവസം കണ്ടിരുന്നു. അന്നത്തെ

പ്രസംഗം കേട്ടതുകൊണ്ടും മോക്ഷപ്രദീപം ആനന്ദസൂത്രം മുതലായ അവിടത്തെ പുസ്തകങ്ങളെ വായിച്ചതുകൊണ്ടും വിഗ്രഹാരാധന മുതലായ കർമ്മങ്ങൾ, അജ്ഞാനം വർദ്ധിപ്പിക്കയയല്ലാതെ മോക്ഷത്തിന്നുള്ള വഴിയല്ലെന്നു് എനിക്കു പൂർണ്ണസമ്മതമായിരിക്കുന്നു. ഞാൻ വിഗ്രഹാരാധന മുതലായ കർമ്മങ്ങളിൽ വളരെ വാസനയുള്ളവനായിരുന്നു. ഗുരുവായൂർ മുതലായസ്ഥലങ്ങളിലും പോയിരിക്കുന്നു. വിഗ്രഹാരാധനാ സംബന്ധമായതൊക്കെയും ഇപ്പോൾ വിട്ടിരിക്കുന്നു. അവിടത്തെ ഒരു ശിഷ്യനാകേണമെന്നു ഞാൻ വിചാരിച്ചിരിക്കുന്നു. എനിക്കു് ഇരുപത്തൊന്നര വയസ്സിൽ മീതെ ഇല്ല; വിവാഹം കഴിച്ചിട്ടില്ല. ഒരു മറുപടി അയച്ചുതരുവാൻ വിനയപൂർവ്വം അപേക്ഷിക്കുന്നു. നാനാടത്തു വാസു. കോഴിക്കോട്ടു ബാൺജി ആൺജി സേട്ടുവിൻെറ കണക്കെഴുത്തു്.

———

സാൻറാക്രൂസ്സു് ഹൈസ്കൂൾ കൊച്ചി 30_3_6.

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്കു്.

അഹിംസാ പരമോധർമ്മഃ

ശ്രീ. ഗുരുസ്വാമികളുടേയും ശ്രീ. യോഗിനി മാതാവിൻെറയും പാദാരവിന്ദങ്ങൾക്കു ദീർഘദണ്ഡനമസ്കാരം. ഭഗവൻ! അവിടുന്നു് എഴുതിയ രണ്ടു മറുപടിക്കത്തുകളും കിട്ടിയിരിക്കുന്നു. വായിച്ചു വളരെ സന്തോഷിക്കയും ചെയ്യുന്നു. അവിടുന്നു് ഒരു സ്ത്രീയെപ്പററി എഴുതിയിരുന്നുവല്ലോ. ആ സ്ത്രീക്കുള്ള മാതിരി സമാധിസ്ഥൈര്യം ഇപ്പോഴത്തെ ബിംബാരാധനചെയ്യുന്ന ആചാര്യന്നു് ഇല്ല എന്നു നിസ്സംശയം പറഞ്ഞുകൊള്ളുന്നു. സമാധിയിൽ മനോലയമുള്ള ആൾ ഒരിക്കലും ബിംബാരാധന ചെയ്കയില്ല. നിരന്തരം പാൽ കുടിക്കുന്നവൻ, പഴംകഞ്ഞി കുടിപ്പാൻ കൊതിച്ചു പണിപ്പെടുകയില്ല. ഇപ്പോഴത്തെ ശങ്കരാചാര്യർ ബിംബാരാധന ചെയ്യുന്ന ഒരാൾ ആണെന്നു്

ഇയ്യിടെ കാലടിയിൽ പോയപ്പോഠം മനസ്സിലായി. ഇദ്ദേഹം ശാരദാംബയെ പൂജിക്കുന്നുണ്ട്. ഏകദേശം 12 മണിവരെ ഇക്കായ്യത്തിൽതന്നെ ഏപ്പെട്ടിരിക്കുന്നു. കഷ്ടം! കഷ്ടം! എത്രയൊ വിലയേറിയ സമയത്തെ നിഷ്ഫലമായ കായ്യത്തിൽ ചിലവുചെയ്യുന്നുവല്ലൊ. അവിടെ പോകുന്ന ജനങ്ങളും ഇതിനെക്കണ്ടു ഭ്രമിച്ചു് അലയുന്നുവല്ലൊ എന്നു വളരെ വ്യസനിച്ചു് അവിടെ അധികം താമസിക്കാതെ മടങ്ങി. കാലടിയിൽ പോയനിമിത്തം നിന്തിരുവടിയിലുള്ളഭക്തിയും വിശ്വാസവും വളരെ വദ്ധിച്ചു. ഭഗവൻ, അവിടുത്തെ മാഹാത്മ്യം ആർ അറിയും; ജനങ്ങളെല്ലാം വേഷത്തിൽ ഭ്രമിച്ചു് അലയുന്നു. എത്രയോ ദൂരെനിന്നു ജനങ്ങഠം കാലടിയിൽ പോയി മനസ്സിൽ അല്പംപോലും തൃപ്തിവരാതെയാണു് മടങ്ങിപ്പോകുന്നതു്. അവർ യാത്രയ്ക്കായി പണം ചിലവുചെയ്തിട്ടും ഫലമില്ലാതായി. ഹേ സിദ്ധഗുരോ! ഹേ ഭഗവൻ! നിന്തിരുവടിയുടെ പാദത്തെ ദശിക്കുന്ന ഒരു സാധുവിന്റെ അവസ്ഥ അപ്രകാരമാണോ! ഒരിക്കലും അല്ല. ഇതു് ഈ ബാലനുതന്നെ അനുഭവമല്ലെ. നിന്തിരുവടി അവരുടെ സർവദുഃഖത്തിന്നും നിവൃത്തിവരുത്തുന്നു. എന്നു ഗുരുഭക്തനായ സിദ്ധാനന്ദൻ.

———

പെരിനാട്ടു് 28_7_1912.

ബ്ര. ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്കു്.

അഹിംസാ പരമോധമ്മഃ

സ്വാമിൻ പരമഗുരോ തിരുമേനിയുടെ ആശ്രിതനും അഗതിയും നിസ്സഹായനുമായ ഈ ശിഷ്യൻ സാഷ്ടാംഗപ്രണാമം ചെയ്യുന്നു. അവിടുത്തെ സിദ്ധോപദേശമാഹാത്മ്യം സഹസ്രമസ്തകനായ ആദിശേഷനാൽപോലും വണ്ണിക്കപ്പെടത്തക്കതല്ലെന്നു പറയത്തക്ക ധൈയ്യം അനുഭവംകൊണ്ടു അടിയന്നു് ഉണ്ടായിട്ടുണ്ടു്. ശ്രുതിയുക്ത്യനുഭവാദികളെക്കൊണ്ടു വജ്രസദൃശങ്ങളായ മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങളിൽ ഗർഭിച്ചിരി

ക്കുന്ന സിദ്ധാന്തങ്ങളേയും അവിടത്തെ നിസ്തുല്യങ്ങളായ അഭിപ്രായങ്ങളേയും ഖണ്ഡിക്കേണമെന്നു വിചാരിച്ച സാക്ഷാൽ ദേവഗുരുവായ ബൃഹസ്പതി തന്നെ ചാടിപ്പുറപ്പെടുന്നതായാലും അദ്ദേഹം ലജ്ജാപരവശനായി പിന്തിരിഞ്ഞുപോകുമെന്നും, അവിടത്തെ പാദാശ്രിതന്മാരായ ഈ ശിഷ്യന്മാക്കുള്ള പരമാനന്ദം വിശ്വവിശ്രുതന്മാരായ പണ്ഡിതന്മാക്കോ ആചാര്യന്മാക്കോ ജടിലന്മാരായും മുണ്ഡിതന്മാരായും കാഷായാംബരധാരികളായും നടക്കുന്ന സന്യാസികൾക്കൊ യാഗവ്രതതീർത്ഥാടനതല്പരന്മാക്കൊ അനുഭവിക്കുന്നതിന്നു ഭാഗ്യമുണ്ടായിട്ടില്ലെന്നും അടിയന്നു നല്ല വിശ്വാസം ഉണ്ട്. ഇനി അവിടത്തെ അഭിപ്രായത്തിന്നു വിരോധമായിട്ട് അടിയനെ വിശ്വസിപ്പിക്കുന്നതിന്നു ത്രിമൂർത്തികൾക്കുപോലും കഴിയുന്നതല്ലെന്നു പർവ്വതാഗ്രത്തിൽനിന്നു സത്യം ചെയ്യുന്നു, ബ്രഹ്മാനന്ദഗുരുപാദങ്ങളാണു സത്യം. ശിഷ്യൻ പി.കെ. നാരായണനുണ്ണിത്താൻ, പിള്ളവീട്, നീരാവിൽ പെരിനാട്, കൊല്ലം, തിരുവിതാംകൂർ.

---

ബ്രഃ. ബ്രഹ്മാനന്ദസ്വാമി ശിവയോഗി പാദാരവിന്ദാഭ്യാം നമഃ

ശ്രീയോഗിനീ പാദാരവിന്ദാഭ്യാം നമഃ

അഹിംസാപരമോധർമ്മഃ

കേരള മാഹാത്മ്യമൂലപുസ്തകം ഇതാ അയക്കുന്നു. ഈ വക പുസ്തകങ്ങൾ വായിച്ചാൽ അവിടത്തെ മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങൾമാത്രം ആസ്തികങ്ങൾ എന്നും ആഷ്ഠികങ്ങൾ എന്നു പരമ്പരയായി വിശ്വസിച്ചുവരുന്ന വേദപുരാണേതിഹാസാദി സകലഗ്രന്ഥങ്ങളും അനാഷ്ഠികങ്ങളാണെന്നുമുള്ള ബോധം ദൃഢമായി ഉറക്കും ആനന്ദാനുഭവനിഷ്ഠന്മാർ വായിച്ചാൽ മാത്രമേ ഈ ബുദ്ധി വരികയുള്ളു. അല്ലാത്തവക്കു വിപരീതം തന്നെ. അവിടത്തെ മഹാത്മ്യവും അവിടുന്നുണ്ടാക്കിയ ഗ്രന്ഥങ്ങളുടെ മാഹാത്മ്യവും അറിയേണമെങ്കിൽ ഈ വക ആഷ്ഠികഗ്രന്ഥങ്ങൾ വായിച്ചാൽ മാത്രമെ അറികയുള്ളു. സ്വാമികളെ! ലോകരുടെ

അവസ്ഥ കഷ്ടം! കഷ്ടം! കഷ്ടം! എന്തുചെയ്യാം, പരശുരാമാദികൾ അവതാരമൂർത്തികളാകുന്നപോൽ. ഈവക കൊമ്പന്മാർ ആചരിച്ചുവന്നതിനെയല്ലെ ശങ്കരാചാര്യപ്രഭൃതികൾ പിന്തുടൎന്നുവന്നതും വരുന്നതും. പിന്നെ ഈ ലോകരുടെ അവസ്ഥ പറവാനുണ്ടോ! ഹേ സർവജ്ഞ! ഹേ സിദ്ധഗുരോ! അവിടത്തെ തിരുമേനിയെ എന്നും ഊഴിയിൽ ചിരംജീവിയാക്കി വാഴിക്കാൻ ലോകജനനിയായ ആ പരാശക്തിതന്നെ കരുണചെയ്യട്ടെ. ഭവന്മാഹാത്മ്യത്തേയും ഭവൽഗ്രന്ഥമാഹാത്മ്യത്തേയും പററി വൎണ്ണിപ്പാൻവേണ്ടിയും അതുകൊണ്ടാനന്ദിപ്പാൻവേണ്ടിയും ആകുന്നു ഈ വക ഗ്രന്ഥങ്ങൾ വായിച്ചു തള്ളുന്നതു്. ഇങ്ങിനെ ചെയ്യുമ്പോൾ അവിടത്തെ ഗ്രന്ഥങ്ങളിൽ അത്യാസക്തി ജനിക്കയും അവ വായിക്കുമ്പോൾ അമൃതപ്രായമായിരിക്കുകയും ചെയ്യും. ആയതുകൊണ്ടു് ഈ വക ഗ്രന്ഥങ്ങൾ വായിക്കുന്നതു നല്ലതുതന്നെ. ഈ വക ഗ്രന്ഥങ്ങളെ അജ്ഞന്മാർ വായിക്കരുതു് അവർ അവിടത്തെ സിദ്ധഗ്രന്ഥങ്ങളെ മാത്രമേ വായിച്ചുകൂട. ഹേ പരമാനന്ദപ്രദ! എന്തിനു് അധികം പറയുന്നു. അജ്ഞാനാചാരങ്ങളെ പഠിപ്പിക്കുന്ന ഗ്രന്ഥങ്ങളെ എല്ലാം കുഴിച്ചുമൂടിയാൽ മാത്രമേ ലോകം രക്ഷപ്പെടുകയുള്ളു. ഹേ സിദ്ധഗുരോ! അവിടത്തെ ഭക്തനെ സദാ രക്ഷിക്കേണമേ. എന്നു് ആനന്ദഭ്രാന്തൻ, കുന്നംകുളംസക്കൾ ഹൈസ്കൂൾ മലയാളം മുൻഷി, കുന്നംകുളം പോസ്റ്റു്.

---

ജി. പരമേശ്വരൻപിള്ള ബി. ഏ.

മണക്കാട്ടു—തിരുവനന്തപുരം 1913 ഫിബ്രുവരി 5—ാംനു- ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്കു്.

എന്റെ പ്രിയസ്വാമിൻ, എന്റെ സ്നേഹിതൻ മിസ്റ്റർ കെ. സി. കേശവപിള്ള അവർകൾ സ്വാമിയുടെ "ആനന്ദസൂത്രം" എന്ന പുസ്തകത്തെ എനിക്കു വായിപ്പാൻ അയച്ചു

തരികയും ആയതിനെ എൻെറ അച്ഛനും ഞാനും വായിച്ചു നോക്കുകയും ചെയ്തു. അതു വായിച്ചതിൽ ആ പുസ്തകത്തിൻെറ ഒരു പ്രതി എല്ലാപേരുടേയും പ്രത്യേകിച്ച് എല്ലാനായന്മാരുടേയും കൈവശം ഉണ്ടായിരിക്കുന്നതു നന്നായിരിക്കുമെന്നുള്ള ബോധം എനിക്കുണ്ടായി. അതനുസരിച്ച് എനിക്കുവേണ്ടി ഒരു പുസ്തകം വരുത്തുകയും ചെയ്തു. ആയതു് ഒന്നുകൂടി വായിച്ചു. കേശവപ്പിള്ള അവർകളോടു "മോക്ഷപ്രദീപം" എന്ന പുസ്തകത്തേയും വരുത്തി വായിച്ചു. ആകപ്പാടെ അതിനോടും എനിക്കുണ്ടായ പ്രതിപത്തി ക്രമത്തിലധികം തന്നെ പക്ഷെ ഇവയെപ്പററി ഒരു അഭിപ്രായം പറവാൻ തുനിയുന്നതു് ഒരു സാഹസകൃത്യമായി ഞാൻ കരുതുന്നുണ്ടു്. ഏതായാലും ഇവ നമ്മുടെ സമുദായത്തിൻെറ പ്രസ്തുത അവസ്ഥ ആലോചിക്കുമ്പോൾ ഏററവും ഉപകാരപ്രദങ്ങളായ ഗ്രന്ഥങ്ങളാണെന്ന വാസ്തവം ഏവനും സമ്മതിക്കാതെ കഴികയില്ല. ഞാൻ ഒരു സമുദായസ്നേഹിയും സമുദായ പരിഷ്കാര കാര്യത്തിൽ വളരെ ജാഗ്രതയുള്ള ഒരു യുവാവും ആകുന്നു. എനിക്കു സമുദായപരിഷ്കാരവിഷയത്തിൽ ഒന്നു തോന്നീട്ടുള്ളതെന്തെന്നാൽ മതം (Religion) എന്നതിനെ അടിസ്ഥാനമാക്കിവേണം ഏതുമാതിരി പരിഷ്കാരവും ഏർപ്പെടുത്തുന്നതു്. മതവിഷയത്തിൽ നമ്മുടെ സമുദായം എത്രയോ പിന്നോക്കമായനിലയിൽ സ്ഥിതിചെയ്യുന്നു. എൻെറ അഭിപ്രായത്തിൽ സമുദായനേതാക്കന്മാരായിരിക്കേണ്ടതു് അവിടുത്തെപ്പോലെയുള്ള മഹാത്മക്കളാണു്. ജനസമ്മതം ഉണ്ടായിരിക്കേണ്ടതു് ഏററവും ആവശ്യം. മാഹാത്മ്യത്തെപ്പററിയുള്ള ബോദ്ധ്യം ജനസാമാന്യത്തിനുണ്ടായിട്ടുള്ളതു് അവിടുത്തെപ്പോലെയുള്ളവരെക്കുറിച്ചാണു്. അപ്രകാരം അധികം ആളുകൾ ഇല്ലല്ലോ എന്നു പരിതാപത്തോടു പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഉണ്ടായിരുന്നു എങ്കിൽ സമുദായ സ്ഥിതി ഇപ്രകാരമല്ലായിരുന്നേനേ. അവിടുന്നു സമുദായ നേതാവായിത്തന്നെ ഇപ്പോൾ ഇരിക്കുന്നുവെന്നു ഞാൻ സംശയംകൂടാതെ പ്രസ്താവിക്കാം. എന്തെന്നാൽ അവിടുത്തെ പുസ്തകങ്ങൾ വായിക്കുന്നവക്കു അവിടുത്തെക്കുറിച്ചുള്ള ഭക്തിവിശ്വാസം എത്രത്തോളമുണ്ടാകുമെന്നു് എനിക്കു് ഊഹിക്കാം. ഞാൻ ഈ പുസ്തകങ്ങളെ അന്ധകാര

ത്തിൽ മുഴുകിക്കിടന്നിരുന്ന പല ഗ്രാമനിവാസികളുടെ ഇട യിലും പ്രചാരപ്പെടുത്തി. അവരിൽ പ്രത്യേകമായ ഒരു ഉണർച്ച് വീണിരിക്കുന്നതായും ഞാൻ അറിയുന്നു. സ്വാമിയുടെ ''ആന ന്ദസൂത്രാ'' ത്തിന്റെ ഒരു പ്രതിയും ''മോക്ഷപ്രദീപ'' ത്തിന്റെ രണ്ടുപ്രതിയും താഴെ കാണിച്ചിട്ടുള്ള മേൽവിലാസത്തിൽ അയയ്ക്കുന്നതിന്നു അപേക്ഷിക്കുന്നു. മേൽവിലാസം – അയ്യപ്പൻ പിള്ള അവർകൾ, കോയിക്കൽവീട്, മേക്കേവെട്ടം, തിരുവ നന്തപുരം എന്നു ജി. പരമേശ്വരൻപിള്ള. മണക്കാട്ട് തിരു വനന്തപുരം.

ഇങ്ങിനെ ഓരോ സാരഗ്രാഹികൾ എന്റെ സിദ്ധഗ്ര ന്ഥങ്ങളെ അഭിനന്ദിച്ച് എനിക്കയച്ചുതന്ന ലേഖനങ്ങൾ ഇനിയും അനവധിയുണ്ട്. ''അതിസർവ്വത്രവർജ്ജയേൽ'' എന്നാണല്ലൊ. അതുകൊണ്ട് ഇത്രമാത്രമേ ചേർത്തിയുള്ളു.

എന്ന്, ബ്രഹ്മാനന്ദസ്വാമി.

---

## യോഗാനന്ദാനുഭവലേഖനങ്ങൾ.

ചേർത്തല 88 കന്നി 23

ഓം സൽഗുരവേ നമഃ

സമയംപോലെ ബോധിപ്പാൻ.

പ്രിയപിതാവിന്നും ജനനിക്കും നമസ്കാരം.

ആശ്രമത്തിൽ ക്ഷേമംതന്നെ എന്നു വിശ്വസിക്കുന്നു. വാത്സല്യപൂർവ്വം അരുളിച്ചെയ്ത ആജ്ഞാനുസരണം പ്രവർത്തി ച്ചുവരുന്നു. പല പുതിയ അറിവുകളും യുക്തികളും ലഭിച്ചുകൊ ണ്ടിരിക്കുന്നു. മുൻ എഴുത്തിൽ വിവരിച്ച സംഗതികൾ പിന്നീ ടുണ്ടായിക്കൊണ്ടിരിക്കുന്ന അനുഭവങ്ങളോടു താരതമ്യപ്പെടുത്തി നോക്കിയാൽ അജഗജാന്തരമുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. ഇതേവരെ ഓരോദിവസവും ഉണ്ടായിട്ടുള്ളതെല്ലാം വിവരിച്ച

പറയുന്നതിന്ന തുനിഞ്ഞാൽ അവസാനിക്കുന്നതല്ല. എന്നാൽ ഇത്രയും വിലയേറിയ ഈ വിദ്യതന്നതിന്നു് ഒരു നന്ദി കാണിക്കുന്നതു് അതിൽനിന്നുണ്ടായ പ്രധാനമായ ഗുണങ്ങളിൽ ചിലതെങ്കിലും അവിടെ അറിയിക്ക എന്നല്ലാതെ മറ്റൊന്നും ഒരു മനുഷ്യനാൽ സാദ്ധ്യമാകുന്നതല്ലെന്നു തീച്ച്തന്നെ.

1 മിഥുനമാസം 32-ാംനു- കാലത്തു് ആനന്ദലഹരി എന്നു പറയുന്നതും ആനന്ദം എന്നു പറയുന്നതും ഇന്നതാണെന്നു് ഏകദേശം ഒരറിവുണ്ടായി. ഇനി ''രാജയോഗം'' ഇതല്ലാഎന്നൊ, വഴി ഇതല്ലാ എന്നൊ, സാക്ഷാൽ ആ പരാശക്തിതന്നെ മൂത്തീകരിച്ചുവന്നു പറഞ്ഞാലും ഞാൻ സമ്മതിക്കാൻ തയ്യാറില്ല. ഈ ആനന്ദം അനുഭവിച്ചറിയുന്നതല്ലാതെ അതു് ഇന്നപ്രകാരമാണെന്നു് ആക്കും പറവാൻ നിവൃത്തിയില്ല.

2 ഒരുദിവസം നാലഞ്ചുനാഴിക പകലെ ഞാൻ കച്ചേരിയിൽ ഇരിക്കുമ്പോൾ പെട്ടെന്നു് ഒരു സുഗന്ധം മൂന്നു പ്രാവശ്യം മൂക്കിൽ കയറി (ഇതിനുമുൻപു് ഒരു സാധത്തിന്നും ഇത്ര സൌരഭ്യം അനുഭവിച്ചിട്ടില്ല) അതിനോടുകൂടി തലയ്ക്കു് ഒരു പ്രത്യേക വെളിവുണ്ടായി. ദേഹത്തിനും എന്തോരു ഭാവഭേദം ഉണ്ടായി ആനന്ദസ്ഥാനം തുടിച്ചുതുടങ്ങി. വീട്ടിൽ വന്നിട്ടും അതു വിടാതെ നിന്നു. അത്താഴം ഊണു കഴിഞ്ഞു് ഒന്നു കിടന്നു. അപ്പോൾ കണ്ടതായ കാഴ്ചകൾ എങ്ങിനെ വണ്ണിക്കുന്നു? മനോഹരമായ ആകാശം, ചന്ദ്രോദയത്തിങ്കൽ ഉള്ള വെളിച്ചം, ഒരുമാതിരി നേരിയ മുണ്ടിൽ മറഞ്ഞതുപോലെ ചന്ദ്രൻ, സ്വല്പം കഴിഞ്ഞു മേഘത്തിൽ (കാർമേഘമല്ല) മറഞ്ഞ സൂര്യൻ (കിരണങ്ങൾ ഉഷ്ണമില്ല) അതു കഴിഞ്ഞു് ഉഷ്ണം തോന്നാത്തതും മനോഹരവുമായ അഗ്നി നടുവിൽ അധികമില്ലാതെ നാലുപാടും ജ്വലിക്കുന്നതു്, പിന്നീടു് അനവധി നക്ഷത്രങ്ങൾ, പിന്നീടു് സ്വല്പനേരത്തേക്കു് ഒന്നും അറിഞ്ഞുകൂടാ. പിന്നീടു് അനവധി വിശേഷപ്പെട്ട ജീവികൾ, മനോഹരമായ കെട്ടിടങ്ങൾ, പല സ്വരൂപങ്ങൾ, പിന്നീടു കമ്പിമത്താപ്പു കത്തുന്നതുപോലെ ലോകം മുഴുവൻ സർവ്വത്ര തേജോമയം സ്വർണ്ണസ്ഫുലിംഗങ്ങൾ എന്താരാനന്ദം! എങ്ങിനെ

വണ്ണിക്കുന്നു. അതുകൾ ഓക്കുമ്പോൾ തന്നെ തല കറങ്ങുന്നു! ദീർഘശ്വാസവും വരുന്നു.

ഇനി ശീലിക്കുന്ന സമയത്തു വേറെ വിധത്തിലുള്ള അനുഭവങ്ങൾ—വിസ്മൃതി പടിയിലേക്കു് അടുത്തടുത്തു വരുമ്പോൾ ശ്വാസം ഘനം കുറഞ്ഞുകുറഞ്ഞും ഗതി മന്ദമായും തീരുന്നുണ്ടു്. പിന്നീടു തിരിയെ ബോധം വരുമ്പോൾ വലിയ ദീർഘശ്വാസവും ഉണ്ടാകുന്നുണ്ടു്. അതിനാൽ വിസ്മൃതി പടിയിൽ ശ്വാസം മിക്കവാറും നിന്നുപോകുന്നുണ്ടെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. പ്രാണായാമത്തെക്കുറിച്ചു് അവിടെവെച്ചു ചോദിച്ചപ്പോൾ മനസ്സിനെ പിടിച്ചാൽ ശ്വാസം പുറകെ പോരും എന്നു് അരുളിച്ചെയ്തതു മേൽപറഞ്ഞ അനുഭവംകൊണ്ടു ശരിയായി കണ്ടിരിക്കുന്നു. മനസ്സിന്റെ ഓരോ പടികൾ ഉയച്ചു ചിലപ്പോൾ വ്യക്തമായറിയാം.

ഇനി വേറെ ഒരറിവു കിട്ടിയതു്—ഉറക്കം ഒരു വിശ്രമമല്ല. യോഗവിസ്മൃതി തന്നെയാണു് ശരിയായ വിശ്രമം. അതുകൊണ്ടു് ആയുസ്സു നീളുന്നതിന്നും സംഗതിയുണ്ടു്. സകല യന്ത്രങ്ങൾക്കും വിശ്രമം ആവശ്യം. അതുപോലെ മനുഷ്യശരീരയന്ത്രത്തിന്നും വിശ്രമം വേണ്ടതാണു്. സാധാരണ ഉറക്കത്തിൽ ശ്വാസനാഡികളും, രക്തനാഡികളും വേലചെയ്യുന്നുണ്ടു്. യോഗനിദ്രയിൽ ആ നാഡികളും വിശ്രമിക്കുന്നു. ഈ നിദ്രയുണ്ടായാൽ മനുഷ്യന്നു് ഉറക്കം ആവശ്യമില്ലാ, കിടന്നുറങ്ങിയിട്ടും കാര്യമില്ലാ, രാത്രി മുഴുവൻ ഇരുന്നാൽ ഒരു സുഖക്കേടും ക്ഷീണവും ഇല്ലാ. പിറെറ ദിവസം കാലത്തു കൂടുതൽ ശക്തി കാണുന്നുണ്ടു്. ഈ പരീക്ഷ ഞാൻ മൂന്നുനാലു ദിവസം നോക്കിയറിഞ്ഞു. ഇങ്ങിനെ പതിവായാൽ വല്ല ദോഷവുമുണ്ടാകുമോയെന്നു് അവിടെനിന്നു മറുപടി കിട്ടിയതിന്നുമേൽ മതി പതിവാക്കാൻ എന്നു വിചാരിച്ചു ചില ദിവസങ്ങളിൽ മാത്രമെ ഇപ്പോൾ അങ്ങിനെ ചെയ്യുന്നുള്ളു.

ഇനി ഒന്നു്, ശരീരം മുഴുവൻ കെട്ടപ്പെട്ടിട്ടുള്ളതു ചെറിയ മുത്തു പോലെയുള്ള അണുകളൊകുന്ന മാംസപേശികളാൽ ആണല്ലൊ. മനസ്സു് ആനന്ദസ്ഥാനത്തു ലയിക്കാൻ തുടങ്ങുന്ന

ഒരു പടിയിൽ ദേഹം മുഴവൻ ഉള്ള ഈ അണുക്കൾ എല്ലാം ആനന്ദസ്ഥാനത്തേക്കുനോക്കി വാപൊളിക്കുന്നതുപോലെയും, ഉടൻ ആ സ്ഥാനത്തുനിന്നും ചെറിയ കമ്പികൾപോലെ രശ്മികൾ പുറപ്പെട്ടു് (ആഹാരമൊ മറേറാപോലെ) അവ ഓരോന്നിലേക്കും ചെല്ലുന്നപോലെയും തോന്നുന്നു. ഒന്നിൽക്കൂടി കടന്നു് അതിനടുത്തതിലും മുറയ്ക്കു മുറയ്ക്കു് അതിനടുത്തതിലും ആ രശ്മികൾ ചെല്ലുന്നു. അപ്പോൾ കിരണങ്ങളാകുന്ന നൂലുകളിൽ അടുങ്ങി അടുങ്ങി കോർത്തുകിടക്കുന്ന മണികളാൽ ഈ ശരീരം ഉണ്ടായിരിക്കുന്നു എന്നും തോന്നുന്നു. കുറച്ചുകൂടിക്കഴിയുമ്പോൾ ഈ മണികളായിട്ടു കണ്ടവ ഒക്കെയും പളുങ്കുപോലെ Transparent ആയിട്ടും ഈ രശ്മികളിൽതന്നെ ഉണ്ടായ കുമളകളാണെന്നും കാണുന്നു. ഈ ഗഡുവിൽ എന്തു വിസ്മയം. അല്പം കൂടി മുന്നോട്ടു മനസ്സു കയറുമ്പോൾ ലോകംമുഴവൻ നിറഞ്ഞിരിക്കുന്ന ജീവശക്തി ഇതുതന്നെ എന്നു ബോദ്ധ്യപ്പെടുന്നു. ഇതിനോടുകൂടി ദേഹത്തിനും മനസ്സിനും ഒരു വിശേഷമായ കരുത്തു തോന്നുന്നു. ദേഹത്തിൽ വല്ല ചില്ലറ വേദനകളും ഉണ്ടായിരുന്നാൽ അതിനോടുകൂടി മാറിപ്പോകയും ചെയ്യുന്നു. ഇതുതന്നെയായിരിക്കണം രാജയോഗത്തിൻെറ Healing power. ഇനി ഉപദേശിച്ച വഴിയെക്കുറിച്ചുള്ള അനുഭവമായ ബോദ്ധ്യം ഇന്ദ്രിയങ്ങളിൽ പ്രവേശിക്കുന്ന മനസ്സിനെ ഉള്ളിലോട്ടു പിൻവലിക്കുന്ന പ്രത്യാഹാരമാർഗ്ഗം ഇതു തന്നെ. ഇതുതന്നെയാണു് പ്രാണായാമവും. ഇതുതന്നെ ശ്രേഷ്ഠമായ മാർഗ്ഗം. ഇതിൽ ഉപരി ഇനി ഉണ്ടാകയില്ല.

ഇനി വേറെ.

"വാ വാ വാ വാ പാമ്പെ. പൊ പൊ പൊ പൊ പുരാതനപ്പൊട്ടിൽ" എന്നു പറഞ്ഞിരിക്കുന്നതിൻെറ അർത്ഥം ഒരുവിധം മനസ്സിലാകുന്നു. അല്പനേരമൊരുവൻെറ മനസ്സു

ചിൽപ്രഭ തായി ലയിക്കിലവന്നു്, കുപ്പയോടുസമമായി ഭവിക്കും ഇപ്രപഞ്ച സുഖമെൻ പരമേശി'' എന്നു പറഞ്ഞിട്ടുള്ളതിന്റെ വാസ്തവസ്ഥിതിയും മനസ്സിലായി. ''സന്തോഷം സന്തോഷം എന്തൊരു സന്തോഷമെന്റെയോർക്കുമ്പോൾ'' എന്നു പറഞ്ഞിട്ടുള്ളതു് അനുഭവരസം തന്നെ എന്നു നല്ലവണ്ണം അറിഞ്ഞു. വസ്തുക്കളെക്കൊണ്ടുണ്ടാകുന്ന സന്തോഷം ആതായതു് ഒരു സംഗതി ആഗ്രഹിക്കയും അതു സാധിക്കയും ചെയ്യുമ്പോൾ ഉണ്ടാകുന്ന മനസ്സിന്റെ ഭാവഭേദം അല്ലാ ഈ യോഗാനന്ദം. ഇതു് ഉപ്പുവെള്ളത്തെ ആവിയാക്കി ആ ആവിയെ വീണ്ടും തണുപ്പിച്ചു വെള്ളമാക്കുമ്പോൾ ശുദ്ധജലമായി തീരുമ്പോലെ മനസ്സിനെ ആത്മാവിൽ ലയിപ്പിക്കയും പിന്നീടു് ശുദ്ധമായ മനസ്സായിത്തീരുകയും ചെയ്യുമ്പോൾ മനസ്സിന്റെ ദോഷങ്ങൾ നീങ്ങി ശുദ്ധമായ വസ്തു ആയി തീരുന്നതിൽ നിന്നുള്ള ആനന്ദമാണെന്നും അറിയുന്നു. ഇനിയും ഇങ്ങിനെ പലവകകൾ എഴുതിയാൽ അവിടുത്തെ വിലയേറിയ സമയം അധികം ചിലവാക്കിക്കളയേണ്ടിവരുമെന്നു വിചാരിച്ചു ചുരുക്കുന്നു.

ആശ്രമത്തിലെ വിശേഷങ്ങൾക്കും നടക്കേണ്ടും ക്രമത്തിന്നും മറുപടി അയപ്പാറാകേണമെന്നപേക്ഷിക്കുന്നു.

എന്നു സ്വന്തം ശിഷ്യൻ
ജി. രാമപ്പണിക്കർ, വക്കീൽ, ചേർത്തല.

---

## അഹിംസാ പരമോധർമ്മഃ

ബ്രഹ്മാനന്ദപരമഹംസ ശിവയോഗി അവർകളുടെ സന്നിധാനത്തിലേക്കു്.

അജ്ഞാനഘോരതിമിരഹന്താവായ തിരുമേനിക്കു നമസ്കാരം. എനിക്കു സ്വപ്നത്തിൽ വന്നു് ഉപദേശിച്ച ജ്ഞാന

ക്കടലേ നമസ്കാരം. പ്രഭോ ഗുരൊ ആനന്ദാമ നമസ്കാരം നമസ്കാരം. പ്രസീദ, പ്രസീദ.

ദയാനിധിയായ മാതാവിന്നു നമസ്കാരം. ജ്ഞാനസ്വരൂപിണിയായ സ്വാമിനിക്കു നമസ്കാരം. പ്രസീദ. പ്രസീദ. അല്ലയോ സൽഗുരോ! അടിയന്റെ നേക്ക് കമ്മാന്മാരുടെ വചശ്ശല്യങ്ങരം വരുന്നതിന്നു കയ്യും കണക്കുമില്ല. എന്നാൽ തിരുമേനിയുടെ ജ്ഞാനാസി എടുത്തു വെട്ടുവാൻ ശക്തി പോരെങ്കിലും അതിനെ എടുത്തു പൊടി തുടങ്ങുമ്പോരംതന്നെ കമ്മികരം സങ്കടപ്പെടുന്നു. എങ്കിലും അടികൊണ്ട നായിനെപ്പോലെ മറിഞ്ഞുവീണ ദിക്കിൽ കിടന്നു പല്ലിളിച്ചുകാണിക്കുന്നു. കമ്മികളിൽ ചിലർ പരമഗുരുവിൽനിന്നു് അടിയത്തിന്നു ലഭിച്ചുതുടങ്ങിയ അറിവിനെ പറഞ്ഞുകൂട്ടുമ്പോരം വളരെ സന്തോഷിക്കയും ചിലൎക്കു സന്നിധാനത്തിൽ വരേണമെന്നും ചിലർ അവിടുത്തെ പുസ്തകങ്ങളെ വരുത്തി കൊടുക്കേണമെന്നും മററും ആദരവോടുകൂടി പറഞ്ഞിരിക്കുന്നു. അടിയൻ പൂജ മുതലായവയെ ഉപേക്ഷിച്ചതുകൊണ്ടു കമ്മികരംക്കു രസിക്കുന്നില്ല. ആദായത്തിന്നു കുറവുവന്നതുകൊണ്ടു സ്വജനങ്ങരംക്കും വളരെ വിരോധം. ലോകം ഒട്ടുക്കു ശാഠ്യം പിടിച്ചാലും ഭ്രഷ്ടനാക്കിയാലും അടിയൻ എങ്ങിനെ കമ്മത്തെ സ്നേഹിക്കും?. ഒരു ഗുരു എനിക്കു പ്രാണായാമം ഉപദേശിച്ചപ്രകാരം അഭ്യസിച്ചപ്പോരം ഗ്രഹണി പിടിച്ചമാതിരി ദഹനമില്ലാതെയായി. അതുകൊണ്ടു് ഉടനെ കഥ കഴിഞ്ഞുപോകുമെന്നു കരുതി വളരെ മനസ്താപപ്പെട്ടു. സിദ്ധാനുഭൂതിയിലുള്ള സ്വാമിയുടെ പടത്തെ സ്വാമി എന്നു സങ്കല്പിച്ചു സാഷ്ടാംഗപ്രണാമം ചെയ്തു, ഇപ്പോരം ബാധിച്ചിട്ടുള്ള രോഗം നശിപ്പിക്കണേ സ്വാമിൻ! എന്നു പ്രാൎത്ഥിച്ചു സിദ്ധാനുഭൂതിയിൽ പറഞ്ഞപോലെ പ്രാണായാമം അഭ്യസിച്ചു, ഉടനെ രോഗശാന്തി വരികയും ചെയ്തു. ബിന്ദുമാൎഗ്ഗം എവിടെയെന്നറിയാതെ വളരെ മനസ്താപപ്പെട്ടു് അടിയൻ സ്വാമിതന്നെ ഗതി എന്നു് ദൃഢമായി നിശ്ചയിച്ചുകൊണ്ടു് എടുത്തവേല മുടക്കാതെ നടത്തിവരികേ, പൊന്നുതിരുമേനി, ഒരിക്കൽ

അടിയത്തിന്റെ ഉറക്കത്തിൽ എഴുന്നെള്ളി അടിയനെ തൊട്ട മാത്രയിൽ മിന്നൽപ്രഭ ഉണ്ടാകയും അതുകണ്ടു് അടിയൻ വളരെ വിസ്മയിക്കയും ചെയ്തു. പിന്നീടു് ഒരു ദിവസം ഉറങ്ങുവാൻ കിടക്കുമ്പോൾ, ''എന്റെ ബുദ്ധിമുട്ടുകൊണ്ടു് എന്താ ഫലം? എനിക്കു ധ്യാനിക്കുവാനുള്ള മാർഗ്ഗം ഏതാണെന്നറിവില്ലല്ലോ, എന്റെ ഗുരുനാഥനായ തിരുവടി എന്നിൽ സന്തോഷിക്കുന്നില്ലല്ലോ,'' എന്നു കരുതി കിടന്നുറക്കം തുടങ്ങുമ്പോൾ അന്നു് അടിയന്റെ തലയ്ക്കുപിടിച്ചു ബിന്ദുസ്ഥാനം കാണിച്ചു. അപ്പോൾ തല തകരുമൊ എന്നു തോന്നുമാറു് മൂന്നു പ്രാവശ്യം ഇടിമുഴങ്ങുകയും തൽക്ഷണം ഉണരുകയും ഉണർന്നശേഷം ഒരു പ്രാവശ്യംകൂടി കേൾക്കുകയും ചെയ്തു. അതുമുതൽ കണ്ണുത്തിൽ എരപ്പുകേട്ടുതുടങ്ങി. കുറച്ചുദിവസം കഴിഞ്ഞപ്പോൾ മണിനാദം കേട്ടുതുടങ്ങി. ആ നാദം എല്ലായ്പ്പോഴും കേൾക്കുന്നുണ്ടു്. ഇപ്രകാരമെല്ലാം എന്നിൽ കാണിച്ചു് അനുഭവപ്പെടുത്തിത്തരികയും അതിൽ ഏററവും അതിശയിക്കയും ചെയ്തു ഞാൻ കാർമ്മികളുടെ കൂട്ടത്തിൽ എങ്ങിനെ ചേരും? ചേരുകയില്ല. കർമ്മികൾ മറഞ്ഞുനിന്നു വെട്ടിക്കൊന്നാലും കൂട്ടംകൂടി ദേഹോപദ്രവം ചെയ്താലും രാജാവു് പിടിച്ചു കാരാഗൃഹത്തിൽ ഇട്ടാലും നാടു കടത്തിയാലും സ്വജനങ്ങൾ ഉപേക്ഷിച്ചാലും തിരുമേനിയുടെ പാദപാദപത്മാണലിൽ വിശ്രമിച്ചിരിക്കുന്ന ഞാൻ അതുവിട്ടു കഠിന കർമ്മാതപത്തിൽ കിടന്നു തപിപ്പാൻ എങ്ങിനെ പോകും? അടിയന്നു സ്വപ്നത്തിൽ വന്നു തൊട്ടു കാണിച്ചുതന്ന സ്ഥലംതന്നെയാണല്ലൊ സന്നിധിയിൽ വന്നപ്പോൾ പ്രത്യക്ഷത്തിൽ അടിയന്നു കാണിച്ചുതന്നതും. പ്രഭോ! ദൈവമെ, അവിടുത്തെ പ്രഭാവം മനസ്സിലാക്കീട്ടുള്ളതു് ആർ? സാധാരണ മനുഷ്യൻ എന്നാണു് ലോകരുടെ വിചാരം. അടിയനു് ഇപ്പോൾ ഉള്ള അനുഭവം, നക്ഷത്രം. ത്രികോണം, ചുകപ്പു്, നീലം, ആകാശം, മിന്നൽ ചന്ദ്രൻ ഇവയാണു്. ഇടവിടാതെ കേൾക്കുന്ന മണിനാദം മനസ്സിന്നു വളരെ സന്തോഷത്തെ തരുന്നുണ്ടു്. നാദത്തിൽ മനസ്സുവെച്ചുകൊണ്ടിരിക്കുമ്പോൾ ചില സമയം ഒന്നും അറിയാതെ ഇരുന്നുപോകും. ചിലപ്പോൾ

സ്വപ്നംപോലെ തോന്നും. ചിലപ്പോൾ ആനന്ദമൂർത്തികളായ നിന്തിരുവടികളെ സമാധിയിൽ കാണും. ഈയിടയിൽ ധ്യാനത്തിൽ പൊൻനിറമായ ഒരു അഖണ്ഡജ്യോതിസ്സ് കണ്ടു. മണിനാദത്തിന്നു പുറമെ ശംഖനാദം കേട്ടു. മനസ്സ് ലയിച്ച് ഏകദേശം രണ്ടുമണിക്കൂറിലധികം ഇരുന്നിരിക്കുന്നു. അന്നു രാത്രി ധ്യാനിക്കുമ്പോൾ അഖണ്ഡ ജ്യോതിസ്സും അതിൽമദ്ധ്യേ ഒരു വാതിൽ കാണുകയും ശംഖ് മണിഭേരീനാദങ്ങളും തല തകരുന്നവിധത്തിൽ ഇടികളും വെടികളും തുടരെത്തുടരെ കേൾക്കുകയും അങ്ങിനെ മനസ്സ ലയിക്കയും ചെയ്തു. ഒരുദിവസം സമാധിയിൽ പലതരത്തിലുള്ള നാദങ്ങൾ കേൾക്കുകയും അതി മൃദുസ്വരത്തിൽ പാട്ടുപാടുന്നതു കേൾക്കയും ആറു മഹഷികളെ കാണുകയും അവർ വിമാനത്തിൽ അടിയനെ കയററി ഓടിച്ചു ഒരു ദ്വീപിൽ എത്തുകയും അവിടെ ഒരു പൊൻ കമ്പവും ആ കമ്പത്തിൽ ഒരു ഉഴിഞ്ഞാലും കണ്ടു. അടിയൻ ആ ഉഴി ഞ്ഞാലിൽ കയറി ആടിത്തുടങ്ങി. ആടുമ്പോൾ കിഴക്കുപ ടിഞ്ഞാറ് ഈ രണ്ടു സമുദ്രങ്ങളും കാണാം. ഒടുവിൽ കമ്പ ത്തിൻെറ മുകളിൽ കയറി, അവിടെ മാതാവിനെ കണ്ടു. ഞാൻ നമസ്കരിച്ചു. അപ്പോൾ മാതാവ് ഇത്രയായല്ലൊ എന്നരുളി ച്ചെയ്തു. ഉടൻ മനസ്സ ലയിച്ചു. ഏകദേശം മൂന്നു മണിക്കൂറുകഴി ഞ്ഞിട്ടെ സമാധിയിൽ നിന്നു് ഉണൎന്നിട്ടുള്ളു. ''അനുഭവമില്ലാ ത്താളുകൾ അവരവർ പാണ്ഡിത്യഡംഭമൂലത്താൽ അനവധി ശാസ്ത്രംകെട്ടി അവ കണ്ടുഴലുന്നു ലോകമെൻതായെ'' എന്നും

''സിദ്ധൻ ഞാൻ സിദ്ധൻ ഞാൻ
സിദ്ധിച്ചിതു സിദ്ധമാൎഗ്ഗമതിഗോപ്യം
മുക്തൻ ഞാൻ മുക്തൻ ഞാൻ
മുക്തിക്കിതുതന്നെ മാൎഗ്ഗമില്ലന്യം''

എന്നും മററും നിന്തിരുവടി തൃക്കൈവിളയാടീട്ടുള്ള പുസ്തക ങ്ങളിൽ കാണുന്നതുകളെ പരീക്ഷിച്ചറിയാതെ അജ്ഞാനക ൎമ്മങ്ങളെ നാടൊക്കെപ്പരത്തിക്കൊണ്ടു് ആചാൎയ്യന്മാരെന്നും മററും ഓരോ പേരുകൾ പറഞ്ഞുകൊണ്ടു വേഷംകെട്ടി നടക്കു ന്നവരും, പണ്ടു് അജ്ഞാനകൎമ്മങ്ങളെ വളമിട്ടു വളൎത്തി മറഞ്ഞ വരും, പരമാത്മാവിനെ അറിഞ്ഞവരല്ലെന്നു നിസ്സാരനായ

അടിയന്നു് അഭിപ്രായപ്പെട്ടമാറാക്കിത്തന്ന തിരുമേനികൾക്ക നമസ്കാരം. ഇതു് എന്റെ പരമഗുരു ബോധിപ്പാൻ കണ്ടത്തിപ്പറമ്പിൽ കട്ടപ്പൻ, എറണാകുളം ചേരാനെല്ലൂർ, വരാപ്പുഴ പോസ്റ്റു്.

ഇപ്പോൾ ആനന്ദയോഗി

———

അഹിംസാ പരമോധർമ്മഃ

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്കു് അനന്തകോടി നമസ്കാരം.

കഴിഞ്ഞകുറി വന്നു് ഉപദേശം വാങ്ങിയവക്കു് ഒരാൾക്കു് ഒഴികെ ശേഷം എല്ലാവക്കും ഓരോവിധത്തിൽ അനുഭവങ്ങൾ ഉണ്ടു്. അതെല്ലാം എഴുതി അറിയിപ്പാൻ വിസ്താരമായതിനാൽ എഴുതുന്നില്ല. അതിൽവെച്ചു വിശേഷിച്ചു ജ്യേഷ്ഠന്റെ ഭാര്യ ഒരു ഇരുപതു ദിവസം മുമ്പു സന്ധ്യക്കു സമാധിക്കിരുന്നു. സാധാരണ എഴുനേററുവരുന്ന സമയത്തു കണ്ടില്ല. കുറച്ചുകൂടി കഴിഞ്ഞിട്ടു ചെന്നു നോക്കിയപ്പോൾ സ്തംഭം പോലെ ഇരിക്കുകയാണു് കുറച്ചുകൂടി കഴിഞ്ഞപ്പോൾ ജ്യേഷ്ഠൻ പിടിച്ചിളക്കി, ഉണരുന്നില്ല. കുട്ടികൾക്കു് ഇതിന്റെ സ്വഭാവം അറിവില്ലാത്തതിനാൽ അവർ വ്യസനിക്കുമെന്നു കരുതി ഞാൻ ഗുരുവിനെ നല്ലവണ്ണം വിചാരിച്ചു പിടിച്ചിളക്കി. അപ്പോൾ കണ്ണുതുറന്നു. എന്താണു് ഇങ്ങിനെ ഇരിപ്പാൻ കാരണമെന്നു ചോദിച്ചപ്പോൾ നാദത്തിൽകൂടി മനസ്സുപോയി, പിന്നെ യാതൊരു വിവരവും ഇല്ലെന്നും മററും പറഞ്ഞു. അതിനെക്കേട്ടു ഞങ്ങളും നാണംകെട്ടു. സംശയിക്കേണ്ടാ എന്നെപ്പോലെയാക്കിത്തന്നേക്കാമെന്നു മുമ്പു യോഗിനിമാതാവു് എന്നോടു പറഞ്ഞിട്ടുണ്ടു്. അതിലേക്കുള്ള വഴിയായിരിക്കും. ആശ്രമത്തിലെ മാഹാത്മ്യം അവാച്യമായിരിക്കുന്നു. മറെറ സ്ത്രീകൾ ശംഖനാദത്തിന്റെ ശബ്ദം ചിലപ്പോഴുണ്ടത്രെ. സ്വാമി ഒരു ദിവസം ഇവിടെ എഴുന്നെള്ളി എല്ലാവരേയും വിളിച്ചുവരുത്തി

നിങ്ങളെല്ലാവരും യോഗത്തിൽ നല്ലവണ്ണം യത്നിച്ചു സുഖമായിരിപ്പിൻ എന്നും മററും പറഞ്ഞു നോക്കിയപ്പോരം കാണ്മാനില്ല എന്നും പറഞ്ഞു. സ്വാമികളും അമ്മയും എല്ലായ്പ്പോഴും ഇവിടെയുണ്ടെന്നാണ് ഞങ്ങളുടെ വിചാരം. അനുഭവവും അങ്ങിനെതന്നെ. ഇതിനിടയിൽ ഒരാരം ഇവിടെ വന്നു രാജയോഗംകൊണ്ടു് അഖണ്ഡസച്ചിദാനന്ദദർശനം സിദ്ധിക്കയില്ലെന്നും മററും പറഞ്ഞു. ഞങ്ങരംക്കു സംശയം നേരിട്ടില്ല. അന്നോ അതിന്നു പിറെറ ദിവസമോ ഞാൻ ധ്യാനത്തിലിരിക്കുന്ന സമയം സ്വാമികരം വന്നു് "അഖണ്ഡസച്ചിദാനന്ദം സിദ്ധിക്കയില്ലെന്നു പറഞ്ഞതിനെ കേട്ടു ഭ്രമിക്കേണ്ട. ഇതുകൊണ്ടുതന്നെ സിദ്ധിക്കും. നീ സമാധിക്കിരുന്ന സമയം ചിലപ്പോരം പൂൎണ്ണാകാശമായി കാണുന്നില്ലെ? അതു് എങ്ങും നിറഞ്ഞ ജ്യോതിസ്സായി കാണും. അതുതന്നെയാണ് അഖണ്ഡം" എന്നു പറഞ്ഞു മറഞ്ഞു. പിന്നെ സ്വാമിയെ കാണുന്നില്ല. സങ്കടം വരുന്ന സമയത്തും സംശയം വരുന്ന സമയത്തും സ്വാമികളും മാതാവും ഇവിടെ പ്രത്യേകിച്ചുണ്ടെന്നു തൃപ്തിപ്പെട്ടിരിക്കുന്നു. എല്ലായ്പ്പോഴും ഞങ്ങളുടെ പേരിൽ കരുണയുണ്ടായിരിക്കേണേ. അല്ലാതെ യാതൊരു ശരണവും ഇല്ല. ഞങ്ങരം അഗതികളാണെന്നു എഴുതി അറിയിക്കേണ്ടതില്ലല്ലോ. എന്നു തിരുനാരായണപുരംഅംശം തിരുവാഴിയോട്ടു ദേശത്തു് എറാട്ടു തൊടിയിൽ ശങ്കരത്തരകൻ. പോസ്റ്റ് ചെർപ്പുരംശ്ശേരി. 85 കുംഭം 9-ാംനു-, എഴുതിയതു്.

———

ആനന്ദ ഏവ വിജയതെ. അഹിംസൈവപരമോധൎമ്മ:.

സിദ്ധാശ്രമത്തിലേക്കു്—സിദ്ധഗുരുവിനും യോഗിനിമാതാവിനും അനവധി നമസ്കാരം, ഇതിനുമുമ്പു് അയച്ച എഴുത്തിനുശേഷമുള്ള അനുഭവങ്ങളെ താഴെ കാണിക്കുന്നു. ഇപ്പോരം സമാധിയിൽ ഇരുന്നാൽ ഉടൻ ബിന്ദുസ്ഥാനത്തുനിന്നും ആനന്ദം പ്രവഹിക്കുന്ന ജ്യോതിസ്സുകരം ധാരാളം കാണുന്നുണ്ടു്.

അവയുടെ ശോഭയും വദ്ധിച്ചുവരുന്നു. അഗ്നിജ്വാലാ, ദീപം ജലപ്രവാഹം, വൃക്ഷങ്ങൾ മുതലായവ കണ്ടു; ചിലപ്പോഴെല്ലാം മണിനാദം കേൾക്കുന്നുണ്ടു്. ലൌകികവ്യാപാരങ്ങളിൽ ഇരി ക്കുന്ന സമയങ്ങളിലും ചിലപ്പോഴെല്ലാം മനസ്സു താനെ ബിന്ദു സ്ഥാനത്തു ചെന്നുനിന്നു് ആനന്ദത്തെ തരുന്നുണ്ടു്. ഇതിന്നി ടയ്ക്കു് ഒരു പ്രാവശ്യം അഞ്ചുമിനിട്ടോളം നേരം ബോധമി ല്ലാതെ ഇരുന്നു. എന്നുതന്നെ പറയാം. രണ്ടുദിവസം മുമ്പു് സമാധിയിൽ പരിശീലിക്കുന്ന സമയം ആനന്ദപ്രവാഹംതന്നേ ഉണ്ടായി. വിസ്തൃതമായ ആകാശവും കണ്ടു. സ്വാമിൻ സിദ്ധഗുരോ നമസ്കാരം. നമസ്കാരം. നമസ്കാരം. എന്നു ശിഷ്യൻ—കെ. രാമവാര്യർ, ബി. എ. ബി. എൽ. എസ്സ്. ഐ. 56 ഏററുമാന്നൂർ. തിരുവിതാംകൂർ.

———

സക്കാർ സ്കൂൾ കുന്നംകുളം 27–5–91.

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ സന്നിധാനത്തിലേക്കു്.

അഹിംസാ പരമോധർമ്മഃ

പിതാവിൻെറയും മാതാവിൻെറയും ചരണാരവിന്ദങ്ങ ളിൽ സാഷ്ടാംഗമായി പ്രണമിച്ചുകൊള്ളുന്നു, ആശ്രമത്തിൽ നിന്നും വന്നതിൽപിന്നെയുള്ള വൃത്താന്തങ്ങളെ പററി വിന യപൂർവ്വം തൃപ്പാദങ്ങളിൽ അറിയിച്ചുകൊള്ളുന്നു. പലവിധ നാദങ്ങൾ സർവ്വദാ ഉണ്ടു്. തമ്പൂർ, വീണ, നാദസ്വരം, മണി നാദം, ചിലമ്പുനാദം മുതലായവ ഉണ്ടു് അതികലശമായി ഒരു ദിവസം തുളസിസൌരഭ്യം ഉണ്ടായി ജ്യോതിസ്സുകളിൽ— നക്ഷത്രമണ്ഡലം, ചന്ദ്രമണ്ഡലം, സൂര്യമണ്ഡലം, വഹ്നിമ ണ്ഡലം (ഇതിൽ കത്തുന്ന വിളക്കുകൾപോലെയും വലുതായ തീകത്തുന്നതുപോലെയും കണ്ടിട്ടുണ്ടു്.) ചുവപ്പു് രത്നപ്രഭയും കാണുകയുണ്ടായി. ചില സമയങ്ങളിൽ പകൽ ലൌകിക

വിഷയങ്ങളിൽ ഏൎപ്പെട്ടുകൊണ്ടിരിക്കെ ജ്യോതിസ്സ കണ്ണിന്നു മുമ്പാകെ പ്രകാശിക്കയും ഉടൻ മറയുകയും ചെയ്യുന്നു. ആസകലാൽ മനസ്സിന്നു് ഒരു സ്ഥൈൎയ്യവും ശാന്തതയും വൎദ്ധിച്ചു കാണുന്നു. സമാധിക്കിരിക്കുന്ന സമയം മനസ്സു് ഏകാഗ്രമായി ഭവിക്കുംതോറും പ്രാണൻ ഒതുങ്ങിവരുന്നു. വീണ്ടും മനസ്സു ചലിക്കുമ്പോൾ ദീൎഘശ്വാസം വിടേണ്ടിവരുന്നു. അതുകൊണ്ടു മനസ്സു ലയിക്കുമ്പോൾ പ്രാണൻ അടങ്ങിവരുമെന്നുള്ള സംഗതി സ്വാനുഭവത്തിൽ പെട്ടുവരുന്നു. എല്ലാം ഈശ്വരതുല്യനായ പിതാവിൻെറ മാഹാത്മ്യം എന്നെ പറവാൻ കണ്ടുള്ളു. സൎവ്വദാ പിതാവിൻെറയും മാതാവിൻെറയും കൃപാകടാക്ഷത്തെ കാംക്ഷിച്ചുകൊണ്ടു് ഈ ലേഖനത്തെ തൃപ്പാദങ്ങളിൽ സമൎപ്പിച്ചുകൊള്ളുന്നു. എന്നു തൃപ്പാദങ്ങളിലെ ദാസദാസനായ വാസുദേവൻ ശിവരാമകൃഷ്ണശൎമ്മാ. ബി. എ.

---

## അഹിംസാ പരമോധൎമ്മഃ

ബ്രഹ്മാനന്ദസ്വാമി അവൎകൾക്കു്.

അതിഘോരമായ സംസാരാന്ധകാരത്തെ നിശ്ശേഷം നശിപ്പിച്ചു് ആനന്ദസമുദ്രത്തിൽ നീന്തിക്കളിച്ചുകൊണ്ടിരിക്കുന്ന സ്വാമിതൃപ്പാദങ്ങളിൽ അനേകായിരം കോടി നമസ്കാരം, വീണ്ടും വീണ്ടും നമസ്കാരം. എൻെറ മാതാവായ യോഗിനിക്കും അനേകായിരം നമസ്കാരം. ഞാൻ പരമഗുരുവിൻെറയും എൻെറ മാതാവിൻെറയും അടുക്കൽനിന്നും റെയിൽവഴിക്കു് ഇടപ്പള്ളിയിൽ ഇറങ്ങി വരാപ്പുഴ എന്ന സ്ഥലത്തു് ജ്യേഷ്ഠൻ താമസിച്ചുവരുന്നതായ സ്ഥലത്തു് എത്തി. അവിടെ എത്തിയ ദിവസം സന്ധ്യാസമയത്തു ധ്യാനത്തിന്നായി ഞാൻ ഇരുന്നു് ഒന്നരമണിക്കൂർ കഴിഞ്ഞാണെന്നുതോന്നുന്നു പിന്നീടു് വിട്ടതു്. ആദിയിൽ നക്ഷത്രത്തേയും ചന്ദ്രനേയും കണ്ടു. അതു കണ്ടുകൊണ്ടിരുന്നപ്പോൾ രണ്ടു ചെറിയ നാദങ്ങളും മനസ്സിനെ

ആനന്ദിപ്പിക്കാൻ സഹായികളായി വന്നുകൂടി അങ്ങിനെ കേട്ടും കണ്ടും അമൃതം അനുഭവിച്ചും ഇരുന്നുകൊണ്ടു് എഴുന്നേററപ്പോൾ തലയ്ക്കും സർവ്വാംഗങ്ങൾക്കും അമിതമായി ഒരു ലഹരിയുണ്ടായി. ആയതുവിട്ടുപോകാതെ നാലുമണിക്കൂറു സമയംവരെ ഇരിക്കയും ചെയ്തു. മുമ്പു് അനുഭവിച്ചിട്ടില്ലാത്ത അവസ്ഥയായിരുന്നതുകൊണ്ടു് ഏതുവിധത്തിലുള്ളതാണെന്നു് അപ്പോൾ അറികയുണ്ടായില്ല. പിറെറ ദിവസം അവിടത്തെ ആനന്ദഗീത വായിച്ചപ്പോൾ പരമാനന്ദലഹരി എന്നൊരുവ കയുണ്ടെന്നും അതാണു് അനുഭവിച്ചതെന്നും അറിഞ്ഞു സന്തുഷ്ടനായി. പിന്നീടു് രണ്ടുദിവസം വഴിമേൽ താമസിച്ചു മൂന്നാം ദിവസം മുതൽ നാളതുവരെയും കൂടുതൽ കൂടുതലായി അനുഭവിച്ചുവരുന്നു. ഇപ്പോൾ രണ്ടുമൂന്നുദിവസമായി നല്ല ചെണ്ടയിൽ ചെറിയതായി കൊട്ടിയാൽ ഉള്ള ശബ്ദംപോലെ ഒന്നു കേട്ടുകേട്ടു ഉച്ചത്തിൽ ആയി വരുന്നുണ്ടു്. സൽഗുരുവിൻെറ അനുഗ്രഹവിശേഷത്താൽ എല്ലാംകൊണ്ടും ഇപ്പോൾ ഞാൻ ഒരു ആനന്ദക്കുട്ടിതന്നെ. പരാശക്തിയുടെ കൃപാതിരേകത്താൽ സ്വാമിയും യോഗിനിമാതാവും സൂര്യചന്ദ്രന്മാർ എന്നപോലെ ആചന്ദ്രതാരം ജീവിച്ചിരുന്നു ലോകത്തിൻെറ അന്ധകാരത്തെ അകററി രക്ഷചെയ്‌വാൻ ഇടയാകട്ടെ എന്നു പ്രാത്ഥിച്ചുംകൊണ്ടു് തല്ക്കാലം വിരമിക്കുന്നു. 25_1_11

കെ. പത്മനാഭപിള്ള, ചിററിലക്കാട്ടുവീടു്, കോന്നിയൂരു്, പത്തനംതിട്ട പോസ്റ്റു്, തിരുവിതാംകൂർ.

———

ഗുരു ബ്രഹ്മാനന്ദസ്വാമി ശിവയോഗി അങ്ങേക്കു്.

ഗുരോ! അടിയൻെറ താമസം ഇപ്പോൾ സുബ്രഹ്മണ്യത്തിൽനിന്നു 12 നാഴിക പടിഞ്ഞാറു് ഒരു ബ്രാഹ്മണൻെറ മഠത്തിലാകുന്നു. മറുതാളം എന്നാണു് രാജ്യത്തിൻെറ പേര്. ഗുരോ അവിടത്തെ കാരുണ്യംകൊണ്ടു് അടിയൻ പരമാനന്ദത്തിൽ മുങ്ങി മത്തനായിരിക്കുന്നു. അടിയൻെറ മനസ്സിന്നു യാതൊരു ചലനവും ഇല്ല. അവിടത്തെ ആനന്ദഗീതയിൽ പറഞ്ഞിട്ടുണ്ടല്ലോ.

''ഗോകർണ്ണേവേദം മുഴങ്ങുന്നു, ആ വേദം ലോകത്തിൽ ആരറിയും, ആനന്ദം ലോകത്തിൽ ആരറിയും'' എന്നു പറഞ്ഞ പ്രകാരം അടിയന്നു സദായ്പ്പോഴും ഗോകർണ്ണത്തിൽ മുഴങ്ങുന്നു. ആ മുഴക്കത്തിൽ മനസ്സുകൊടുത്താൽ ക്ഷണത്തിൽ പരമാനന്ദത്തിൽ മനസ്സു ലയിക്കണം എന്നുവെച്ചാൽ അപ്പോഴും ലയമുണ്ട്. അടിയൻ യോഗനിഷ്ടയിൽതന്നെ ഇരിക്കുന്നു.

''ക്ഷീരാന്നമുണ്ണുമ്പോഴും നാറും പഴങ്കഞ്ഞി ആരാനും കാംക്ഷിക്കുമോ, ആനന്ദം! ആരാനും കാംക്ഷിക്കുമോ'' എന്നു് അവിടുന്നു് പറഞ്ഞിട്ടുണ്ടല്ലോ. അതു ശരിതന്നെ ഗുരോ! ഗുരോ അവിടുന്നു് പറഞ്ഞിട്ടുള്ള അനുഭവമെല്ലാം അടിയന്നു് അനുഭവമായി. ഇത്ര എളുപ്പത്തിൽ പരമാനന്ദത്തിൽ ലയിക്കുവാനുള്ള വഴി ഇന്നു ലോകത്തിൽ ആർ അറിഞ്ഞിട്ടുണ്ടു് അവിടുന്നല്ലാതെകണ്ടു്? അവിടുന്നു പ്രകാശിച്ചുകൊണ്ടിരിക്കുന്ന പരാശക്തിതന്നെ. ഗുരോ! അവിടുന്നും യോഗിനിമാതാവും ഒന്നുതന്നെ. പൂവിൽ ഗന്ധംപോലെയും സൂര്യനിൽ രശ്മിപോലെയും വാരിയിൽ നുരപോലെയും ഒന്നുതന്നെ. അവിടുത്തെ മാഹാത്മ്യം ആരറിയുന്നു ഗുരോ! അറിയുന്നവർ അറിയും. അവിടുന്നു് എങ്ങും നിറഞ്ഞിരിക്കുന്ന പരാശക്തിയാണെന്നു യാതൊരുത്തന്റെ ഹൃദയത്തിൽ വിശ്വാസം വരുന്നുവോ അവൻ നിർവ്വികല്പക സമാധിയിൽ ലയിക്കും. യാതൊരു സംശയം ഇല്ല. അതു് അടിയന്നു് അനുഭവം ഉണ്ടു്. അടിയന്നു ദേഹം ഉണ്ടു് എന്ന തോന്നൽ ചിലപ്പോഴെ ഉള്ളു. പരമാനന്ദത്തിന്റെ മഹത്വം പറവാൻ അടിയന്നു സാധിക്കുന്നതല്ല. അടിയന്നു് ഈ എഴുത്തു് എഴുതുന്നനേരം എഴുത്തിൽ മനസ്സു നിന്നിട്ടില്ല. പരമാനന്ദം എല്ലായ്പ്പോഴും ഉണ്ടു്. ഇവിടുന്നു് അടിയന്നും ഉപദേശിച്ച സമയത്തു് അടിയന്നു് അനുഭവമുണ്ടായി. അന്നു് അടിയൻ വിചാരിച്ചു, ''ഗുരു കേവലം മനുഷ്യനല്ല, പരാശക്തി മനുഷ്യധർമ്മം ധരിച്ചു് എനിക്കു്ഉപദേശിച്ചതാണെന്നു്'' ഗുരോ അവിടുന്നു് സാക്ഷാൽ ജഗദീശ്വരൻതന്നെ എന്നു് അടിയൻ അറിഞ്ഞു. പണ്ടത്തേകാലത്തു്ചില മഹാത്മാക്കരും ഉണ്ടായിരുന്നു എന്നു് അടിയൻ പുരാണാദികളിൽ കേട്ടിട്ടുണ്ടു്.

ഇക്കാലത്തു് അങ്ങിനെയുള്ള മഹാത്മാക്കരം ഉണ്ടാവാൻ പ്രയാസമാണു് എന്നു് അടിയൻ ആദ്യകാലം വിചാരിച്ചിരുന്നു. ആയതിനാൽ ഈ കാലത്തു് എങ്ങുംനിറഞ്ഞ പരാശക്തിതന്നെ ഉപദേശിച്ചു. ഇതിൻമീതെ അടിയന്നു് എന്താ ഒന്നു ലഭിക്കേണ്ടതു്? മനുഷ്യജന്മത്തിൽ ലഭിക്കേണ്ടതായ ധനം അടിയന്നു ലഭിച്ചു. ഇവിടത്തെ മഹത്വം അഗണ്യമാണു്. അടിയൻ എഴുത്തുചുരുക്കുന്നു. എന്നു് അടിയന്റെ ഗുരു ബ്രഹ്മാനന്ദസ്വാമി ശിവയോഗി അങ്ങേക്ക ചോലയിൽ കുഞ്ഞൻ ൭കരം7-ാംനു-

ജഡഭരതൻ

എഴുതിയതു്. അടിയന്റെ മേൽവിലാസം:— മറുതാളം രാജ്യത്തിൽ മറുതാളം വീട്ടിൽ തിമ്മയൻ കൊണ്ടള സ്വാമികൾ, പോസ്റ്റ് ഉപ്പുങ്ങാടി, എന്നു് എഴുതിയാൽ അടിയന്നു കിട്ടും. ഇംഗ്ലീഷിൽ എഴുതേണം.

————

കൊച്ചി 30_7_1912

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ തീൎത്ഥപാദങ്ങളിലേക്കു്.

ദയാസമുദ്ര സൽഗുരവെനമഃ ശാന്തായൈസന്മാത്രേനമഃ
അഹിംസാ പരമോധൎമ്മഃ

സ്വാമിൻ, ഞാൻ പരമ്പരയായി ശാസ്ത്രജ്ഞന്മാരായ വൈദികന്മാരുടെ കുടുംബത്തിൽ ജനിച്ച ബ്രാഹ്മണനാകുന്നു. എന്നുമാത്രമല്ല മൂന്നു ദശവൎഷത്തിലധികം ബ്രാഹ്മണകൎമ്മങ്ങൾ പതിവായി ചെയ്തുവന്നവനും വിഗ്രഹങ്ങൾകൊണ്ടു തറയിൽ പടുത്തിട്ടുള്ള മലയാളത്തിലെ പല ക്ഷേത്രങ്ങൾക്കും ഞാൻ പതിവായി ചുങ്കം (വഴിവാടു നേച്ച്) കൊടുത്തവനും ആകുന്നു. ഈ സ്ഥിതിയിൽ ഇരുന്നിട്ടും ഒരു നിമിഷത്തിൽ അങ്ങയിൽ നിന്നു് എനിക്ക സിദ്ധിച്ച ജ്ഞാനവിശേഷം സിദ്ധിച്ചില്ല. വിഗ്രഹാരാധനാദി കൎമ്മങ്ങൾകൊണ്ടു ഞാൻ ദിവസംതോറും

അധികം അധികം മുട്ടാളനായും അജ്ഞാനിയായും തീൎന്നു. കൎമ്മങ്ങരം മനസ്സിനെ ജയിപ്പാൻ ഒട്ടും സഹായിച്ചിട്ടില്ല. മനസ്സ് എന്നെ ജയിപ്പാനാണ് കൎമ്മങ്ങരം സഹായിച്ചതു്. ആദ്യം എനിക്കു് ഒരു ഭാൎയ്യമാത്രമെ ഉണ്ടായിരുന്നുള്ളു. ദശവൎഷം കർമ്മങ്ങരം ചെയ്തപ്പോരം എന്റെ അന്തഃപുരത്തിൽ ഒരു സ്ത്രീയെക്കൂടി ചേൎപ്പാൻ മതിയായ മുട്ടാളത്തം എനിക്കകിട്ടി. അതനുസരിച്ച രണ്ടാമതും ഒരു വിവാഹം ചെയ്തു. അങ്ങിനെ ഇരിക്കുന്നകാലത്തു് സ്വാമികളുടെ ഒരു ശിഷ്യമുഖേന യോഗാനുഭവം അറിഞ്ഞു ഞാൻ ആശ്ചൎയ്യസ്തബ്ധനായി അവിടെ സിദ്ധാശ്രമത്തിൽവന്നു ദിവ്യസ്വരൂപനായ ഭവാനിൽനിന്നു രാജയോഗരഹസ്യത്തെ ഗ്രഹിച്ചപ്പോരം തന്നെ Chemistry, Physics ഈ രണ്ടു ശാസ്ത്രങ്ങളിലും ഉള്ള അത്ഭുതങ്ങളെല്ലാം എന്റെ ദേഹത്തിൽ ഉണ്ടായി. ഞാൻ അവിടെനിന്നു് ഒരു ആളായിട്ടാണ് മടങ്ങിപ്പോന്നതു്. എന്തുകൊണ്ടെന്നാൽ ഞാൻ സ്വഗൃഹംവിട്ടു് അങ്ങോട്ടു വരുമ്പോരം ഒരു മാടായിരുന്നു. ഇപ്പോഴത്തെ എന്റെ അനുഭവങ്ങളെപ്പററി പറയുന്നതായാൽ സൽഗുരുനാഥനായ അങ്ങുന്നു് എഴുതിയിട്ടുള്ള ആനന്ദസൂത്രം എന്ന സിദ്ധഗ്രന്ഥത്തിലെ യോഗമാഹാത്മ്യത്തെക്കുറിച്ചുള്ള അദ്ധ്യായം നിശ്ചയമായിട്ടും ഇരട്ടിപ്പിക്കാൻ പ്രയാസമില്ല. കോടി സൂൎയ്യപ്രകാശനായ സൂൎയ്യനെയും, ചന്ദ്രനേയും, നക്ഷത്രങ്ങളെയും, അഗ്നിയേയും, ആകാശങ്ങളേയും, ലോകത്തിൽ കാണ്മാൻസാധിക്കാത്ത വൎണ്ണങ്ങളേയും, ജ്യോതിസ്സുകളേയും, ഘണ്ടാനാദം, വീണാനാദം, ശംഖനാദം എന്ന നാദങ്ങളെയും, പേർപറവാൻ അറിഞ്ഞുകൂടാത്ത പല നാദങ്ങളേയും, എന്റെ ദേഹത്തിനുള്ളിൽ ഞാൻ കണ്ടുംകേട്ടും വരുന്നു. ഭൂതഭവിഷ്യദ്വൎത്തമാനങ്ങളും ചിലപ്പോരം ഞാൻ അറിയുന്നുണ്ടു്. ഞാൻ കർമ്മകാണ്ഡരാക്ഷസനെ സേവിച്ചിരുന്ന കാലത്തിൽ ദേഹവിസ്മൃതി, ജ്യോതിദൎശനം, ആനന്ദാനുഭവം ഇവയൊന്നും അശേഷം അനുഭവിച്ചിട്ടില്ലെന്നുമാത്രമല്ല, ഈ പറഞ്ഞ അവസ്ഥകരം അങ്ങാടിമരുന്നോ പച്ചമരുന്നോ എന്നുംകൂടി അറിഞ്ഞിരുന്നില്ല. ഉള്ളിലുള്ള അനുഭവമാഹാത്മ്യത്താൽ ഞാരം

പത്നിയും സൽഗുരുവായ ഭവാൻെറ മാഹാത്മ്യത്തെകുറിച്ച് അറിഞ്ഞിരിക്കുന്നു. അവിടത്തെ ആജ്ഞ പ്രകാരം ഞാൻ എൻെറ പത്നിക്കു രാജയോഗം ഉപദേശിച്ചുടൻ ധ്യാനിച്ചപ്പോൾ വലത്തെക്കണ്ണിൽ വജ്രക്കല്ലിൻെറ പ്രഭയും എടത്തേതിൽ ചന്ദ്രികാപ്രകാശവും ഉണ്ടായി എന്ന് ആ സ്ത്രീ പറഞ്ഞു. അതികലശലായി ആനന്ദബാഷ്പവും ഉണ്ടായി. ഈയിടയിൽ അത്യത്ഭുതകരങ്ങളായ പല പല യോഗാനുഭവങ്ങളും എൻെറ പത്നിക്ക് ഉണ്ടായിട്ടുണ്ട്. ഒരു ദിവസം നിഷ്ഠയിൽ ആ സ്ത്രീ ഇരുന്നപ്പോൾ ആത്മസ്ഥാനത്തിൽ നിന്നും ഒരു കുഴൽ വെച്ചു കുഴൽ വഴിയായി അടിയോളം ഗംഗ വഷിച്ചു, നേത്രത്താൽ ആ സ്ത്രീ ഗംഗയുടെ ശുഭ്രനിറത്തേയും ചാട്ടത്തിനേയും കണ്ടു. മുഖം മുതൽ കീഴ്പോട്ട് ഉപാംഗങ്ങളിൽ കൂടി ഒഴുകി ഒടുവിൽ പാദങ്ങളിന്മേൽ പതിച്ചു ദേഹം കുളിച്ചപോലെ തണുത്തു; കണ്ണു തുറന്നുനോക്കിയപ്പോൾ വസ്ത്രം നനഞ്ഞിട്ടില്ല. പകൽ സമയം ചന്ദ്രനേയും രാത്രിയിൽ സൂര്യനേയും ആ സ്ത്രീ ധാരാളം കാണുന്നു. ഒരുദിവസം ധ്യാനത്തിൽ സൽഗുരുനാഥനായ അങ്ങുന്ന് സുഷുമ്നാഗ്രത്തിൽ വിരൽകൊണ്ട് ഊന്നിയത്രെ, അന്നുമുതൽ ഒരു സ്പർശസുഖം തുടങ്ങിയിരിക്കുന്നു. പൂർണ്ണചന്ദ്രനേയും കണ്ടുകൊണ്ടിരിപ്പാനുള്ള ഭാഗ്യം ഉണ്ടായിരിക്കുന്നു. സമാധിയിൽ മനസ്സുലയിച്ച് ദേഹവിസ്മൃതിയോടുകൂടി വളരെനേരം ഇരിക്കും. ദേഹത്തിൽ ഇടിയും മഴയും ഈ സ്ത്രീ അനുഭവിച്ചിട്ടുള്ളതും പ്രചണ്ഡസൂര്യനെ കണ്ടിട്ടുള്ളതും ഇത്ര പ്രാവശ്യം എന്നില്ല. ഒരു മലയോളം ഉയരത്തിൽ അഗ്നി ജ്വലിക്കുന്നതു പലപ്പോഴും കണ്ടിട്ടുണ്ട്. ഈയിടയിൽ ഒരുദിവസം നിർവികല്പകസമാധിയിൽ എത്തി. ആ അവസ്ഥ പറവാൻ പ്രയാസമാണല്ലൊ. എൻെറ ശ്വശ്രുവിന്നു സൽഗുരുനാഥൻെറ ശിഷ്യത്തിയുടെ സ്പർശനംഹേതുവായിട്ട് ഉടൻതന്നെ കുണ്ഡലിനിയുടെ ഉത്ഥാനവും ജ്യോതിർദർശനവും ഉണ്ടായിരിക്കുന്നു. ഒമ്പതുവയസ്സായ എൻെറ പുത്രി എട്ടു വയസ്സുമുതൽ അതിയായ യോഗാനന്ദം അനുഭവിച്ചു തുടങ്ങിയിരിക്കുന്നു. എൻെറ ഗൃഹം യോഗമയം തന്നെ. എല്ലാം അവിടത്തെ പ്രഭാവം, അവിടത്തെ കൃപാകടാക്ഷം, അവിടത്തെ ശാസനബലം. ഹേ വിഷ്ണോ.

എനിക്ക് ഉത്തരോത്തരാഭിവൃദ്ധിയെ പ്രാപിക്കുന്ന സൽഗുരു ഭക്തിയെ തരിക. എന്റെ ഹൃദയം ഗുരുഭക്തിമയമായി എന്നും ഭവിക്കട്ടെ. എന്നു ഗുരുധ്യാനൈകരതനായ ശിഷ്യൻ സൂര്യനാരായണശർമ്മാ, മാസ്റ്റർ, സാൻറാക്രൂസ്സ് ഹൈസ്കൂൾ, കൊച്ചി

---

കണ്ണൂര്. 24_7_1912

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിലേക്കു്.

അഹിംസാപരമോധർമ്മഃ.

അവിടത്തെ ശിഷ്യൻ ആനന്ദചന്ദ്രോദയയോഗശാലാംഗം എൽ. ഗോപാലൻ ഉണർത്തിക്കുന്നത്. എനിക്കു തിരുവടിയുടെ ഉപദേശം ലഭിച്ചതിൽപിന്നെ യോഗം അഭ്യസിക്കുമ്പോൾ നക്ഷത്രങ്ങൾ ബിന്ദുക്കൾ സാധാരണ ഉണ്ടാകാറുണ്ടു്. ചിലപ്പോൾ പ്രഭയോടുകൂടിയ ചന്ദ്രനെക്കാണാം. ചിലപ്പോൾ സമാധി ചെയ്യുമ്പോൾ മനസ്സ് ഏകാഗ്രതയിൽമാത്രം ഇരിക്കും. അല്ലാതെ ആശ്ചര്യചിഹ്നങ്ങൾ ഒന്നും കാണുകയില്ല. നക്ഷത്രങ്ങൾ ബിന്ദുക്കൾ എന്നിവ നടക്കുമ്പോഴും ഇരിക്കുമ്പോഴും ഓരോ പ്രവൃത്തി ബാഹ്യത്തിൽ ചെയ്യുമ്പോഴും ചിലപ്പോൾ കാണാം. പ്രസ്തുത വിവരം പാദകമലത്തിലേക്കു ദീർഘദണ്ഡനമസ്കാരം ചെയ്തുകൊണ്ടുണർത്തിക്കുന്നു. എന്നു ശിഷ്യൻ എൽ. ഗോപാലൻ കണ്ണൂര്.

---

അഹിംസാപരമോധർമ്മഃ.

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ സന്നിധാനത്തിലേക്ക്. സൽഗുരു പാദാരവിന്ദങ്ങൾക്കും മാതൃപാദാരവിന്ദങ്ങൾക്കും നമസ്കാരം നമസ്കാരം. സിദ്ധഗുരോ! തിരുമനസ്സിലെ കരുണയാലും ഉപദേശത്താലും അടിയനു

താഴെ ചേർക്കുന്ന യോഗാനന്ദാനുഭവങ്ങൾ ഇപ്പോൾ ഉണ്ട്. പുഷ്പ വാസനപോലെയും ഹോമവാസനപോലെയും ഉള്ള സുഗന്ധം, മഞ്ഞ, രക്തം, പച്ച, കറുപ്പ്, വെള്ള, ഈ വർണ്ണങ്ങൾ, കത്തുന്ന അഗ്നി, ദീപം, നക്ഷത്രങ്ങൾ, ചന്ദ്രൻ, സൂര്യൻ ഇതുകളെല്ലാം കാണുന്നുണ്ട്. നെററിത്തടത്തിൽ ഒരു ജ്യോതിസ്സ പ്രകാശിക്കുകയും മണിനാദം കേൾക്കുകയും വിശേഷമായ ആനന്ദം ഉണ്ടാകുകയും ചെയ്യുന്നുണ്ട്. നെററിത്തടത്തിലും മൂക്കിന്മേലും സാധാരണ മിക്കസമയത്തും എറുമ്പ് അരിക്കുന്നതുപോലെ ഉള്ള ഒരുസ്പർശത്താൽ വലിയ ഒരു സുഖം ഉണ്ട്. ഇവ കൂടാതെ ദൂരദിക്കിൽ നിന്ന് എന്ന പോലെ ഒരു നാദംതുടങ്ങിയിരിക്കുന്നു. മണിനാദം ഉണ്ടാകുന്നതിനുമുമ്പായിമനസ്സിനെ മേൽപോട്ടുവലിച്ചുകൊണ്ടു പോകുംപോലെ തോന്നും, പിന്നെ മണി അടിക്കുന്നതായ വലിയ ശബ്ദം കേൾക്കാം. ദീപവും നക്ഷത്രവും ആദ്യം ഒററയായും പിന്നെ ക്രമേണ അധികരിച്ചുമാണ് കാണുന്നതു്. എന്നു തന്നെയല്ല അടിയന്റെ മനസ്സ് വളരെ വ്യത്യാസപ്പെട്ടിരിക്കുന്നു. ദ്വേഷം തോന്നുന്നില്ല. തിന്തിരുവടിയുടെ കടാക്ഷത്താൽ അടിയൻ ഈ സ്ഥിതിയിൽ എത്തി. സ്വാമിൻ ഈ സിദ്ധമാർഗ്ഗത്തിലേക്ക് ലോകം ദൃഷ്ടിവെക്കാത്തതു നിർഭാഗ്യം എന്നു മാത്രമേ അടിയൻ പറവാൻ കാണുന്നുള്ളു. എഴുത്തു ചുരുക്കുന്നു. നമസ്കാരം, നമസ്കാരം, നമസ്കാരം, എന്നു പാദാശ്രിത ശിഷ്യൻ ഈശ്വരമംഗലത്തു ചെക്കു, പുതിയറ പോസ്ററ്, കോഴിക്കോട്.

6-7-1912

---

28-7-1912

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്ക്.

തിരുമുഖത്തിൽനിന്നു സിദ്ധോപദേശം സിദ്ധിച്ചതിൽ പിന്നെ അടിയനു ധ്യാനത്തിലിരിക്കുമ്പോൾ ചിലപ്പോൾ സൂര്യപ്രഭയുണ്ട്, ചിലപ്പോൾ മണിനാദം ഉണ്ട്. മനസ്സിന്റെ സ്ഥാനത്തിൽ നിറുത്തുമ്പോൾ ചിലപ്പോൾ പല രാജ്യങ്ങളും ക്ഷേത്രങ്ങളും ഋഷികളേയും കാണും. മനസ്സിനു വളരെ ആനന്ദം

ഉണ്ട്. സിദ്ധഗ്ഗുരുവായ അങ്ങയുടെ കൃപ എന്നിൽ എപ്പോഴും വിളങ്ങികൊണ്ടിരിപ്പാനായി അങ്ങേയ്ക്കു നമസ്കാരം, യോഗിനിമാതാവിനും നമസ്കാരം. എന്ന് അവിടുത്തെ ശിഷ്യൻ ചെറുകട കോരൻ ആനന്ദചന്ദ്രോദയ യോഗശാലാംഗം തളാപ്പ്" കണ്ണൂര്.

---

തളാപ്പ്, 26-5-09

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ സിദ്ധാശ്രമത്തിലേക്ക്,

അഹിംസാ പരമോധർമ്മഃ

പരമഗ്ഗുരുവിന്റെ പാദാരവിന്ദം നമിച്ചുംകൊണ്ടു തിരുമേനിയുടെ ദാസൻ അമ്പു എഴുതി അറിയിക്കുന്നത്. എനിക്ക് ഏകദേശം ഒരു 20 ദിവസത്തിനപ്പുറം തിരുമേനിയെ ഏതു സമയം വിചാരിക്കുന്നുണ്ടൊ തൽസമയം ആനന്ദസ്ഥാനത്തിൽ വലുതായ ഒരു സ്പർശസുഖം തുടങ്ങുന്നു. അതു തുടങ്ങിയാൽ മനസ്സ് എത്രനേരം നിറുത്തണമൊ അത്രനേരം സുചികൊണ്ടു കുഴിക്കുന്നമാതിരി കുഴിച്ചുകൊണ്ടിരിക്കുന്നു. ഇതു നിമിത്തം എന്റെ മനസ്സു സദാ ആത്മസ്ഥാനത്തിൽതന്നെ നിന്നുകൊണ്ടിരിക്കുന്നു. സംസാരചക്രത്തിൽ ചില സമയം മനസ്സിനെ വിടേണ്ടി വരുന്നതുകൊണ്ട് സദാ നിലനിറുത്തുവാൻ കഴിയാത്ത വ്യസനം പറവാൻ പാടില്ലാതെ വന്നിരിക്കുന്നു. ഏതു സമയം തിരുമേനിയെ സ്മരിക്കുന്നുവൊ എന്നുവേണ്ടാ തിരുമേനിയെപ്പററി സംഗതിവശാൽ വല്ലതും വല്ലവരോടും പറയേണ്ടിവരുന്നുവൊ ആ സമയം ഈ സ്പർശനസുഖം ഉണ്ടാകുന്നു. മനസ്സിനെ സദാ ആ സ്ഥാനത്തിൽ നിറുത്തുവാൻ ഇങ്ങിനെ ഒരു അനുഭവം വേറെ ഉണ്ടൊ എന്നു തോന്നിപോകുന്നു. കൂടാതെ മേയ് 22-ാംനു- ഞാൻ ധ്യാനത്തിൽ ഇരുന്നപ്പോഠം സ്പർശനസുഖം നല്ലവണ്ണം ഉണ്ടായി. വിശേഷിച്ചു അതോടുകൂടെ വലത്തെ ചെകിട്ടിൽ നാദവും ഉണ്ടായി. വിശേഷിച്ചു രാത്രി സന്ധ്യ കഴിഞ്ഞാൽ നടക്കുന്ന ദിക്കിലെല്ലാം ഒരു ചെറിയ

കുടയുടെ വിസ്താരത്തിൽ ഒരു പ്രഭ എപ്പോഴും മുമ്പിൽ ഉണ്ടാകും. എന്നാൽ അതു് ഇരുട്ടത്തായാൽ വെളിച്ചം ഉണ്ടാകും. ബിന്ദുസ്ഥാനത്തിൽ എറുമ്പു കുത്തുന്ന മാതിരി ഒരു കുത്തൽ സദാ കാലത്തും ഉറക്കം വരുന്നതുവരെ ഉണ്ടാകും. അതു വളരെ സന്തോഷകരമായ അനുഭവംതന്നെ. ചിലപ്പോൾ ഒരു മുറിയിൽ ചെന്നിരുന്നാൽ മുറിയിൽ സർവ്വത്ര നക്ഷത്രം കാണാം. ചിലപ്പോൾ ധ്യാനത്തിന്നിരുന്നാൽ പല നിറമുള്ള പുഷ്പങ്ങളും ചെടികളും ഓരോവിധം കള്ളികള്ളിയായുള്ള വസ്ത്രങ്ങളും പല രാജ്യങ്ങളും പല നിറമുള്ള പഴങ്ങളും വൃക്ഷങ്ങളും കണ്ണുകൊണ്ടു നോക്കുവാൻ പാടില്ലാത്ത വിധത്തിലുള്ള തങ്കവർണ്ണത്തട്ടു പലകകളും കാണാറുണ്ടു്. ചിലപ്പോൾ ധ്യാനത്തിലിരുന്നാൽ ഉറങ്ങിയ മാതിരി മനസ്സു ലയിച്ചു 2 മണിക്കൂർ 3 മണിക്കൂറും മററും ഇരുന്നുപോകും. പിന്നെ ഉണരുമ്പോൾ ഉറങ്ങി എഴുനേററ മാതിരിയിലുള്ള ക്ഷീണമോ ആലസ്യമോ മൌഢ്യമോ ഒന്നും ഇല്ല. ഇരുന്ന ഇരുപ്പിൽനിന്നു ബോധം വരുന്നവരെ വീഴുകയൊ ഞെട്ടുകയൊ ഒന്നും ഉണ്ടാകയില്ല. ചില സമയം രാത്രി 8 മണി 9 മണിക്കു ഇരുന്നുപോയാൽ 11 മണി ഒരു മണിവരെയും ഉണരാതെ ഇരുന്നുപോകും. എഴുനേല്ക്കുമ്പോൾ ഇപ്പോൾ ഇരുന്നതാണെന്നെ തോന്നുകയുള്ളു. വാച്ചു നോക്കുമ്പോൾ മാത്രമെ സമയം പോയതു് അറികയുള്ളു. ഭേരീനാദം എല്ലാ സമയത്തും ഉണ്ടായിരുന്നു. രാത്രി കാലത്തിൽ ഉറക്കം ഉണരുമ്പോഴും കേൾക്കാം. ഇപ്പോൾ അതു് ഇല്ല. ഇങ്ങിനെയാണു് ഇപ്പോഴത്തെ അനുഭവം. ശേഷമുള്ളതു് അതാതു സമയത്തു് എഴുതി ബോധിപ്പിച്ചിട്ടുണ്ടല്ലോ. എന്നു ദീർഘദണ്ഡ നമസ്കാരം ചെയ്തുകൊണ്ടു ശിഷ്യൻ പി. അമ്പു ആനന്ദചന്ദ്രോദയ യോഗശാലാ സെക്രട്ടറി, തളാപ്പു കണ്ണൂർ.

---

21-7-1912

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ സിദ്ധാശ്രമത്തിലേക്കു്,

ആദ്യകാലത്തിലുള്ള എന്റെ അനുഭവത്തെപ്പററി അതാതു സമയം തൃപ്പാദത്തിൽ ബോധിപ്പിച്ചിട്ടുണ്ടു്. രണ്ടു മൂന്നു പ്രാ

വശ്യം കണ്ഡലിനീ കയററം ഉണ്ടായ വിവരം യോഗശാലയിൽവെച്ചു നിന്തിരുവടിയെ ഉണൎത്തിച്ചിട്ടും ഉണ്ട്. ഇപ്പോൾ ചിലസമയങ്ങളിൽ അനവധി ജ്യോതിസ്സുകൾ പലവൎണ്ണത്തിലും കാണാറുണ്ട്. ഉച്ചത്തിൽ അല്ലാതെ ചെറിയ ശബ്ദത്തിൽ മണിനാദവും കേൾക്കുന്നുണ്ട്. ഒരു ദിവസം ധ്യാനത്തിൽ ജ്യോതിസ്സുകളും നാദവും ഉണ്ടായി. ഒരു വിമാനവും എന്റെ അരികിൽ വന്നു. ആ വിമാനത്തിൽ എന്നെ ഒരാൾ എടുത്തു വച്ചു വളരെ ദൂരം കൊണ്ടുപോയി. അതിൽ പിന്നെ പറവാൻ കഴിയാത്ത ആനന്ദം ഉണ്ടായി. മനസ്സുലയിച്ച് ഓൎമ്മയും വിട്ടുപോയി. ഇതിനിടയിൽ ഒരു ദിവസം അനവധി ആളുകളെയും കണ്ട് ഓൎമ്മവിട്ടു ലയിച്ചു. ഈ വിവരം എന്റെ യോഗേശ്വരിയായ മാതാവിന്റെയും നിന്തിരുവടിയുടെയും പാദകമലത്തിൽ നമസ്കരിച്ചുംകൊണ്ടു സമൎപ്പിക്കുന്നു. എന്ന് അവിടുത്തെ ശിഷ്യൻ ചന്തു. ആനന്ദചന്ദ്രോദയ യോഗശാലാംഗം തളാപ്പ്, കണ്ണൂർ.

————

കല്ലായി 9-1-1908.

ബ്രഹ്മാനന്ദസ്വാമി എന്ന ശിവയോഗി അവൎകൾക്ക്.

അഹിംസാ പരമോധൎമ്മഃ

സ്വാമിൻ! അങ്ങെയ്ക്കും അംബയ്ക്കും നമസ്കാരം. എഴുത്തും അങ്ങയുടെ ഛായാപടവും കിട്ടി. അടിയൻ വളരെ സന്തോഷിക്കുന്നു. അങ്ങുന്നുതന്ന ഉപദേശത്തിൽ മീതെ ഒരു ഉപദേശം തരുവാൻ ബൃഹസ്പതികൂടി ശക്തനാകയില്ലെന്നു മാത്രമല്ല ബ്രഹ്മാവ് താൻതന്നെ വന്നു വേറെ ഒരു വഴിക്ക് എന്നെ ഉപദേശിപ്പിപ്പാൻ ശ്രമിച്ചാൽ ഈ ജന്മം സാധിക്കുമെന്നു തോന്നുന്നില്ല. മോക്ഷപ്രദീപം വായിച്ചപ്പോൾതന്നെ മുക്കാലെ അരയ്ക്കാലും സംശയംതീൎന്നു. അങ്ങയെ ദൎശിച്ച മാത്രയിൽ അതുവരെ ചെയ്തിട്ടുണ്ടായിരുന്ന അജ്ഞാന കൎമ്മങ്ങളും മററും

പമ്പകടന്നിരിക്കുന്നു. ഉപദേശം സിദ്ധിച്ചതോടുകൂടി ഒരു പുനർജന്മം കിട്ടിയമാതിരിയാണ് തോന്നിയതു്. അടിയനുള്ള അനുഭവങ്ങളും അറിയിച്ചുകൊള്ളുന്നു. ആദ്യം അഭ്യസിച്ചപ്പോൾ വെറും കൂരിരുട്ടായും പിന്നെ ക്രമത്തിൽ മഞ്ഞ, പച്ച, ചുകപ്പു് മുതലായ നിറങ്ങൾ ഒന്നായി കലൎന്നിട്ടുള്ള വൎണ്ണത്തിൽകണ്ടു. ഇപ്പോൾ സൂൎയ്യപ്രകാശംകലശലായിട്ടും ഉഷ്ണവുംകൂടി തട്ടുന്നുണ്ടോ എന്നുള്ള ശങ്കയുംകൂടി ഉണ്ടാകുന്നുണ്ടു്. രശ്മികളുടെ ഇടയിൽകൂടി ഒരു നക്ഷത്രവും കാണുന്നുണ്ടു്. രോമാഞ്ചം സദാപി ഉണ്ടു്. ഇപ്രകാരം ഓരോന്നു കണ്ടാനന്ദിച്ചുകൊണ്ടിരിക്കുമ്പോൾ എങ്ങിനെയാണ് സ്വാമി എണീററു് പോകുന്നതു്? എന്തുചെയ്യാം. കുക്ഷിരക്ഷണത്തിന്നു വേണ്ടി പോകേണ്ടിവരുന്നു. 23 വയസ്സുപ്രായം. ഇത്ര ചെറുപ്പം ആയ അടിയന്നു് ഇത്രവേഗത്തിൽ അങ്ങയെ ദൎശിപ്പാനും ശാശ്വതാനന്ദപ്രാപ്തിക്കുള്ള ഒരു ഉപദേശം സിദ്ധിപ്പാനും സംഗതിവന്നതിൽ പരം ഒരു ഭാഗ്യം മനുഷ്യജന്മം കിട്ടിയ അവസ്ഥക്കു് ഇനിവല്ലതും സിദ്ധിപ്പാനില്ലെന്നു തീൎച്ച് പറയാം. ഈശ്വരനായിട്ടും ഗുരുവായിട്ടും അച്ഛനായിട്ടും എല്ലാം അടിയന്നു് അവിടുത്തെ തൃപ്പാദം തന്നെ. എഴുത്തിൽ വല്ല അബദ്ധം ഉണ്ടെങ്കിൽ ക്ഷമിക്കേണ്ടതിന്നു നമസ്കാരം, എന്നു കെ. ഇമ്പിച്ചെച്ച്യക്കൻ, കത്ത്യം വീടു്, കോഴിക്കോട്ടു്.

———

കുന്ദംകുളം. **10_8_12.**

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവൎകൾക്കു്,

അഹിംസാപരമോധൎമ്മഃ.

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവൎകൾക്കായിക്കൊണ്ടും ശ്രീയോഗിനി അവൎകൾക്കായിക്കൊണ്ടും അവിടുത്തെ ഭക്തൻ ആനന്ദഭ്രാന്തന്റെ ദണ്ഡനമസ്കാരം ഹേ സിദ്ധഗുരോ ഭക്തവത്സല, അവിടുന്നു സിദ്ധോപദേശം ചെയ്തതിന്റെ

ശേഷം അടിയന്റെ ധ്യാനത്തിൽ ആദ്യം ആകാശം, പിന്നെ നക്ഷത്രം, സൂര്യൻ, ചന്ദ്രൻ, ദീപം, തീപ്പൊരി, അഗ്നിജ്വാല, വനങ്ങൾ, പർവ്വതങ്ങൾ, ഹിമപ്രദേശങ്ങൾ ഇവകളെല്ലാം കണ്ടിട്ടുണ്ടു്. ആനന്ദം ഇടവിടാതെയുണ്ടു്. ആനന്ദം തിങ്ങി വരുമ്പോൾ ജഗൽസ്മരണ വിട്ടുപോകുന്നു. ചിലപ്പോൾ ആകാശത്തിൽ നിലാവെടിക്കെട്ടുകൾ വീഴുംവണ്ണം അനന്തം കണ്ടിരിക്കുന്നു. നിലാവെളിച്ചവും ആ വെളിച്ചത്തിൽ ഗജേന്ദ്രനേയും കണ്ടിരിക്കുന്നു. ജ്യോതിസ്സു കാണുകയും അതിൽ അനേകം സിദ്ധന്മാരേയും കൃഷ്ണാദിമൂർത്തികളേയും കണ്ടിരിക്കുന്നു. ഹേ സിദ്ധഗുരോ അവിടത്തെ സ്വരൂപത്തേയും യോഗിനിമാതാവിന്റെ സ്വരൂപത്തേയും അടിയൻ നിഷ്ഠയിൽ കാണുന്നതു് സാധാരണയാണു്. ചിലപ്പോൾ നിർഗ്ഗുണത്തിൽ മനോലയമുണ്ടാകും. അപ്പോൾ ദേഹസ്മരണയും ഇല്ല. ഇന്ന ദിക്കിൽ ഇരിക്കുന്നു എന്നും ഒന്നും അറികയില്ല. ആ അവസ്ഥ സദാ അനുഭവിച്ചുകൊണ്ടു ഇരിപ്പാൻ സംഗതി വരാത്തതുകൊണ്ടു ക്ലേശം ഉണ്ടു്. എങ്കിലും അനവരതം ആനന്ദം ഉണ്ടു്. ഈ ആനന്ദാനുഭവംകൊണ്ടു സിദ്ധിച്ചിട്ടുള്ള ഗുണം വളരെയുണ്ടു്. ചിലപ്പോൾ വരുവാൻ പോകുന്ന ചില ഗുണദോഷങ്ങളേയും അറിയാറുണ്ടു്. ഹേ ശിവയോഗിൻ ഹേ ആദിനാഥശിഷ്യ അടിയന്റെ ദുരിതങ്ങളെ എല്ലാം തീർത്തു ജന്മനിവൃത്തി വരുത്തിത്തന്ന തിന്തിരുവടിക്കായിക്കൊണ്ടു് അനന്തകോടി ദണ്ഡനമസ്കാരം. ഹേ ഭക്തവത്സലെ, യോഗിനിമാതാവെ, അവിടുന്നു ഈ ഭക്തപുത്രനെ സദാ രക്ഷിക്കേണമേ. എന്നു് ആനന്ദഭ്രാന്തൻ, മലയാള പണ്ഡിതർ, സർക്കാർ ഹൈസ്കൂൾ, കുന്നംകുളം.

---

## അഹിംസാപരമോധർമ്മഃ

സിദ്ധഗുരുവിന്നും യോഗിനിമാതാവിന്നും നമസ്കാരം.

അടിയന്നു നാദം ഇന്നാലെയും മിനിഞ്ഞാന്നും ഒഴികെ എല്ലാദിവസവും ഉണ്ടായിരുന്നു. ആയതു മണിനാദമാണു്.

നാലുദിവസംമുമ്പ് ഒരു നാലുവിധം നാദം ഒന്നായി വളരെ നേരം ഉണ്ടായിരുന്നു. ആയതു ശംഖ, ഭേരീമൃദംഗം, മണി ഇതുകളാണ്, അതിന്നു പുറമേ മിന്നലും അതേസമയം ഒരു പ്രഭയും ഉണ്ടായി. പ്രഭ ഉണ്ടായപ്പോൾ മുഖം അല്പം പിന്നോട്ട് ഇളക്കേണ്ടിവന്നുപോയി. പിന്നെ ഇടിവെട്ടുന്ന മുഴക്കങ്ങളും കേൾക്കാറുണ്ട്. രണ്ടു ദിവസം ആകാശം കണ്ടിരിക്കുന്നു. ഒരു ദിവസം അനവധി നക്ഷത്രങ്ങളോടു കൂടിയായിരുന്നു കണ്ടതു്. ചില ദിവസം ശരീരത്തിലും ലക്ഷ്യസ്ഥാനത്തും ഉറുമ്പ് അരിക്കുന്നവിധം ഉണ്ടാകാറുണ്ട്. മൂദ്ധാവിലും അപ്രകാരം ചിലപ്പോൾ ഉണ്ടാകാറുണ്ട്. ഏതുസമയവും ഒരു ഘനസ്വഭാവം ഉണ്ട്. നിഷ്ഠയിലിരിക്കുമ്പോൾ അതി കേമമായിവരികയും തല മുഴുവനും ഇപ്പോൾ തുണ്ടം തുണ്ടമായി പിളൎന്നുപോകും എന്നു തോന്നും അങ്ങിനെ വരുമ്പോൾ അടിയൻ നിഷ്ഠയിൽ ഇരിക്കാറില്ല ഒരു ദിവസം നാഭിപ്രദേശം തുടങ്ങി ഹൃദയംവരെ സ്ക്രൂ ആണിയുടെ പിരിയുടെ സ്വഭാവത്തിൽ ഒന്നു കയറി വന്നു. ഒരു ദിവസം ഒരു സ്ത്രീയുടെ മുഖം നിഷ്ഠയിൽ കാണുകയുണ്ടായി. കണ്ണ്, നെററി ഇവകളുടെ സ്വഭാവമാവട്ടെ സൌന്ദൎയ്യമാവട്ടെ എഴുതി അറിയിപ്പാൻ യാതൊരുവിധത്തിലും അടിയന്നു സാധിക്കുന്നതല്ല.

## ശ്ലോകം

ആനന്ദാമൃതമുണ്ടുകൊണ്ടനുദിനം വാഴുന്നതിൽമീതെയാ
ക്കാണും ലോകമതിങ്കലെന്തുസുഖമിന്നിച്ഛിപ്പതിന്നോക്കുകിൽ
നൂനംതാൽകൃപയാലതല്ലമടിയൻ സ്വാമിൻഭജിച്ചീടിനേൻ
മേലുംതാൽകൃപയെന്നിലിങ്ങു വളരാൻ വന്ദിച്ചിടുന്നേൻഗുരോ.

എന്നു് ശിഷ്യൻ എൻ. ഇമ്പിച്ചിക്കുട്ടി ബീച്ച് റോഡ്,
കോഴിക്കോട്

---

കൊളമ്പ്.

അഹിംസാപരമോധർമ്മഃ

ദിവ്യശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി പരമഹംസൻ

അവർകൾക്കു്.

സ്വാമിക്കും യോഗേശ്വരിയായ മാതാവിന്നും അഗതിയായ ഉണ്ണീരിയുടെ നമസ്കാരം. അവിടുത്തെ സിദ്ധോപദേശത്തിൽനിന്നു് അടിയന്നു സിദ്ധിച്ച അനുഭവങ്ങൾ—!ആദ്യത്തിൽ ചന്ദ്രൻ, ചലിക്കാതെ ദീർഘിച്ചുകത്തുന്ന അഗ്നി. 2 സുവർണ്ണപ്രകാശം 3 ത്രികോണം 4 നക്ഷത്രം ഇവയെക്കണ്ടു. 5 പിന്നെ ഒരിക്കൽ ധ്യാനത്തിൽ എന്റെ പരമഗുരുവായ ഭവാൻ ധ്യാനസമയത്തിൽ വന്നു ശിരസ്സിൽ കൈവെച്ചു് അനുഗ്രഹിച്ചു കണ്ടു. 6 മത്താപ്പുകത്തി പ്രകാശിക്കുന്ന ആശ്ചര്യാനന്ദം ഒരു ദിവസം ഉണ്ടായി. 7 കതിർ ഇല്ലാതെയുള്ള സൂര്യദർശനം ഉണ്ടായി. 8 ചിൺ എന്ന ഒന്നാമത്തെ നാദം ഉണ്ടായി. 9 യോഗിനിമാതാവു് അടിയനെ ചോദിച്ചുംകൊണ്ടുവന്നും എന്നെ അനുഗ്രഹിച്ചുകണ്ടു. 10 ആനന്ദം, ശോഭിച്ചുകത്തുന്നഅഗ്നിപ്രകാശം, താമരപുഷ്പം, വിടന്നു നില്ക്കുന്നതിൽ നടുവിൽ ചില സമയം ഇടിമിന്നൽ ഇവയെക്കണ്ടു് ആനന്ദിച്ചിരിക്കുമ്പോൾ മേഘത്തിൽ മറയുന്ന ചന്ദ്രനെപ്പോലെ മനസ്സു മറഞ്ഞു ഒന്നും അറിയാതെ ലയിച്ചിരിക്കുക. അങ്ങിനെ കുറച്ചുനേരം കഴിഞ്ഞാൽ മേഘം നീങ്ങിയ ചന്ദ്രനെപ്പോലെ ആനന്ദപുഷ്പത്തെക്കണ്ടു് ആനന്ദിക്കുന്നു. തിന്തിരുവടിയുടെ കരുണയാൽ ഇങ്ങിനെയുള്ള യോഗാനന്ദാനുഭവങ്ങൾ ഉണ്ടു്. ഒടുവിൽ പറഞ്ഞ അനുഭവമാണു് കൂടക്കൂടെ ഉണ്ടാകുന്നതു്. അടിയന്റെ കർമ്മകാണ്ഡപിശാചിനെ സിദ്ധോപദേശമന്ത്രംകൊണ്ടു് ഓടിച്ചു് അക്ഷയാനന്ദ നിക്ഷേപത്തെ അടിയനിൽ നിക്ഷേപിച്ച തിന്തിരുവടികൾക്കു നമസ്കാരം നമസ്കാരം. എന്നു ശിഷ്യൻ അയനിപ്പിള്ളി ഉണ്ണീരി.

———

കൊളമ്പ്, 4-2-10.

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്ക്.

അഹിംസാപരമോധർമ്മഃ

സ്വാമിൻ സിദ്ധഗുരോ നമസ്കാരം കർമ്മകാണ്ഡദുഷ്ടരാക്ഷസഹന്താവായ ഭവാനു് നമസ്കാരം ജാതിഭേദകുഷ്ഠവ്യാധിഹർത്താവായ ഭവാനു് നമസ്കാരം. അജ്ഞാനതിമിരഭാസ്കരനായ ഭവാനു് നമസ്കാരം. ആര്യമതസാരഗ്രാഹിയായ ഭവാനുനമസ്കാരം. ആനന്ദപദവിപ്രകാശകനായ അങ്ങേക്കു നമസ്കാരം നമസ്കാരം നമസ്കാരം ശ്രീമഹാ യോഗേശ്വരീ മാതാവിനായിക്കൊണ്ടും നമസ്കാരം. അവിടത്തെ ശിഷ്യൻ കാട്ടിലപ്പുറമ്പിൽ അയ്യപ്പൻ എഴുതി ബോധിപ്പിക്കുന്നതാവിതു്. അടിയന്റെ ആനന്ദാനുഭവങ്ങളെപ്പററി എഴുതി അറിയിച്ചിട്ടുണ്ടല്ലൊ. കുണ്ഡലി മേൽപെട്ടുകയററി തലയിൽ ചെന്നു കുറെനേരം നിന്നിട്ടുകാലിന്റെ അടിവരെയും ഒരു കുളൎമ്മ ഉണ്ടാകുന്നു. ആകെ ഒരു തരിപ്പും ഉണ്ടാകുന്നു. ആ സമയത്തിൽ വളരെ ആനന്ദംതന്നെ. കുണ്ഡലിനി ഉത്ഥാനംചെയ്തു ദ്വാദശാന്തത്തിൽ എത്തുമ്പോൾ എന്തൊക്കെയാണു് മനോഹരമായക്കൂത്തു്. അതെല്ലാം അവിടേക്കു് അറിയാമല്ലൊ. ഇപ്പോൾ നിഷ്ഠയിൽ ഇരിക്കുമ്പോൾ മാത്രമല്ല എപ്പോഴും നാദങ്ങൾ പലവകയായി മുഴങ്ങികൊണ്ടേയിരിക്കും. സൂര്യൻ, ചന്ദ്രൻ, പർവ്വതം, നദികൾ, വൃക്ഷങ്ങൾ, ഗണപതിരൂപം, താമരപൂവ്, പലെവൎണ്ണമായ നിറം അഗ്നി, നിന്തിരുവടികളുടെ സ്വരൂപം ആനന്ദകുളൎമ്മ ഇങ്ങിനെ പല അനുഭവങ്ങളും നിഷ്ഠയിൽ ഉണ്ടു്. ചിലപ്പോൾ വല്യതായിട്ടു് ഒരു വായു അടിവയററിൽനിന്നു കയറും ആയതു ചിലദിവസം തലയിൽ കയറിയാൽ വളരെ ആനന്ദം. ചില ദിവസം തല തുണ്ടുതുണ്ടാക്കി കളയുമോ എന്നു തോന്നും. ചിലദിവസം അതു തലയിൽ എത്തിയാൽ കൈകാൽ ദേഹം ഒന്നും അനക്കാൻ പാടില്ലാതായിത്തീരും. ചിലദിവസം കാററും മഴയും ഇരശ്ശും‌പോലെ ഇരപ്പു് അടിവയററിൽനിന്നു

പുറപ്പെട്ടു നെഞ്ചിലോളം വന്നു കീഴ്പോട്ടുതന്നെ പോകും. ഇതു ദിവസംപ്രതിയില്ല ചിലദിവസം മാത്രമെ ഉള്ളു. ചില ദിവസം ധ്യാനം കഴിഞ്ഞ് എഴുനേററാൽ കണ്ണു നേരെ തുറക്കേണമെങ്കിൽ അല്പനേരം കഴിയേണം. ഇനിയും ചില അനുഭവങ്ങൾ ഉണ്ട്. അവ അവിടെവന്നു ബോധിപ്പിച്ചുകൊള്ളാം. അടിയൻ ഇരുപതു ദിവസത്തിനകം ആശ്രമദശനം ചെയ്യുന്നതാണ്. അടിയത്തിനോടു കമ്മകാണ്ഡരന്മാരായിരിക്കുന്ന കൂട്ടക്കാക്ക് എല്ലാം വളരെ ശത്രുതതന്നെ എന്നു ഗുരുപാദസേവകനായ കാട്ടിലപ്പുറമ്പിൽ അയ്യപ്പൻ പരമഗുരോ! യോഗിനിമാതാവേ! നമസ്കാരം നമസ്കാരം നമസ്കാരം.

———

കൊളമ്പ് 17_7_12,

ദിവ്യശ്രീ പരമഹംസബ്രഹ്മാനന്ദസ്വാമി ശിവയോഗി
സിദ്ധാശ്രമത്തിലേക്ക്.

അഹിംസാപരമോധമ്മഃ

അടിയന്റെ പരമഗുരുവായ ഭവാന്റെയും യോഗിനിമാതാവിന്റെയും ശ്രീപാദവന്ദനംചെയ്തു തിരുമനസ്സിൽ ഉണത്തിക്കുന്നതു്. അടിയന്നു് അവിടുന്നു് ഉപദേശിച്ചപ്രകാരം നിഷ്ഠയിൽ ഇരിക്കുമ്പോഴുള്ള അനുഭവങ്ങൾ. ആദ്യത്തിൽ നക്ഷത്രമായിട്ടും പിന്നെ ചുകപ്പും കറുപ്പും കൂടിയ വൃത്തമായിട്ടും കണ്ടു. പിന്നെ മണിനാദം കേട്ടു. അതിന്നുശേഷം നദികളും പർവ്വതങ്ങളും മരുഭൂമിയും ചില സിദ്ധന്മാരെയും കണ്ടു. ഇപ്പോൾ മിക്കസമയത്തും മണിനാദം ഉണ്ട്. ചില

സമയത്തു വെളുത്ത നിറത്തിലുള്ള പ്രഭ കാണുന്നുണ്ടു്. ആനന്ദവും ഉണ്ടു്. തിരുവടികളുടെ ശ്രീപാദമല്ലാതെ അടിയനു മററൊരാശ്രയം ഇല്ല. എന്നു സാധുവും മന്ദബുദ്ധിയും ആയ ശ്രീപാദശിഷ്യൻ കളരിക്കൽ താമി.

———

കൊളമ്പു് 19-7-12.

ദിവ്യശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്കു്.

അഹിംസാപരമോധർമ്മഃ

പരമഗുരുവിൻെറയും യോഗിനിമാതാവിൻെറയും പാദങ്ങൾക്കു നമസ്കാരം. അവിടെനിന്നു സിദ്ധോപദേശം വാങ്ങി പോന്നതിൻെറശേഷം ധ്യാനത്തിൽ ഇരിക്കുമ്പോൾ കാലത്തു് ഉദിച്ചുവരുന്ന സൂര്യൻെറ പ്രകാശംപോലെ കാണുന്നുണ്ടു്. തെളിഞ്ഞ നക്ഷത്രംപോലെ ചിലപ്പോൾ കാണാം. ചില സമയം മുഴക്കം കേൾക്കാം ചിലസമയം മനസ്സു ലയിച്ചു ദേഹം മറന്നു പോകുന്നുണ്ടു്. സിദ്ധഗുരു തന്ന മുത്തിൻെറ വിലക്കു ലോകം മുഴുവനും പോരാ. അവിടെക്കും യോഗിനിമാതാവിന്നും നമസ്ക്കാരം. എന്നു് അങ്ങയുടെ ദാസൻ എരണേഴത്തു ശങ്കരൻ മകൻ കറുപ്പൻ. കൊളമ്പുകോട്ട, സൈമൻ കമ്പിനി.

———

കൊളമ്പു് 14-7-12;

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്കു്.

അഹിംസാപരമോധർമ്മഃ

പരമഗുരൊ, യോഗീശ്വരനായ ഭവാൻെറയും യോഗേശ്വരിയായ മാതാവിൻെറയും തൃപ്പാദത്തിന്നു നമസ്കാരം ചെയ്തുകൊണ്ടു തോണിപ്പറമ്പിൽ കൃഷ്ണൻ ബോധിപ്പിക്കുന്നതു്. ധ്യാനിക്കുമ്പോൾ ചിലപ്പോൾ ജ്യോതിസ്സുകളും നാദങ്ങളും ഉണ്ടാ

കുന്നുണ്ടു്. ഒരിക്കൽ ഇടിവെട്ടൽ കേട്ടു നിഷ്ഠയിൽ ഭയപ്പെട്ടു പോയി. ഇപ്പോഠം നിഷ്ഠയിൽ മണിനാദം ഇടവിടാതെ കേഠംക്കുന്നു. ജ്യോതിസ്സിൽ പരമഗുരുവായ ഭവാനെയും കാണു ന്നുണ്ടു്. ചിലസമയം മനസ്സു ലയിച്ചു ദേഹം മറന്നുപോകുന്നു. സ്വാമിൻ നമസ്കാരം നമസ്കാരം.

---

26–4–87–പോളമുറി

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകഠംക്കു്.

അഹിംസാപരമോധർമ്മഃ

സൽഗുരോ സിദ്ധാശ്രമത്തിൽനിന്നു ആലപ്പുഴ എത്തി ചില സ്നേഹിതന്മാരോടു വിവരം പറകയും കുറെ നാളത്തേക്കു അവർ ആഹാരം തരാമെന്നു പറകയും അപ്രകാരം യോഗാഭ്യാ സത്തിന്നു ആരംഭിക്കുകയും ചെയ്തിരിക്കുന്നു. അനുഭവം—മൂന്നാം ദിനം ആനന്ദം ഉണ്ടായി അതെകുറിച്ചു വിസ്തരിച്ചു പറവാൻ ഞാൻ അശക്തനാണു്. അനന്തരം നക്ഷത്രമണ്ഡലവും മിന്ന ലും പിന്നെ മേഘമണ്ഡലം പോലെയും കണ്ടു. സമുദ്രത്തിലെ തിരമാലകഠം പോലെ ചില ചിഹ്നങ്ങളും കാണുകയുണ്ടായി. പിന്നെ നീലനിറത്തിൽ വൃത്താകാരത്തിൽ കണ്ടു അതിൽ മനസ്സുവെച്ചപ്പോഠം കറുപ്പു നിറമായിട്ടു നോക്കിയാൽ നോട്ട മെത്താത്തതുപോലെയും കാണുന്നു. പിറെറ ദിവസം മുതൽ നീലനിറമായിട്ടും പിന്നിടു പീതവർണ്ണമായിട്ടും പിന്നീടു രക്ത വർണ്ണമായി ചതുരക്കട്ടയായി കണ്ടതിൻെറശേഷം ഈ നിറ ങ്ങഠംതന്നെ വൃത്താകാരമായിട്ടു പ്രകാശിക്കുന്നു. പിറെറ ദിവസം രാത്രി ത്രികോണമായിട്ടും ബിന്ദുവായിട്ടും കറുപ്പുവ ർണ്ണമായിട്ടും കണ്ടു. സൂര്യചന്ദ്രന്മാരേയും കണ്ടു. മനസ്സിന്നുള്ള ആനന്ദം എങ്ങിനെ വർണ്ണിക്കും? എന്നു നാണു. ഭജനശാല, കോമാട്ടിപ്പാലത്തിന്നു കിഴക്കു്, ആലപ്പുഴ, തിരുവിതാംകൂർ.

---

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്ക്.

അഹിംസാപരമോധർമ്മഃ

പരമഗുരുവിനായിക്കൊണ്ടു നമസ്ക്കാരം. അവിടെവന്നു സ്വാമിദർശനംകഴിച്ചു പോന്നിട്ടു കുറെ ദിവസമായല്ലൊ. അടിയൻ നിന്തിരുവടിയുടെ തൃപ്പാദം സ്മരിച്ചു ധ്യാനത്തിനിരിക്കുമ്പോൾ ഉള്ള അനുഭവങ്ങൾ: ആകാശത്തിൽ പല വർണ്ണങ്ങളായിട്ടും മിന്നൽപ്രഭയായിട്ടും ചിലപ്പോൾ ചന്ദ്രന്റെ ചുററുമുള്ള പ്രഭപോലെയും കാണുന്നുണ്ടു്. ഗുരു തൊട്ടുകാണിച്ച സ്ഥലത്തുഎറുമ്പ് അരിയ്ക്കുന്നതുപോലെയും വിങ്ങലുപോലെയും തോന്നുണ്ട്. ചിലപ്പോൾ കുളിർ ഉണ്ടാകയും കണ്ണുകളിൽ 'ച്ചീ' എന്നൊരു ശബ്ദം ഇടവിടാതെ ഉണ്ടാകയും ചെയ്യും. അപ്പോൾ മനസ്സിനു വളരെ ആനന്ദം ഉണ്ട്. കൃഷ്ണക്കുറുപ്പിനും സ്വാമിയുടെ അനുഗ്രഹത്താൽ അനുഭവമുണ്ടായിരിക്കുന്നു. പരമഗുരുവിനും യോഗിനീമാതാവിനും സദാ അടിയന്റെ സാഷ്ടാംഗനമസ്കാരം നമസ്കാരം നമസ്ക്കാരം. എന്നു ചേർത്തല മാരാരിക്കുളം കാട്ടൂർ വളർക്കാട്ടുവീട്ടിൽ ശങ്കരൻ കൊച്ചുഗോവിന്ദക്കുറുപ്പ് എന്ന ദാസൻ തൃപ്പാദത്തിങ്കൽ സമർപ്പിച്ചുകൊള്ളുന്നു.

———

24-11-10

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ സിദ്ധാശ്രമത്തിലേക്ക്.

അഹിംസാപരമോധർമ്മഃ

സൽഗുരുനാഥ പാദ കമലത്തിങ്കലേക്ക്. ഒരു ദിവസം സന്ധ്യക്കു വിളക്കുവെച്ചു കുട്ടികളും ഞാനും പുറത്തെ കോലായിൽ ഇരുന്നു. കുട്ടികൾ സിദ്ധാനുഭൂതി സ്തോത്രങ്ങൾ ചൊല്ലിക്കൊണ്ടിരുന്നു. അപ്പോൾ എനിക്കു വളരെ ആനന്ദം തോന്നി ഞാൻ അവിടെത്തന്നെ ധ്യാനത്തിന്നിരുന്നു. രണ്ടുമണിക്കൂറിൽ

അധികം നേരം ഒന്നും അറിയാതെ ഇരുന്നുപോയെന്നും അതു നിമിത്തം ഭാര്യ്യയും മററും ഭ്രമിച്ചു് നിലവിളിക്കുവാൻ ആരംഭിച്ചു എന്നും അവർ പറഞ്ഞറിഞ്ഞു. അങ്ങിനെ മേലാൽ വരാതെ ഇരിപ്പാൻ വേണ്ടി ഞാൻ അന്നുതന്നെ സമാധാനിച്ചു. പിന്നെ ഒന്നുകൂടി ഭാര്യ്യയോടു പറഞ്ഞു. "നീ ദിവസേന സമയമുള്ളപ്പോഠം ഈ ഗുരുപടത്തിന്റെ മുമ്പിൽ ഇരുന്നു സൂക്ഷിച്ചു് ഈ ഗുരുപടത്തെ നോക്കിക്കൊള്ളണം. ആ സമയം നീ എന്താണു് കണ്ടതു് അതു് എന്നോടു പറകയും വേണം." എന്നൊരു നിശ്ചയംചെയ്തു. അന്നുമുതൽ അങ്ങിനെ ആചരിച്ചു കൊണ്ടിരുന്നു. ഒരു മാസത്തിനുള്ളിൽ എന്നോടു പറഞ്ഞ വിവരം: ഞാൻ സ്വാമിയേയും കണ്ടു. അതുകൂടാതെ ചന്ദ്രസൂര്യ്യന്മാരെയും നക്ഷത്രങ്ങളെയും കണ്ടു. ഇതു് എന്തൊരാശ്ചര്യ്യമാണു്? എന്നു പറഞ്ഞു. ഒരു മാസം മുമ്പു രാത്രി മേൽപറഞ്ഞ കൃത്യം ചെയ്‌വാൻ ഇരുന്നപ്പോഠം സ്വാമിയേയും അമ്മയേയും കൂടാതെ ഒരു തടിച്ച മനുഷ്യൻ വലിയ പാമ്പിനെ തലയിൽകൂടി ചുററിയിട്ടു മുമ്പിൽവന്നു നിന്നുകണ്ടു. ഉടനെതന്നെ എന്നെ വിളിച്ചു് ഈ കാണുന്നതു് ആരാണു്? എന്നു ചോദിച്ചു. ആരാണെന്നാണു് ഞാൻ പറയേണ്ടതു്. ഞാൻ കണ്ടില്ലല്ലോ എന്നു മറുപടി പറഞ്ഞു. ഈ അടുത്ത ദിവസത്തിൽ മേൽപറഞ്ഞ അനുഭവങ്ങഠം കൂടാതെ ഒരു വിളക്കിൽ അധികം തിരികഠം കത്തിക്കൊണ്ടിരിക്കുന്ന പ്രകാരവും ഒരേ തിരി കത്തുന്നപ്രകാരവും വളരെ പ്രകാശത്തോടുകൂടിയും കാണുന്നുണ്ടു്. പിന്നെ അതിദൂരത്തിൽനിന്നു ഉച്ചത്തിൽ ഉള്ള മണിയടിയും കേട്ടു വളരെ സന്തോഷിക്കുന്നുണ്ടു്. ഗുരുകാരുണ്യത്താൽ എന്റെ ഗൃഹപ്രാരബ്ധം കുറെ സമാധാനിപ്പാൻ ഇടവരുമെന്നാണു് തോന്നുന്നതു്. എന്നു് അവിടുത്തെ ശിഷ്യൻ ഗോപ്പു, സി. കേളു, തലാപ്പു്, കണ്ണൂര്.

---

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിലേക്കു്.

### അഹിംസാ പരമോധർമ്മഃ

സിദ്ധാശ്രമത്തിൽ ശിവശക്ത്യാത്മസ്വരൂപന്മാരായിരിക്കുന്ന മാതാപിതാക്കന്മാരുടെ പാദാരവിന്ദങ്ങളിലേക്കു സദാ നമസ്കാരം. അടിയൻ മോക്ഷാർത്ഥിയായി. കാശി രാമേശ്വരം മുതലായ സ്ഥലങ്ങളിൽപോയി ഈശ്വരനെ ഭജിച്ചും ഗംഗാ, സേതു മുതലായ തീർത്ഥങ്ങളിൽ സ്നാനവുംചെയ്തു. വ്രതാനുഷ്ഠാനങ്ങളും ചെയ്തു. ആ വകയ്ക്കുവേണ്ടി അധികം പണവും ചിലവുചെയ്തു വളരെ കായക്ലേശവും ചെയ്തു. മടങ്ങിവന്നു ഭൂപ്രദക്ഷിണംകൂടി ചെയ്യേണമെന്നു് ആഗ്രഹിച്ചുകൊണ്ടിരിക്കുമ്പോൾ അവിടുത്തെ സിദ്ധാനുഭൂതി മുതലായ സിദ്ധഗ്രന്ഥങ്ങളെ കാണ്മാൻ സംഗതിവന്നു. ഉടൻ ദുഃഖനിവൃത്തിക്കുവേണ്ടി അവിടുത്തെ പാദങ്ങളിൽവന്നു നമസ്കരിക്കയുംചെയ്തു. അവിടെനിന്നു സിദ്ധോപദേശംവാങ്ങി പോന്നതിന്റെശേഷം 15-ാംദിവസം ഉച്ചയ്ക്കു് ആത്മസ്ഥാനത്തു മനസ്സിനെ വെച്ചപ്പോൾ കാലുകളുടെ പെരുവിരൽമുതൽ ഒരു തരിപ്പുകയറി ശിരസ്സിൽ എത്തുകയും ഉടനെ നാഭിയിൽനിന്നു് ഒരു വായു കയറുകയുംചെയ്തു. അപ്പോൾ ആകാശം, ആദിത്യൻ, നക്ഷത്രം, പൂർണ്ണചന്ദ്രൻ ഇതുകളെകണ്ടു. ആ പൂർണ്ണചന്ദ്രൻ രണ്ടാമതു കുറെക്കൂടി വലുതായിക്കണ്ടു. അതിന്റെ മദ്ധ്യത്തിൽ സർപ്പഭൂഷണനായി പരമേശ്വരനെകണ്ടു. അപ്പോൾ അടിയന്റെ ദുഃഖനിവൃത്തി ചെയ്തുതരേണമെന്നു വളരെ കരഞ്ഞും സ്തുതിച്ചും അപേക്ഷിച്ചപ്പോൾ ചിരിച്ചതല്ലാതെ യാതൊരു മറുപടിയും ഉണ്ടായില്ല. ഉടനെ പാദംപിടിച്ചു നമസ്കരിച്ചു. അപ്പോൾ മനസ്സു ലയിച്ചുപോയി. യാതൊരു ഓർമ്മയും ഇല്ല. കുറെ കഴിഞ്ഞപ്പോൾ മനസ്സു സമാധിയിൽനിന്നു് ഉണർന്നു. അതിന്നുശേഷം സാധാരണ

യായി മണിനാദം ഉണ്ടു്. ഒരു ദിവസം ശംഖനാദം, വീണാനാദം, കൊമ്പുനാദം, വെടികറം, ചെണ്ട, മദ്ദളം മുതലായ വാദ്യഘോഷങ്ങളും ഉണ്ടായി. പലപ്പോഴും മണിവിളക്കുകളും പലേ ദീപങ്ങളും പ്രകാശിച്ചുകാണുന്നുണ്ടു്. അന്തമില്ലാത്ത സമുദ്രവും പലപ്പോഴും കാണാറുണ്ടു്. ഒരു ദിവസം മണിനാദം കേട്ടുകേട്ടു ബാഹ്യത്തിലുള്ള സകല അറിവും വിട്ടുകൊണ്ടു മനസ്സു ലയിച്ചു. ഒരു ദിവസം മഞ്ഞുപോലെ കാണുകയും അതിൽനിന്നു മുത്തുപോലെ അനവധി തുള്ളികറം വീഴുകയും അതിനാൽ വളരെ സുഖവും ഉണ്ടായി. അങ്ങിനെ സുഖിച്ചു് അറിവു വിട്ടുപോകയുംചെയ്തു. ചിലദിവസം ധ്യാനത്തിൽ ഭവിഷ്യത്തിനെ അറിയും. ചിലപ്പോറം സാരോപദേശമായ ചില വാക്കുകളെ അശരീരിയായി കേറംക്കും. ഒരുദിവസം ഉറങ്ങുമ്പോറം ഒരു ശബ്ദം കേറംക്കയും ഉടനെ ഉണരുകയും ചെയ്തു. അപ്പോറം പറവാൻ പാടില്ലാത്തവിധത്തിൽ പ്രാണൻ മേൽപോട്ടുകയറി പല നാദങ്ങളും ഉണ്ടായി. ദേഹത്തിൽ സർവ്വാംഗങ്ങളിലും സ്പർശസുഖവും ഉണ്ടായി. അപ്പോറം നിർമ്മലമായ ആകാശം കണ്ടു. അതിശീതളമായ തണുപ്പും ഉണ്ടായി. ഉടൻ ചന്ദ്രനെ കണ്ടു. പകുതി ആകാശം സൂര്യനെപ്പോലെ കണ്ടു. അതിനെ നല്ലവണ്ണം നോക്കിയപ്പോറം തണുപ്പുകൊണ്ടു ദേഹം അലിഞ്ഞു എന്നു തോന്നിപ്പോയി. പിന്നെ അളവററ ആനന്ദത്തിൽ മുങ്ങുകയും പിന്നെ ആനന്ദം വിട്ടു സർവ്വസാക്ഷിയായിരിക്കുകയുംചെയ്തു. അപ്പോഴത്തെ അവസ്ഥ പറവാൻ ജഗദീശ്വരനുകൂടി കഴികയില്ലാ എന്നാണു് അടിയന്നു തോന്നിയതു്. പിന്നെ ആ അറിവും വിട്ടുലയിച്ചിരുന്നു. കുറെ കഴിഞ്ഞു സമാധിയിൽനിന്നു് ഉണരുകയും ചെയ്തു. ഒരുദിവസം ചന്ദ്രമണ്ഡലത്തിൽനിന്നു പൊഴിയുന്ന അമൃതം പാനംചെയ്‌വാൻ സംഗതിവന്നു. അടിയൻ അനവധി ദ്രവ്യം ചിലവുചെയ്തു കാശിയാത്രാദികളും കഠിനവ്രതാദികർമ്മങ്ങളും ചെയ്തിട്ടും അണുവോളവും ആത്മാനന്ദം അനുഭവിപ്പാൻ പാത്രമായില്ല. ആദിനാഥശിഷ്യനും സിദ്ധഗുരുവും ജ്ഞാനനിധിയും ആയ അങ്ങയുടെയും യോഗിനിമാതാവിൻെറയും കാരുണ്യംനിമിത്തം അതിന്നു പാത്രമായി. അതുകൊണ്ടു് ഇതാ വീണ്ടു് നമസ്കരിക്കുന്നു. എന്നു് 89 കർക്കിടകം 7_ാംനു-

ഏറാട്ടതൊടിയിൽ കുഞ്ഞത്തരകൻ തിരുനാരായണപുരം അംശം തിരുവാഴിയോട്ട ദേശം, വള്ളുവനാട്ട താലൂക്ക്, ചെറുപ്പുളശ്ശേരി പോസ്റ്റ്.

———

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്ക്.

സ്വാമിയുടെ സിദ്ധാശ്രമത്തിൽ വന്നമുതൽ ഇതുവരെ സദാ നാദാനുഭവം ഉണ്ട്. അതിന്നുമുമ്പ രണ്ട സംവത്സരം അഭ്യസിച്ചിട്ടും ഈ അനുഭവം ഇപ്രകാരം നിലനിന്നിട്ടില്ല. അവിടെനിന്ന് ഇവിടെ എത്തിയതിന്റെ രണ്ടാം ദിവസം അതിവിസ്താരമായിട്ട് ഒരു ജ്യോതിസ്സിനേയും കാണ്മാൻ ഇട വന്നു. ഇതുകരം അവിടെ വന്നതിനാലും അങ്ങെയുടെയും യോഗിനിമാതാവിന്റെയും കൃപാനിമിത്തവുംതന്നെ. ആയതല്ലെങ്കിൽ മേൽപറഞ്ഞ കാലത്തിന്നകത്ത് ഈവക അനുഭവം സിദ്ധിക്കാമായിരുന്നുവല്ലൊ. സ്വാമിയേയും അമ്മയേയും ഞാൻ നിത്യം മനോദൎശനം ചെയ്തുകൊണ്ടിരിക്കുന്നു. എന്നു കുറുമ്പ്രനാട്ടതാലൂക്ക്, നടേരി അംശം, കാവുംവട്ടം ദേശത്തു്, കിഴക്കേപ്പൊട്ട കൃഷ്ണപിഷാരോടി.

———

അഹിംസാ പരമോധൎമ്മഃ

21–12–87

ബ്രഹ്മാനന്ദസ്വമി ശിവയോഗി അവർകൾക്ക്.

യോഗിനീശിവയോഗിഭ്യാ സ്വാമിഭ്യാം പ്രണതോസ്മ്യഹം
ദഗ്ദ്ധസംസാര ഗ്ഗ്രാഭ്യം ഭക്തേസ്മിൻ കുരുതം ദയാം. (1)

അതി മധുരമായും അതിലഘുവായും അവാച്യമായും ഉള്ള ഒരുവിധം ഘണ്ടാനാദം സമാധിയിൽ എന്നു മാത്രമല്ല മററുസമയങ്ങളിലും പല പ്രവൃത്തിയിലും അനുഭവമായിക്കാണുന്നു. പിന്നെ ഉപദിഷ്ടസ്ഥാനത്തു മനസ്സ നിറുത്തുമ്പോൾ പ്രാണൻ ഊൎദ്ധ്വഗതനായി സുഷുമ്നയിൽ ചെന്നു നാനാ

പുറത്തുപോകുമ്പോഠം ദീർഘമായ ഒരു നാദവും ഉണ്ടു്. പ്രാണ മനസ്സുകളെ ബലമായി പിടിച്ചുനിത്തുമ്പോഠം നാദം ഉണ്ടാകുന്നുണ്ടു്. എങ്കിലും അങ്ങിനെ ബലമായി വരുത്തുന്ന അനുഭവം അധികനേരം ഇല്ല. ബലാൽകാരേണ വരുത്തുന്നതിനു ദുഃഖവും ഉണ്ടു്. അതിനാൽ ബലമായി പിടിച്ചുനിറുത്തുന്നതിൽ ദോഷമുണ്ടൊ ഏതുപ്രകാരം വേണമെന്നു ഭക്തവത്സലനും പരമകാരുണികനും മുമുക്ഷുജനാഭീഷ്ടപ്രദനും ആയ അവിടുന്നു് ഒരു കല്പന അയച്ചു തരുവാൻ അപേക്ഷ. പെരിങ്ങനൂർ വില്ലേജു്, തിരുത്തിപ്പറമ്പു ദേശം, വടക്കാഞ്ചേരി പോസ്റ്റു്.

———

24–9–21,

ബ്രഹ്മാനന്ദസ്വാമി അവർകഠംക്കു്,

പരമഗുരുവെ നമസ്കാരം. അവിടുത്തെ സംസഗ്ഗത്തിൽ നിന്നും എനിക്കുള്ള അനുഭവം അവാച്യമായിരിക്കുന്നു. ചില ദിവസം നിയമസമയത്തിൽ നിശ്ചിന്തനായി സ്വല്പ അവസരം കഴിയും. ആ അവസരത്തിൽ അനുപമമായ ഒരു ജ്യോതിസ്സു് ഉണ്ടു്. അപ്പോഠം ബാഹ്യമായിരിക്കുന്ന ശബ്ദങ്ങഠം ലേശവും ശ്രുതിഗോചരങ്ങളല്ല. അതിൻെറ ആരംഭാവസ്ഥ ഒരു വെറുപ്പുപോലെ വന്നിട്ടാണു്. എന്നാൽ ആ വെറുപ്പിനെ പിന്നെ ചില അവസരങ്ങളിൽ ഓമ്മിക്കും. അപ്പോഠം മുൻപറഞ്ഞ സ്ഥിതിയില്ല. ചില ദിവസങ്ങളിൽ യാദൃശ്ചികമായിട്ടു വന്നുകൊള്ളുകയാണു്. ചില്ലറയായി ചില ജ്യോതിസ്സുകഠം മിക്കവാറും ആ അവസരത്തിൽ ഉണ്ടു്. പക്ഷെ എനിക്കു ബലമായിട്ടുള്ള സുഖം മുൻപറഞ്ഞ നിലയിലാണു്. ആയതിൻെറ ചരിത്രത്തെ അവിടെ വന്നു ബോധിപ്പിച്ചുകൊള്ളാം. സിദ്ധസൽഗുരൊ നമസ്കാരം. എന്നു് അവിടുത്തെ പാദാരവിന്ദഭക്തൻ എൻ. പത്മനാഭപിള്ള. ആരോഗ്യസംദായിനി ഔഷധശാലാ മാനേജർ. തലവടി, തിരുവല്ല, തിരുവിതാംകൂർ.

———

ബ്രഹ്മാനന്ദസ്വാമി എന്ന ശിവയോഗി അവർകൾക്ക്.

അല്ലയോ പരമഗുരോ അടിയങ്ങൾ സ്വാമിസന്നിധിയിൽനിന്നു തിരിച്ചു കഴിഞ്ഞ തുലാമാസം 24-ാംനു- സുഖമായി ഇവിടെ വന്നുചേൎന്നു. എന്റെ അച്ഛനു ധ്യാനത്തിലുള്ള അനുഭവം അത്ഭുതകരമായിരിക്കുന്നു. സൂക്ഷ്മസ്ഥാനത്തിൽ മാറിമാറി പല വൎണ്ണത്തിൽ കാണുന്ന ഒരു വൃത്താകാരം, അലങ്കാരത്തോടും ശോഭയോടുംകൂടി ഇരിക്കുന്നു. അപ്പോഴുള്ള ആനന്ദം പറഞ്ഞു മനസ്സിലാക്കാൻ പ്രയാസംതന്നെ എന്നു പറയുന്നു. അച്ഛൻ സദാ ശാന്തനായിക്കാണുന്നതിൽ ജനങ്ങൾ അത്ഭുതപ്പെടുന്നു എനിക്കും മേൽപറഞ്ഞപ്രകാരമുള്ള അനുഭവമുണ്ട്. വളരെ ആനന്ദവും ഉണ്ട്. തീൎത്ഥസ്നാനോപവാസാദികൾ ചിത്തശുദ്ധികരങ്ങളാണെന്നു വിചാരിച്ചിരുന്ന ചില ഭക്തന്മാർ സ്വാമിദൎശനത്തിന്ന് ആഗ്രഹിച്ചിരിക്കുന്നു. അടിയങ്ങളെ അനുഗ്രഹിക്കുന്നതിനു പരമഗുരുവിന്നു നമസ്കാരം നമസ്കാരം. എന്നു മേനവൻ പറമ്പിൽ മഴവക്കാട്ടായപ്പള്ളിക്കോവിലകത്തുവീട്ടിൽ കൊച്ചുനാരായണക്കുറുപ്പ്. 84 വൃശ്ചികം 13-ാംനു-ചേൎത്തല തിരുവിതാംകൂർ.

---

തിരുവിതാംകൂർ 1909 ഡിസമ്പ്ര് 16.

ബ്രഹ്മാനന്ദസ്വാമി ശിവയോഗി പാദാരവിന്ദാഭ്യാം നമഃ

അഹിംസാപരമോധൎമ്മഃ

അവിടത്തെ ദിവ്യപാദാരവിന്ദങ്ങളിൽനിന്നും വാത്സല്യപൂൎവ്വം അയച്ചുതന്ന എഴുത്തുകിട്ടി. അവിടത്തെ കൃപാദൃഷ്ടിയോടുകൂടിയ നോട്ടം ഞങ്ങളിൽ പതിഞ്ഞിരിക്കുന്നത് ഓൎത്തു തന്നെ നാലുപേരും പരമാനന്ദഭരിതന്മാരായിത്തീൎന്നു. നാരായണഗുരുക്കൾക്കും പി. പത്മനാഭപിള്ളയ്ക്കും ലക്ഷ്യങ്ങൾ ഒന്നും കണ്ടുതുടങ്ങീട്ടില്ല എങ്കിലും ധ്യാനത്തിൽ സുഖം ഉണ്ട്. പത്മനാഭനോശാനു മനഃസുഖവും ഒരു ദീപപ്രകാശവും ഉണ്ട്. അതോടുകൂടി ഘണ്ടാനാദവും ഉണ്ട്. എനിക്കു മനസ്സുഖവും ദീപപ്രകാശവും ചില സമയങ്ങളിൽ നക്ഷത്രങ്ങളോടുകൂടിയ മിന്നലുകളും ഉണ്ടാകുന്നുണ്ട്. തെളിഞ്ഞുകേൾക്കുന്ന ഘണ്ടാനാദാ

ങ്ങളും ഇല്ലെന്നില്ല. പൂൎണ്ണമാകാത്ത ചില ലക്ഷ്യങ്ങരം ഉള്ളവ അടക്കൽ ബോധിപ്പിച്ചുകൊള്ളാം. ഗൃഹസ്ഥാശ്രമസംബന്ധമായ ജോലിത്തിരക്കുകളാൽ സാധകം ചെയ്‌വാനുള്ള ലോപം കൊണ്ടാണ് കാലവിളംബം നേരിട്ടിട്ടുള്ളതെന്നു സന്നിധാനത്തിൽ അറിഞ്ഞിരിക്കുമെല്ലൊ. അവിടത്തെ ഉപദേശം സിദ്ധിച്ചതിൽ പിന്നീട് അതിനുമേലായി ദുഃഖനിവൎത്തിക്കുള്ള ജ്ഞാനോപദേശം ഉണ്ടെന്നും മറെറാരു ശാസ്ത്രം നോക്കേണമെന്നും വേറൊരു ഗുരുവുമുണ്ടാകണമെന്നും മററുമുള്ള സങ്കല്പം അല്പംപോലുമില്ല ശ്രമംചെയ്താൽ സാധിപ്പാനുള്ള നേർവഴി ഇതുതന്നെയാണെന്നുള്ള ദൃഢവിശ്വാസത്തിന്ന് അനുസരിച്ചു മേൽപ്രസ്താവിച്ച അനുഭവങ്ങരം വന്നതോടുകൂടി പൂൎണ്ണത സിദ്ധിച്ചിരിക്കുന്നു. എന്ന് അവിടത്തെ ശിഷ്യന്മാരായ—കെ. പി. കാമനാശാൻ, എസ്സ്. പത്മനാഭനാശാൻ, പി. പത്മനാഭപിള്ള, ജി. നാരായണഗുരുക്കരം ചവറ പോസ്റ്റ്, തിരുവിതാംകൂർ.

ശ്ലോകം.

അന്തേവാസികളായവൎക്കുമതിയിൽ സന്ദേഹമെല്ലാം കള-
ഞ്ഞന്തൎമ്മോദമനന്തമേകിവിലസും സദ്ദേശികൻതന്നുടേ
ചെന്താരൊത്തമരുന്നപാദയുഗളം ചിന്തിച്ചുവാഴുന്നിവ-
ൎക്കന്തസ്താപമൊഴിച്ചുയോഗപരമാനന്ദം തരേണം ഗുരോ? (2)

അഹിംസാ പരമോധൎമ്മഃ

ബ്രഹ്മാനന്ദസ്വാമിക്കായിക്കൊണ്ടും യോഗിനി മാതാവിന്നായിക്കൊണ്ടും അടിയന്റെ അനന്തം നമസ്കാരം. അവിടത്തെ ദിവ്യോപദേശത്തെ ദിവസംപ്രതി തൃപ്പാദത്തെ നമസ്കരിച്ച് അനുഷ്ഠിക്കുന്നുണ്ട്. ഒരിക്കൽ ഗുദത്തിങ്കൽ നിന്നു തണ്ടെൽ വഴിയിലൂടെ ഒരു പാമ്പ് ഓട്ടംവണ്ണം ബഹു ശക്തിയോടെ കയറി ശിരസ്സിൽ ചെന്ന് ആകെ പടന്ന് ഒരു സന്തോഷഘനരസം ചൊരിഞ്ഞു. അതുപ്രകാരം രണ്ടുവട്ടം ആ ക്ഷണത്തിൽ തന്നെ മുദ്രവായി ഉണ്ടായി അന്നുതൊട്ടു നാരംതോറും ചുരുങ്ങിയ തരത്തിൽ ഉണ്ട്. ആദ്യഘട്ടത്തിൽ വളരെ ഭയം ഉണ്ടായി. വേറെ ഒരു ദിവസം കൺമിഴിച്ചപ്പോരം രണ്ടു ഭാഗത്തും

തീജ്വാലകണ്ടു ഭയപ്പെട്ടു. മിന്നൽ എല്ലായ്പോഴും ഉണ്ട്. നക്ഷത്രസ്ഫുരണം ഒരു പ്രകാശം ഇടവിടാതെയുള്ള ഒരു ശബ്ദം ഈവിധത്തിൽ തന്നെ. ഈ വിലയേറിയ രത്നത്തെ അഗതിയായ അടിയൻ ധരിപ്പാൻ അനുഗ്രഹിച്ചതിന്ന് ആജീവനാന്തം തൃപ്പാദസേവയല്ലാതെ ശിവ! ശിവ! അടിയൻ ഒന്നും കാണുന്നില്ല. അവിടുത്തെ ഉത്രാടം തിരുനാൾക്ക് ഒരു സന്തോഷസാധനം അയക്കുവാൻ കൊതിക്കുന്നുണ്ട്. അവിടുത്തെ കരുണാ ലേശമല്ലാതെ മറ്റൊന്നും ഇല്ല സമയംപോലെ ഒരു തിരുമറുപടിക്കാഗ്രഹം, നമസ്കാരം നമസ്കാരം. എന്നു നായരുപറമ്പിൽ ഗോവിന്ദൻ, എടത്തുരുത്തി പോസ്റ്റ്- 1083 കർക്കടകം 27-ാംനു-

കൊളമ്പ്, 1-6-1908

അഹിംസാ പരമോ ധർമ്മഃ

പരമഹംസ ബ്രഹ്മാനന്ദസ്വാമി അവർകൾക്ക്.

ഭക്തവത്സലനും ദീനബന്ധുവും പരമഗുരുവും യോഗീശ്വരനും ആയ നിന്തിരുവടിയുടേയും യോഗേശ്വരിയായ ദേവിയുടെയും പാദാരവിന്ദങ്ങളിൽ അഗതിയായ രാഘവൻ ഇതാ നമസ്ക്കരിക്കുന്നു. പരമഗുരോ! നിന്തിരുവടി കനിഞ്ഞു നിദ്രയിൽ തൊട്ടുകാട്ടിയ സ്ഥലത്തുതന്നെ അടിയൻ ഭക്തിയോടും കൂടിശീലിച്ചുവരുന്ന മണിനാദവും അതിൽനിന്നു വ്യത്യാസപ്പെട്ട ചിലനാദങ്ങളും വ്യക്തമായി കേൾപ്പാനുണ്ട്. നിന്തിരുവടിയുടെ കൃപയുണ്ടാകിൽ അസാദ്ധ്യമായതു യാതൊന്നും ഇല്ല. അതുകൊണ്ടു സർവ്വചിഹ്നങ്ങളേയും ഇവിടുത്തോടുകൂടി കണ്ടു മനസ്സുലയിപ്പാൻ ഒന്നു കടാക്ഷിച്ചാൽ അടിയൻെറ ജന്മം സഫലമായി. ഈ അതിശയവിവരം ഇതേവരെ അവിടുത്തേക്ക് എഴുത്തുമൂലം അറിയിക്കാഞ്ഞത് അനുഭവസ്ഥിതികൾ വന്നതിന്നുശേഷം മതിയെന്നു വിചാരിച്ചിട്ടായിരുന്നതിനാൽ ആ അപരാധത്തെ പ്രത്യേകിച്ചു ക്ഷമിക്കേണമെന്നു അടിയൻ വീണ്ടും വീണ്ടും അപേക്ഷിക്കുന്നു. എന്നു്

കെ. എസ്സ് രാഘവൻ.

K.S . Raman Pillai Railway store C. G. R. Colombo-

1082 മീനം 15-ാംനു- കൊളമ്പ്.

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകാംക്ക്

സൽഗുരുപാദാംബുജം സദാ പ്രണിപതിച്ചുകൊണ്ടിരിക്കുന്ന ശിഷ്യൻ കൊല്ലാറ അഞ്ചു എഴുതി ബോധിപ്പിക്കുന്നതു്. അവിടത്തെ സിദ്ധോപദേശത്തിൽനിന്നുള്ള അനുഭവത്തെ താഴെ വിവരിക്കുന്നു. തൃപ്പാദസന്നിധിയിൽ വന്നു ദർശനം കഴിച്ചു വന്നതിന്റെ നാലാംദിവസംമുതൽ ആത്മസ്ഥാനത്തിൽ ഒരു തരിപ്പു കാണുകയും പിന്നെ സൂര്യപ്രകാശം ചില സമയങ്ങളിൽ ഇടിമുഴക്കം പലവകശോഭയോടുകൂടിയ ആകാശം ചില സമയം അഗ്നിപ്രഭ ഇവയുണ്ടാകയും ചെയ്യിരിക്കുന്നു. അവിടത്തെ പുസ്തകങ്ങളിൽവെച്ച് ഏതെങ്കിലും ഒരു തരം പുസ്തകത്തെ അടിയത്തിന്നു പ്രസിദ്ധപ്പെടുത്തേണമെന്നു മുഖദാവിൽ ബോധിപ്പിക്കയുണ്ടായിട്ടുണ്ടല്ലൊ. ആയതിന്നുള്ള ചിലവു വഴിയെ അയക്കേണമെന്നു വിചാരിക്കുന്നു എന്നു ടി ശിഷ്യൻ നമസ്ക്കാരം ഹേ ബ്രഹ്മാനന്ദസ്വാമിൻ അങ്ങേക്കു നമസ്ക്കാരം. ഹേ ശിവയോഗിൻ അങ്ങേക്കു നമസ്ക്കാരം. ഹേ ആദിനാഥശിഷ്യ! അങ്ങേക്കു നമസ്ക്കാരം ഹേ സിദ്ധമാർഗ്ഗതത്വപ്രകാശക അങ്ങേക്കു നമസ്ക്കാരം. ഹേ അഹിംസാ ധർമ്മപരിപാലക അ ങ്ങേ ക്കു ന മ സ്കാ ര ം. യോഗേശ്വരിക്കും നമസ്കാരം

---

87 കർക്കിടകം 7-ാംനു-

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിലേക്ക്.

അഹിംസാപരമോധർമ്മഃ

സിദ്ധാശ്രമത്തിലെ ശിവശക്തിസ്വരൂപന്മാരായ മാതാപിതാക്കന്മരുടെ പാദാരവിന്ദത്തിലേക്കു സദാ നമസ്കാരം നമസ്കാരംനമസ്കാരം. ഈശ്വരപ്രസാദത്തിന്നും മുക്തിക്കും വേണ്ടി അടിയങ്ങരം ദിവസേന ക്ഷേത്രത്തിൽപോയി ഭജിച്ചും ഈശ്വരനെ പൂജിപ്പാൻ അടിയങ്ങരം അർഹന്മാരല്ലെന്നു കരുതി

ബ്രാഹ്മണരെന്നു പറയപ്പെടുന്നവരെക്കൊണ്ടു വിളക്ക് മാല, നിവേദ്യം, മലർനിവേദ്യം ത്രിമധുരം, കുവളദളംകൊണ്ടു പുഷ്പാഞ്ജലി, ശംഖാഭിഷേകം, മൃത്യുഞ്ജയഹോമം, ഗണപതിഹോമം, സന്ധ്യാനമസ്കാരം മുതലായതു ചെയ്യിപ്പിച്ചും ബ്രാഹ്മണഭോജനം കൊടുത്തും 20 കൊല്ലത്തോളം കാലം കഴിച്ചുകൂട്ടി. ഈശ്വരപ്രസാദത്തിന്നും മുക്തിക്കും ഇത്രമാത്രംകൊണ്ടു പോരാ വ്രതാനുഷ്ഠാനങ്ങൾകൂടി വേണമെന്നു പ്രമാണങ്ങളെക്കണ്ടു പല വ്രതങ്ങളേയും അനുഷ്ഠിച്ചു. അവയിൽവെച്ചു രുഗ്മാംഗദപക്ഷം ഏകാദശിമോക്ഷത്തിന്നു മുഖ്യമാണെന്നുകണ്ടു് ആ മാഹാത്മ്യത്തിൽ പറയുംപ്രകാരം ദശമി, ഏകാദശി, ദ്വാദശി ഈ മൂന്നു ദിവസം വ്രതത്തെ അനുഷ്ഠിച്ച് ഏകാദശിദിവസം ശുദ്ധോപവാസം ചെയ്തും നിദ്രയെ മുഴുവനും വെടിഞ്ഞും മൂന്നു ഏകാദശി വ്രതത്തെ അനുഷ്ഠിച്ചു. മൂന്നാമത്തെ ഏകാദശി കുംഭമാസത്തിൽ ആകയാൽ നിദ്രകൂടാതെ ശുദ്ധോപവാസം ചെയ്തതിനാൽ ഏകദേശം പുലച്ച് അഞ്ചുമണി സമയത്തേക്കു് അടിയങ്ങൾക്കു് ഈ മാതിരിയിലിരുന്ന് ഈശ്വരപ്രസാദം സമ്പാദിക്കേണ്ടോ എന്നു തോന്നിപ്പോയി. ഈശ്വരന്ന് എള്ളോളം ദയയോ ഞങ്ങളുടെ കഠിനവ്രതാനുഷ്ഠാനംകൊണ്ടു സന്തോഷമോ ഉണ്ടെങ്കിൽ അപ്പോൾ പ്രത്യക്ഷത്തിലാകേണം. അടിയങ്ങൾ അത്ര സങ്കടപ്പെട്ടിട്ടുണ്ടു്. ദൈവം അടിയങ്ങളുടെ വൈരിയാണെങ്കിൽ തന്നേയും അടിയങ്ങളുടെ അപ്പോഴത്തെ ദുഃഖം കണ്ടാൽ ദുഃഖനിവൃത്തിയെ (മുക്തിയെ) തരേണം. ഇങ്ങിനെ കർമ്മകാണ്ഡാക്തകാര്യങ്ങളാൽ ദുഃഖിക്കുന്ന കാലത്താണ് അവിടുത്തെ സിദ്ധാനുഭൂതി എന്ന കല്പദ്രുമം കൈയ്യിൽ കിട്ടിയതു്.

പിന്നെ അവിടുത്തെ മററുള്ള പുസ്തകങ്ങളും വരുത്തി വായിച്ചു അതിന്നുശേഷമാണ് അടിയങ്ങൾക്ക മുക്തി എന്ന വാക്കിന്റെ അർത്ഥം മനസ്സിലായതും കർമ്മങ്ങൾ അതി ദുഃഖങ്ങളാകുന്നു എന്നനുഭവിച്ചിട്ടും ഭൂപ്രദക്ഷിണത്തിന്നു പുറപ്പെട്ട അടിയനും അടിയന്റെ ജ്യേഷ്ഠനും അവിടുത്തെ ശ്രീപാദങ്ങളിൽ വന്നു നമസ്കരിച്ചതും അവിടുത്തെ സിദ്ധഗ്രന്ഥങ്ങളെ കാണുന്നതിന്നു മുമ്പിൽ കർമ്മകാണ്ഡ കള്ളപ്രമാണങ്ങളിൽ ഭ്രമിച്ചു കഷ്ടപ്പെട്ടതെല്ലാം അവിടെ ഉണർത്തിച്ചിട്ടുള്ളതുകൊണ്ടു് ആ കഷ്ടങ്ങളെ

ഇനി വിവരിക്കുന്നില്ല അവിടെനിന്നു സിദ്ധോപദേശം വാങ്ങി പോന്നതിന്റെ പിറേറദിവസം മനസ്സിനെ ഏകാഗ്രതപ്പെടുത്തിക്കൊണ്ടിരിക്കുമ്പോൾ ഒരു ജ്യോതിസ്സിനെ കണ്ടു. ഒരു ദിവസം ഉച്ചയ്ക്കുകിടക്കുമ്പോൾ സ്വാമികൾ പ്രത്യക്ഷത്തിൽ സിദ്ധാശ്രമത്തിൽനിന്ന് ഇവിടെ എഴുന്നെള്ളി ആത്മസ്ഥാനത്തിൽ വിരൽകൊണ്ട് ഊന്നി ഇവിടെ നല്ലവണ്ണം ഭജിക്കുക എന്ന് അരുളിച്ചെയ്തു മറകയും ചെയ്തു. ഊന്നലിന്റെ ഊക്കുനിമിത്തം തലയ്ക്കു വേദന ഒന്നരദിവസം നിന്നിരിക്കുന്നു. അതിന്നുശേഷം മിക്കദിവസങ്ങളിലും നിഷ്ഠയിൽ ഇരിക്കുമ്പോൾ, ആദിത്യൻ, ചന്ദ്രൻ, നക്ഷത്രം, ആകാശം, മിന്നൽ, അഗ്നിജ്വാലാദീപങ്ങൾ ഇവയെ കാണുന്നുണ്ട് അനവധി പർവ്വതങ്ങൾ രാജ്യങ്ങൾ സമുദ്രങ്ങൾ, വളരെ പ്രഭയുള്ള തങ്കക്കട്ട, പൂക്കററി കത്തിയെരിയുക ഇവയേയും കാണുന്നുണ്ട്. ശംഖധ്വനിയും ചിലപ്പോൾ മണിനാദവും കേൾക്കാറുണ്ട്. ആയിരം കതിനകൾ ഒന്നായി നിരത്തി കൊളുത്തിയാലുള്ള വെടികൾ പോലെയുള്ള ശബ്ദവും ഒരിക്കൽ ഉണ്ടായി. സിദ്ധഗുരുവായ അങ്ങയുടെ ദേഹനാശംവന്നു എന്ന് ഇട്ടിക്കൽ ഒരു ശ്രുതിയുണ്ടായി. അതുകേട്ടു ചില ശിഷ്യന്മാർ ഇവിടെ അറിവുതന്നു. അപ്പോൾ സംസാരസമുദ്രം കടക്കുന്ന തോണി നശിച്ചുവോ എന്നു വിചാരിച്ച് അതിസങ്കടം വന്നതിനാൽ ഈ കേട്ടതു ശരിയൊ എന്ന് അറിഞ്ഞാൽ കൊള്ളാമെന്നു വിചാരിച്ചു ധ്യാനത്തിന്നിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ അവിടുന്ന് അടിയന്റെ മുമ്പിൽ ഒരു ആസനത്തിന്മേൽ ചിരിച്ചുംകൊണ്ടു വന്നിരുന്നുകണ്ടു. അതുകൊണ്ടു സംശയം തീർന്നില്ല. രണ്ടാമതും ധ്യാനിച്ചിരുന്നു. അപ്പോൾ ഒരാൾവന്ന് ''സ്വാമികളെ പ്രത്യക്ഷമായി കണ്ടിട്ടും സംശയം തീർന്നില്ലെയൊ? ഗുരുവിന്നു യാതൊരു സുഖക്കേടും ഇല്ല ആശ്രമത്തിൽ സുഖമായിരിക്കുന്നു ഈ വിവരം ശിഷ്യന്മാരെ അറിയിക്കുക'' എന്നു പറഞ്ഞു മറഞ്ഞു. അടിയൻ സമാധിയിൽനിന്ന് എഴുനേററു അപ്പോൾ തന്നെ ജ്യേഷ്ഠനോടും മററു ശിഷ്യന്മാരോടും പറഞ്ഞു. അതിന്റെ മൂന്നാംദിവസം ഗുരുവിന്നു യാതൊരു സുഖക്കേടും ഇല്ലെന്നു സിദ്ധാശ്രമത്തിൽനിന്നു വന്ന രാമൻനായർ പറകയും ചെയ്തു.

ഈ സിദ്ധമാർഗ്ഗമാഹാത്മ്യവും അടിയന്റെ ഗുരുവായ അവിടുത്തെ മാഹാത്മ്യവും അത്ഭുതംതന്നെ അടിയങ്ങൾക്ക് എന്തൊരു സങ്കടം വരുന്നുവോ അപ്പോൾ ധ്യാനത്തിൽ സിദ്ധഗുരുവായ ഭവാനെയും യോഗിനിമാതാവിനെയും കാണുകയും അതിന്നുള്ള നിവൃത്തിമാർഗ്ഗത്തെ ഉപദേശിച്ചുതരികയും ചെയ്യുന്നുണ്ട്. അതെല്ലാം എഴുതി അറിയിപ്പാൻ പ്രയാസം. സ്വാമിൻ! ചിലപ്പോൾ സ്പർശംവഴിക്കും ചിലപ്പോൾ ചില ചിഹ്നങ്ങളെക്കണ്ടും ചിലപ്പോൾ ഒന്നും കാണാതെയും മനസ്സ് അതീതാവസ്ഥയിൽ ലയിക്കാറുണ്ട്. ഒരു ദിവസം മൂന്നു മണിക്കൂറുനേരം ലയിച്ചിരുന്നു. ഉണർന്നപ്പോൾ രാത്രിയൊ പകലൊ എന്നുംകൂടി ഓർമ്മയില്ല. ഉണച്ച് മണിനാദം കേട്ടിട്ടാണ്. അനവധി ദ്രവ്യം അരിഷ്ടിച്ചു സമ്പാദിച്ചിട്ടും പോരാത്തതു കടംവാങ്ങിയിട്ടും ചിലവുചെയ്തു് മുൻപ്രസ്താവിച്ച തീർത്ഥസ്ഥാനം മുതലായ പലെ കർമ്മങ്ങളെ ചെയ്തിട്ടു സമ്പാദിച്ചതു ദുഃഖമാണ്. ആദിനാഥശിഷ്യനും സിദ്ധഗുരുവും അജ്ഞാനതിമിരഭാസ്ക്കരനും ദയാനിധിയും ആയ അങ്ങയുടെ പാദങ്ങളെ ഭജിച്ചതിന്നുശേഷമാണ് ആനന്ദപ്രാപ്തിക്കു സംഗതിവന്നത്. അതുകൊണ്ട് അടിയങ്ങളുടെ അർത്ഥപുത്രാദികളെല്ലാം അവിടേക്കർപ്പിച്ചിരിക്കുന്നു. അടിയങ്ങൾക്കു ഗദ്യപദ്യങ്ങൾകൊണ്ടു സ്തുതിപ്പാൻ അറിഞ്ഞുകൂടാ. എങ്ങിനെ സ്തുതിച്ചാലും അടിയങ്ങൾക്കു തൃപ്തിവരുന്നതും ഇല്ല. അടിയങ്ങൾക്ക് അവിടുത്തെ ആശ്രയമല്ലാതെ വേറെ യാതൊരു ശരണവും ഇല്ല. എന്നു ശിഷ്യൻ, ഏറാട്ടുതൊടിയിൽ ശങ്കരൻ തരകൻ. തിരുനാരായണപുരംഅംശം, തിരുവാഴിയോടുദേശം, വള്ളുവനാട് താലൂക്ക്, ചേർപ്പുളശ്ശേരി പോസ്റ്റ്.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾ യോക്കി യോഗിനിമാതാവിന്നു കൊടുപ്പാൻ.

അഹിംസാ പരമോ ധർമ്മഃ

അടിയങ്ങളുടെ ഭർത്താക്കന്മാർ സിദ്ധാശ്രമത്തിൽവന്നു സ്വാമികളെയും മാതാവിനെയും കണ്ടു മോക്ഷോപദേശം കഴി

ഞ്ഞു് ഇവിടെ വന്നതിന്നുശേഷം ആ സംഗതികളെയും അവക്കുള്ള അനുഭവങ്ങളേയും കേട്ടു് അടിയങ്ങൾക്കും ദുഃഖനിവൃത്തിക്കു് അത്യാഗ്രഹം ഉണ്ടായി. അതു് അവർ അറിഞ്ഞിട്ടും 'നിങ്ങൾ രാഗദ്വേഷാദികൾ ഉള്ളവരും ചെറുപ്പക്കാരും ജ്ഞാനമില്ലാത്ത മൂഢകളും ആണു്. നിങ്ങൾ വേണ്ടവിധം അനുഷ്ഠിക്കയില്ല'' എന്നും മററും പറഞ്ഞു് അടിയങ്ങളുടെ അപേക്ഷയെ തള്ളിക്കളഞ്ഞു. അന്നു ഞങ്ങളുടെ ഭർത്താക്കന്മാർ സമാധിചെയ്യുമ്പോൾ യോഗിനിമാതാവിനെ സമാധിയിൽ കാണുകയും ''സ്ത്രീകൾക്കു് ഉപദേശിച്ചാൽ ശരിപ്പെടുമോ എന്നു സംശയിക്കേണ്ടാ അവരെ സിദ്ധാശ്രമത്തിലേക്കു കൊണ്ടുവരിക, എന്നെപ്പോലെ ആക്കിത്തന്നേക്കാം'' എന്നു സംശയിച്ച ആളോടു് അരുളിചെയ്തു യോഗിനിമാതാവു മറകയും ചെയ്തു. അതിനാൽ അവർ ഞങ്ങളെ അവിടെ സിദ്ധാശ്രമത്തിൽ കൂട്ടിക്കൊണ്ടുവരികയും 'യോഗിനിമാതാവു് ഉപദേശം തരികയും ചെയ്തുവെല്ലൊ' ഉപദേശപ്രകാരം ധ്യാനിക്കുമ്പോൾ അമ്മാളു എന്നു പേരായ എനിക്കു് ആകാശം, നക്ഷത്രം. ചന്ദ്രൻ, ഇടിമിന്നൽ, അഗ്നിജ്വാല, ദീപങ്ങൾ ഇവയെല്ലാം കാണുന്നുണ്ടു്. പിന്നെ സ്വാമികളെയും യോഗിനിമാതാവിനെയും കൂടെക്കൂടെ സമാധിയിൽ കാണും. മണിനാദം, ശംഖനാദം, വീണാനാദം, വെടി ഇവയേയും കേൾക്കുന്നുണ്ടു്. ഒരുദിവസം സന്ധ്യകഴിഞ്ഞു സമാധിക്കു് ഇരുന്നപ്പോൾ മണിനാദം അതികേമമായി കേട്ടു കേട്ടു മനം ലയിച്ചുപോയി. എഴുനേൽക്കാത്ത നിമിത്തം പുരുഷന്മാർവന്നു വിളിച്ചുവത്രെ. അതും അറിഞ്ഞില്ല പിന്നെ കുറെക്കൂടി സമയംകഴിഞ്ഞു രണ്ടാമതും വിളിച്ചുവത്രെ. അതും കേട്ടില്ല. പിന്നെ അടിയൻെറ ദേഹം പിടിച്ചു് ഇളക്കീട്ടാണു് സമാധിയിൽനിന്നു് ഉണന്നതു്. ഉണന്നപ്പോൾ അറമുഴുവനും തുടുത്ത പ്രഭയാണു്(തല്ക്കാലം ആ സുഖത്തിന്നു വിഘ്നം ചെയ്യുകയാൽ വളരെ കരയുകയും ചെയ്തു.) ഈവിധം ലയം ചിലപ്പോൾ കുറച്ചുനേരം ഉണ്ടാകാറുണ്ടു്. ഉണ്ടായതെല്ലാം ഉണത്തിപ്പാൻ വിവരം പോരാ.

കുട്ടിമാളു എന്ന അടിയന്നു സമാധിയിൽ ശംഖനാദം ഉണ്ടായി. അതുതന്നെയോ അല്ലയോ എന്നു് സംശയിക്കേണ്ട

തരത്തിൽ ആയതുകൊണ്ടു സംശയം മനസ്സിന്നുണ്ടായി. ഉടനെ യോഗിനിമാതാവിനെ കാണുകയും "എന്താണു് സംശയിച്ചതു് എൻെറ ചിഹ്നം തന്നെ" എന്നരുളിച്ചെയ്തു മറയുകയും ചെയ്തു. പിന്നെ സമാധിക്കിരിക്കുമ്പോഴും സ്വസ്ഥമായിട്ടിരിക്കുമ്പോഴും ചിലപ്പോരം നടക്കുമ്പോഴും ശംഖനാദവും, മണിനാദവും, കുഴൽനാദവും കേരംക്കാറുണ്ടു്. ശംഖനാദം മാത്രമായി കേരംക്കുമ്പോരം എടക്കയുടെ നാദവും കേരംക്കും. അപ്പോരം ചിലസമയം ഇതു വിഷ്ണു പൂജയാണെന്നു് അശരീരിയായി ഒരു വാക്കു കേരംക്കാം. ഒരു ദിവസം രാത്രി മനസ്സിനെ ഏകാഗ്രമാക്കിക്കൊണ്ടിരിക്കുമ്പോരം ആകാശത്തേയും, ചന്ദ്രനേയും, നക്ഷത്രങ്ങളേയും കണ്ടു. ആ നക്ഷത്രങ്ങളുടെ ഇടയിൽ വളരെ വലിയതായും കണ്ണിന്നു സഹിപ്പാൻ പാടില്ലാത്തവിധം തറച്ചും കൊണ്ടു് ആറേഴ നക്ഷത്രം കാണുകയും വല്ലാതെ ഭയപ്പെടുകയും ചെയ്തു. അപ്പോരം സ്വാമികളെ കണ്ടു. "ഭയപ്പെടേണ്ടാ ഇതുകരം എൻെറ പ്രഭയുടെ മഹിമയാണു്. ഈ മഹിമ കണ്ടു ഭ്രമിപ്പാൻ അവകാശമുണ്ടോ? "കണ്ടു കണ്ടടൻ ചന്ദ്രസൂര്യാദിയെക്കണ്ടു കുണ്ഡലികൂത്തും മനോഹരം" എന്നു വായിച്ചിട്ടില്ലെ? ഇതു കുണ്ഡലികൂത്താണു്. ഇതിൽ നല്ലവണ്ണം മനസ്സിരുത്തുക എന്നാൽ ഇതിലും മീതെയുള്ള പ്രഭ കാണാം". എന്നു പറഞ്ഞു മറഞ്ഞു. പിന്നെ സാധാരണയായി മേൽപറഞ്ഞ നാദങ്ങളും പറവാൻ നിർവ്വാഹമില്ലാത്ത വലുതായ ഒരു നാദവും ഉണ്ടു്. ചില പ്രഭകളും കാണാം. ചിലദിവസം നാദംകേട്ടു മനസ്സു് ലയിച്ചു് ഒന്നും ഓർമ്മയില്ലാതെ ഇരിക്കും. ഓർമ്മ വരുമ്പോരം ദേഹം മുഴവനും തരിച്ചിരിക്കും. പിന്നെ ആ തരിപ്പു മാറീട്ടാണു് എഴുനേല്ക്കാറുള്ളതു്. ഈയിടയിൽ പ്രസവിച്ചു കിടക്കുമ്പോരം ഒരു ദിവസം രാത്രി സമാധിയിൽ അതിഘോരമായ മിന്നലും ഇടിയും, മഴയും ഉണ്ടായി. മിന്നലിൽനിന്നു വലുതായ തീക്കട്ടകരം എല്ലാ ദിക്കിലും വീഴുകയും ചെയ്തു. അപ്പോരം ഭയപ്പെട്ട തത്സമയം ഭയപ്പെടേണ്ട ഇതൊക്കെ എൻെറ മഹിമയാണെന്നു ഒരു അശരീരി വാക്കു കേട്ടു. മനസ്സു ലയിച്ചു് ഓർമ്മയും വിട്ടു. ഉണർച്ചയിൽ യാതൊന്നും കാണുന്നില്ല അനുഭവിച്ചതെല്ലാം

എഴുതി അറിയിപ്പാൻ അടിയന്നു് എഴുതുവാൻ നല്ലവശമില്ല. പറഞ്ഞുകൊടുത്തു് എഴുതിപ്പാൻ ജ്ഞാനവും ഇല്ല. മാതാവിന്റെയും സ്വാമികളുടേയും പാദങ്ങളിലേക്ക കുടുംബത്തോടുകൂടി നിത്യം നമസ്കരിച്ചും കൊണ്ടു കാലം കഴിക്കുന്നു. 1087 കർക്കിടകം 7-ാംതിയ്യതി 1, ഏറാട്ടുതൊടിയിൽ അമ്മാള എന്ന സ്ത്രീ 2. കുട്ടിമാള എന്ന സ്ത്രീ. തിരുനാരായണപുരം അംശം, തിരുവാഴിയോടു ദേശം, വള്ളുവനാടു് താലൂക്കു്, ചെർപ്പുളശ്ശേരി പോസ്റ്റു്.



17-8-07

അംഹിസാപരമോധൎമ്മഃ

ബ്രഹ്മാനന്ദസ്വാമിയായ ശിവയോഗി അവർകൾക്കു് നമസ്കാരം

അങ്ങയാൽ ഞാൻ അനുഗ്രഹീതനായി ഭവിച്ചു. അതിനാൽ ഞാൻ അനുഭവിച്ചു വരുന്ന ആനന്ദത്തെ അങ്ങയോടു കേൾപ്പിച്ചു കൊള്ളുന്നു. അവിടെ വന്നു ഭവദ്ദൎശനം കഴിഞ്ഞതിന്നുശേഷംദിവസംരാത്രിസമയങ്ങളിൽ മൂന്നുപ്രാവശ്യം ധ്യാനനിഷ്ഠനായിരിക്കുന്നുണ്ടു്. കണ്ണു നല്ലവണ്ണം മിഴിച്ചിട്ടും അരക്കൺ മിഴിച്ചിട്ടും മുഴുവൻ അടച്ചിട്ടും ഇങ്ങിനെ മൂന്നുവിധത്തിലും അഭ്യസിച്ചുവരുന്നുണ്ടു്. ആദ്യം അഗ്നിജ്വാലയായിട്ടും പിന്നീടു സ്വതെ അഗ്നിപ്രകാശം പോലെയും പലെ മിന്നലുകളായിട്ടും ചില സമയം കണ്ണിന്നു സഹിപ്പാൻ പ്രയാസമായിട്ടുള്ള വെളിച്ചമായിട്ടും കാണുന്നുണ്ടു്. ഈ കഴിഞ്ഞ ബുധനാഴ്ച ദിവസം രാത്രി 12മണി സമയത്തു ധ്യാനസമയത്തു് ആദ്യം മൂക്കിന്നു ഒരു അടപ്പും പിന്നെ ചെകിടു രണ്ടും അടച്ചമാതിരിയായി തോന്നുകയും അതിന്നുശേഷം തലയിൽ ഒരു തരിപ്പു് 10മിനിട്ടു നേരം രണ്ടു പ്രാവശ്യം ഉണ്ടായി. ആ സമയം തലയിൽ നിന്നു് എന്തോ ഒരുസാധനം കീഴ്പോട്ടു് ഇറങ്ങുകയും ചെകിടും മൂക്കും തുറക്കുകയും ചെയ്തു ഒരു മണിക്കൂറുനേരം ഇടവിടാതെ ഒരു

നാദം കേൾക്കുകയും ചെയ്തു ആ സമയത്തു് എന്റെ മനസ്സു മറന്നു് അത്യന്തം വിസ്മയാനന്ദത്തോടു കൂടി ഇരുന്നു. ഇങ്ങിനെയുള്ള അനുഭവങ്ങളാണു് എനിക്കു് ഇപ്പോൾ ഉള്ളതു്. ഇനിയും ആ പരാശക്തിയുടെ ദർശനം സിദ്ധിപ്പാനായിക്കൊണ്ടു് അവിടുത്തെ അനുഗ്രഹം എന്നിൽ എപ്പോഴും ഉണ്ടാവാനായി ഞാൻ അവിടുത്തോടു് അപേക്ഷിച്ചുകൊള്ളുന്നു. എന്നു ശിഷ്യൻ തിരുവടിവെട്ടത്തു ശങ്കുണ്ണിമേനോൻ.



ബ്രഹ്മാനന്ദസ്വാമി അവർകൾക്കു്

അഹിംസാപരമോധർമ്മഃ

സ്വാമിൻ, നമസ്കാരം. നമസ്കാരം. ശിഷ്യന്മാരായ അയ്യപ്പനും കുറപ്പും എഴുതുന്നതു്. അടിയങ്ങളുടെ ദുഃഖനിവൃത്തിക്കായി ഒരു മറുപടിക്കു് അപേക്ഷിച്ചതു കിട്ടിയില്ല. അതുകൊണ്ടു് അല്പം വ്യസനം ഉണ്ടു്. എങ്കിലും എഴുത്തുകൊണ്ടു് ആഗ്രഹിച്ചതു സിദ്ധിച്ചു. സമാധിയിൽ നാട്ടിയ സ്തംഭം പോലെയുള്ള നിർവ്വികല്പാവസ്ഥവരേണമെന്നാഗ്രഹിച്ചാണു് എഴുതിയതു്. അവിടുന്നു ശിഷ്യന്മാരുടെ ഇഷ്ടത്തെ കൊടുക്കുന്ന സൽഗുരുവാകയാൽ അതു സിദ്ധിച്ചു എഴുത്തയച്ചതിന്റെ മൂന്നാം ദിവസത്തിൽ ധ്യാനത്തിൽ അല്പസമയം കൊണ്ടു് ഓർമ്മവിട്ടു. പിന്നെ ഏകദേശം ആറുനാഴികകഴിഞ്ഞപ്പോൾ അല്പം ഓർമ്മവന്നു. അപ്പോൾ ദേഹം ഇളകുന്നില്ല. എടത്തെകൈ അല്പം സ്വാധീനമായി. അതുകൊണ്ടു ദേഹത്തിൽ തൊട്ടപ്പോൾ മരത്തിന്മേൽ തൊടുന്നതു പോലെ തോന്നി. പിന്നെ അല്പസമയം കൊണ്ടു രോമാഞ്ചത്തോടുകൂടി ആനന്ദമുണ്ടായി. അപ്പോൾ വളരെ സന്തോഷമുണ്ടായി. അന്നുമുതൽക്കു മൂലാധാരത്തിൽ നിന്നു തലയിലുള്ളതു പോലെ ആനന്ദം കയറുന്നുണ്ടു്. അവിടുത്തെ പാദത്തിൽ നിന്നു നമസ്കാരം തുടങ്ങിയ മുതൽക്കു് അടിയൻ ഇച്ഛിച്ചതു പോലെ സാധിച്ചു. കുറുപ്പിന്നു് അവിടെനിന്നു വന്നതിന്നുശേഷം ആനന്ദംകൂടി. കണ്ണടച്ചാൽ ചിലപ്പോൾ ആറുനാഴിക കൊണ്ടു

ചിലപ്പോഠം അതിലും എളുപ്പത്തിലും അനുഭവങ്ങഠം ഉണ്ടാകും. അടിയനു ചിലപ്പോഠം കണ്ണടച്ചാൽ അപ്പോഠംതന്നെ അനുഭവം കാണും. ചിലപ്പോഠം അരനാഴിക കഴിയേണം. അടിയന്നു് എഴുതുവാൻ അറിവില്ലായ്ക കൊണ്ടു് എന്തു പിഴച്ചിട്ടുണ്ടെങ്കിലും അവിടുത്തെ പാദത്തിൽ സമപ്പിക്കുന്നു. എന്നു കൊല്ലം 1082 മേടം 30-ാംനു- ചുണ്ടപ്പുറക്കൽ അയ്യപ്പൻ കുന്നംകുളം.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിലേക്കു്,

അഹിംസാപരമോധമ്മഃ

യോഗിനിമാതാവിനെ സമയംപോലെ ഉണത്തിക്കുന്നതു്

യോഗിനിമാതാവു് ഉപദേശിച്ചതുപോലെ സമാധി ശീലിച്ചുവരുമ്പോഠം മണിനാദം ഉണ്ടാകുന്നുണ്ടു്. അതു കേട്ടിരിപ്പാൻ സുഖവും ഉണ്ടു്. ഒരു ദിവസം സമാധിയിൽ യോഗിനിമാതാവിനെ കാണുകയുണ്ടായി. മറ്റുള്ള ശിഷ്യന്മാക്കുള്ളതുപോലെ അനുഭവം ഇല്ലാത്തതുകൊണ്ടു വ്യസനം ഉണ്ടു്. പുണ്യം പോരാത്തതിനാലാണു് എന്നു സമാധാനിക്കുന്നു. അവിടെക്കു നമസ്കാരം. 1087 കക്കിടകം 8_ാംതിയ്യതി കുന്നത്തു മാണിക്ക എന്ന സ്ത്രീ തിരുനാരായണപുരം അംശം, കുറുവട്ടൂരു് ദേശം, കരുമ്പുഴ പോസ്റ്റു്, വള്ളുവനാടു് താലൂക്കു്.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിലേക്കു്.

അഹിംസാപരമോധമ്മഃ

അടിയൻ അവിടെ വന്നു് ഉപദേശം വാങ്ങി പോന്നതിനുശേഷം കുറച്ചു കാലത്തിന്നു് ഒരു സിദ്ധിയും ഉണ്ടായില്ല, പിന്നെ ചെറുതായ ഒരു മണിനാദം ഉണ്ടായി. ഒരു ദിവസം

തലയിൽ നിന്നു രണ്ടു വെടി ശബ്ദം കേട്ടു. ഒരു ദിവസം ബാലചന്ദ്രനെ കണ്ടു. ഒരു ദിവസം സ്വാമികൾ എഴുന്നെള്ളി ആത്മസ്ഥാനം തൊട്ട് ഉപദേശിച്ചു അടിയന്നു വയസ്സുകാല മായതിനാൽ മററുചില ശിഷ്യന്മാർക്കുള്ളതുപോലെ മനോലയം ഉണ്ടാവാൻ പാദങ്ങളിലേക്ക് എപ്പോഴും നമസ്കാരം. 87 കർക്കിടകം 8-ാംനു- മേച്ചീര തേവരത്തരകൻ, തിരുനാരായണ പുരം അംശം, കുറുവട്ടൂര് ദേശം കരുമ്പുഴ പോസ്റ്റ് വള്ളുവനാട്.



കൊളമ്പ് 7-7-1912

അഹിംസാ പരമോധർമ്മഃ

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി പരമഗുരുവി ൻെറയും യോഗേശ്വരി മാതാവിൻെറയും പാദാരവിന്ദങ്ങളെ ശിരസ്സിൽ ധരിച്ചുകൊണ്ടു പൊന്നൻ പറമ്പിൽ കഞ്ചു ബോധി പ്പിക്കുന്നത്. അടിയൻ സ്വാമികളുടെ അടുക്കൽവന്നു സിദ്ധോ പദേശം കിട്ടിയതിനുശേഷം അടിയന്നുള്ള അനുഭവങ്ങൾ സൂര്യപ്രകാശമായിട്ടും ചന്ദ്രപ്രകാശമായിട്ടും സൂര്യബിംബത്തിൽ കതിരില്ലാത്തമാതിരിയിലും ജ്യോതിസ്സായും അപ്രകാരം ചന്ദ്ര നിലും ചിലമിന്നലുകളും നക്ഷത്രങ്ങളും ആകാശത്തിൽ ചെ മ്മേഘമെന്നപോലെയും ചിലസമയം മഹാകനകമയങ്ങളായ പട്ടണങ്ങൾ പോലെയും കാണുന്നുണ്ട്. ഇന്നപ്രകാരമെന്നു ബോധിപ്പിപ്പാൻ അടിയത്തിന്നു ശക്തിയില്ല, അതിൽ എത്ര യോ പേർ ബ്രഹ്മനിഷ്ഠ ചെയ്യുന്നതായും മററുമററമില്ലാത്ത സംഗതികൾകണ്ട് ആനന്ദിച്ചു ചിലസമയം ഓർമ്മയില്ലാതെ ആകും. അപ്പോൾതന്നെ വളരെ ഉഗ്രമായി സൂര്യപ്രകാശം കാണുകയും ഉണരുകയും ചെയ്യും. അപ്പോൾ അഗ്നിനാളമായി വിടർന്നും കൂടിയും ഭിന്നഭിന്നമായികാണും. ചിലസമയങ്ങ ളിൽ സമാധിയിൽ സ്വാമികളെ കാണും. ആ സമയത്തിലുള്ള ആനന്ദത്തെ ബോധിപ്പിപ്പാൻ അടിയന്നു ശക്തിപോരാ

സ്വാമികളുടെ അനുഗ്രഹംതന്നെ അടിയനു ശാശ്വതാനന്ദം. സ്വാമിൻ നമസ്തെ നമസ്തെ ദേവി നമസ്കാരം. എന്നു പൊന്നൻ പറമ്പിൽ കുഞ്ചു.



ബഹുമശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിലേക്കു്.

അഹിംസാ പരമോധർമ്മഃ

അടിയൻ ആശ്രമത്തിൽവന്നു് ഉപദേശം വാങ്ങി പോന്നു കുറച്ചുദിവസം കഴിഞ്ഞപ്പോറം മിക്കസമയവും വലുതായ ഒരു മുഴക്കം ഉണ്ടു്. ചിലപ്പോറം ഓടക്കുഴൽനാദവും ഇടിമുഴക്കവും ഉണ്ടു്. വലുതായ മുഴക്കം കേട്ടുകൊണ്ടിരിക്കുമ്പോറം പലപ്പോഴും കുറച്ചുനേരം ഓർമ്മവിട്ടു് ഒന്നും അറിയാതെ ഇരിക്കും. ചിലദിവസം സമാധിയിൽ ചന്ദ്രനേയും ആകാശത്തേയും നക്ഷത്രത്തേയും സ്വാമികളേയും യോഗിനിമാതാവിനേയും കാണാം. അടിയനു വേറെ ഒരു ശരണവും ഇല്ല. അനുഗ്രഹിപ്പാൻ അപേക്ഷ. 1087 കർക്കിടകം 9-ാം നു- ചൊക്കാണത്തു് ആണ്ടി എന്ന സ്ത്രീ. തിരുനാരായണപുരം അംശം, തിരുവാഴിയോട്ടദേശം, കരുമ്പുഴപോസ്റ്റ്, വള്ളുവനാട്ടതാലൂക്കു്.



അഹിംസാ പരമോധർമ്മഃ

സിദ്ധാശ്രമത്തിലേക്കു്:

അടിയൻ സിദ്ധാശ്രമത്തിൽ വന്നു് ഉപദേശംവാങ്ങി പോന്നതിന്റെ ശേഷം സമാധിയിൽ ആകാശം, ആദിത്യൻ, ചന്ദ്രൻ, നക്ഷത്രം ഇവയെ കാണുന്നുണ്ടു്. പലവകനാദങ്ങറം തിരിച്ചറിയാൻ പാടില്ലാത്തവിധത്തിലും ഓടക്കുഴൽനാദവും കേറംക്കുന്നുണ്ടു്. ദേഹം തരിച്ചു സമാധിയിൽ മനസ്സലയിച്ചു്

ഓർമ്മയില്ലാതെ പലപ്പോഴും ഇരിക്കും. ആവിധത്തിൽ എല്ലായ്പോഴും ഇരിപ്പാൻ സ്വാമികളുടേയും യോഗിനിമാതാവിന്റെയും പാദങ്ങളിലേക്കു സദാ നമസ്കാരം നമസ്കാരം. 87 കർക്കിടകം 9-ാം നു- ചിലമ്പാണത്ത് അമ്മാളു എന്ന സ്ത്രീ തിരുനാരായണപുരം അംശം, തിരുവാഴിയോടുദേശം, കരുമ്പുഴ പോസ്റ്റ്, വള്ളുവനാട്ടുതാലൂക്ക്.



കണ്ണൂർ 25-1-1910

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്ക്.

അഹിംസാ പരമോധർമ്മഃ

അടിയൻ ആദിയിൽ ഒരു ഗുരുവിൽനിന്ന് ഉപദേശം വാങ്ങി പഞ്ചാക്ഷരിയും പിന്നെ ബാലയും പിന്നെ ത്രിപുരാസുന്ദരിയുമാണ് ഉപാസിച്ചതു്. അംഗന്യാസം കരന്യാസം ദിഗ്ബന്ധം മുതലായതു ചെയ്തുകൊണ്ടു തുളസിമാല കയ്യിൽ പിടിച്ച് ഉരുവിട്ടുകൊണ്ട് ദേവിയെ സ്ത്രീരൂപമായി മുമ്പിൽ സങ്കല്പിച്ചുകൊണ്ട് കഠിനനിഷ്ഠയോടുകൂടി കാലം കഴിച്ചുകൂട്ടി ഒരുമന്ത്രം രണ്ടു കൊല്ലം ഉരുവിട്ടു അക്ഷരലക്ഷം എത്തിച്ചാൽ വേറെ ഒരു മന്ത്രം അടിയന്നു ഉപദേശിക്കും. ഇങ്ങനെ ആറു കൊല്ലത്തിലകത്തു മേൽപറഞ്ഞ മൂന്നു മന്ത്രവും അടിയൻ അക്ഷരലക്ഷം എത്തിച്ചു. തുളസീമാലയും തേഞ്ഞുതുടങ്ങി. അങ്ങിനെ ആറുകൊല്ലം കഷ്ടപ്പെട്ടിട്ടും ഒരു അനുഭവവും അടിയന്നു സിദ്ധിച്ചില്ല. ഇങ്ങിനെ ഇരിക്കുന്ന കാലത്താണ് ദൈവഗത്യാ അങ്ങയുടെ മോക്ഷപ്രദീപം വായിപ്പാൻ അടിയനു സംഗതി വന്നതു്. അതിൽ പറയുംപ്രകാരം ഒരു ദിവസം മനസ്സിനെ നിറുത്തി ഏകദേശം ഒരു മണിക്കൂറുനേരം അഭ്യസിച്ചപ്പോൾ നക്ഷത്രങ്ങളെയും നവരത്നപ്രഭയേയും കണ്ട് ആനന്ദിപ്പാൻ ഇട വന്നു. അങ്ങയെ അന്നുമുതൽ അടിയന്റെ പ്രധാനഗുരുവായി വരിക്കയുംചെയ്തു. അതിന്നുശേഷം ആറുമാസം കഴിഞ്ഞപ്പോ

ഴാണ് അങ്ങയിൽനിന്ന് അടിയന്ന സിദ്ധോപദേശം സിദ്ധിച്ചതു്. അതുമുതൽ അടിയന്നുണ്ടായ ദിവ്യചിഹ്നങ്ങൾ വർണ്ണിപ്പാൻ പ്രയാസം. നക്ഷത്രങ്ങളേയും ചന്ദ്രനേയും ജ്യോതിസ്സിനേയുംസാധാരണ കാണുന്നുണ്ടു്. പിന്നെ നിന്തിരുവടിയേയും സുബ്രഹ്മണ്യനേയും ശ്രീകൃഷ്ണനേയും താപസന്മാരേയും സമാധിയിൽ കണ്ടിട്ടുണ്ടു്. അടിയന്ന ശംഖനാദം സാധാരണയുണ്ടാകാറുണ്ടു്. ഘോരമായ ഇടിധ്വനി രണ്ടുവട്ടം അടിയൻ കേൾക്കുകയും ശിരസ്സുപിളർന്നുപോയോ എന്നുള്ള സംശയം നേരിടുകയും ചെയ്തിട്ടുണ്ടു്. അടിയന്റെ അനുഭവങ്ങൾ ഇപ്പോൾ വർദ്ധിച്ചുവരുകയാണ് ചെയ്യുന്നതു്. ലോകത്തിലുള്ള മിക്ക അത്ഭുതകാഴ്ചകളെയും അടിയൻ സമാധിയിൽ കണ്ടിട്ടുണ്ടു്. അടിയന്റെ അനുഭവങ്ങളെപ്പററി പറയുന്നതായാൽ ഇനിയും പറവാനുണ്ടു്. ബ്രഹ്മാവു താൻതന്നെ വന്നു് എന്നെ സാരവഴിയിൽനിന്നു തെററിപ്പാൻ ശ്രമിച്ചാലും എന്റെ മനസ്സ് ഇളകുകയില്ല. കർമ്മത്തിൽ അല്പംപോലും അലയാതെ അതിനെ ഞാൻ പൂച്ചിക്കുന്നു. ഞാൻ വിചാരിക്കുന്നു സൽഗ്ഗുരുനാഥൻ, സാക്ഷാൽ ശ്രീപരമേശ്വരൻ ജനങ്ങളെ നല്ലവഴിക്കു കൊണ്ടുവരേണ്ടതിതിന്നുവേണ്ടി അവതരിച്ചതാണെന്നു്. തീച്ച്യയായിട്ടും നിന്തിരുവടി സാക്ഷാൽ ശ്രീപരമേശ്വരനാണ്. അവതാരമായി അങ്ങയുടെ പാദകമലങ്ങളിലും പരാശക്ത്യവതാരമായ യോഗിനിമാതാവിന്റെ പാദപങ്കജങ്ങളിലും സാഷ്ടാംഗം നമസ്കരിച്ചുകൊണ്ടു് ഈ എഴുത്തു സമർപ്പിക്കുന്നു. എന്നു ശിഷ്യൻ സി. എച്ച്. അച്യുതൻ തളാപ്പ്, കണ്ണൂര്.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിലേക്കു്.

അഹിംസാ പരമോധർമ്മഃ

അടിയൻ സിദ്ധാശ്രമത്തിൽ വന്നു സിദ്ധോപദേശം

വാങ്ങി പോന്നതിന്റെ ശേഷം കുറച്ചുദിവസം കഴിഞ്ഞപ്പോൾ സമാധിയിൽ ചെറുതായി ഒരു മണിനാദം ഉണ്ടായി. കുറച്ചു ദിവസം മുമ്പായി സമാധിയിൽ മനസ്സുലയിച്ചു യാതൊന്നും അറിയാതെ ഏകദേശം ഏഴെട്ടുനാഴികനേരം ഇരുന്നു. സന്ധ്യസ്സാണ് ഇരുന്നത്. സമാധി ഉണർന്നു നോക്കുമ്പോൾ എല്ലാവരും ഊൺകഴിഞ്ഞിരിക്കുന്നു. അടിയന്നു് ഒരക്ഷരംപോലും അറിഞ്ഞുകൂടാ. പ്രായാധിക്യവും ആയി. അടിയന്റെ പേരിൽ സ്വാമികൾക്കും യോഗിനിമാതാവിന്നും കരുണയുണ്ടാവാൻ അപേക്ഷിക്കുന്നു. 87 കർക്കിടകം 9-ാം നു- കുന്നത്തുതൊടിയിൽ രാവുണ്ണിത്തരകൻ തിരുനാരായണപുരം അംശം, കറുവട്ടൂർദേശം, പോസ്റ്റ് കരിമ്പുഴ, വള്ളുവനാട്ടുതാലൂക്ക്.



അഹിംസാ പരമോധർമ്മഃ

സിദ്ധാശ്രമത്തിലേക്ക്.

ആദിനാഥശിഷ്യനും സിദ്ധഗുരുവും ആയ അങ്ങുന്നു് ഉപദേശിച്ച ദിവസംതന്നെ രാത്രി സമാധിക്ക് ഇരുന്നപ്പോൾ ഇടിമിന്നൽ ഉണ്ടായി. അതു് അവിടെ ഉണർത്തിക്കുകയും ഉണ്ടായി. അതിന്നുശേഷം ഭേരിനാദം, ശംഖനാദം, കുഴൽനാദം, വെടി ഇതുകൾ ചിലപ്പോൾ കേൾക്കാറുണ്ടു്. മണിനാദം സാധാരണയുണ്ടു്. ആകാശം, ആദിത്യൻ, നക്ഷത്രം ചന്ദ്രൻ, ദീപം, നേത്രം, നീലവർണ്ണം ഇതുകളും പലപ്പോഴും കാണുന്നുണ്ടു്. രണ്ടുദിവസം പ്രാണൻ മേൽപ്പോട്ടു് കയറുകയും അപ്പോൾ ആകാശത്തേയും ആദിത്യനേയും കാണുകയുമുണ്ടായി. അതുകണ്ടു ലയിച്ചു യാതൊരു അറിവും കൂടാതെ രണ്ടുനാഴികനേരം ഇരിക്കയുണ്ടായി. ഒരു ദിവസം സമാധിയിൽ സിദ്ധന്മാരെയും കണ്ടു. സ്വാമികളേയും യോഗിനീമാതാവിനേയും പലപ്പോഴും സമാധിയിൽ കണ്ടു സന്തോഷിക്കാറുണ്ടു്. സ്വാമികളുടേയും യോഗിനിമാതാവിന്റേയും പാദാരവിന്ദങ്ങൾക്ക് ഇതാ നമസ്കാരം നമസ്കാരം. 87 കർക്കിടകം 4-ാം നു- കരുവാ

ന്തൊടിയിൽ ചിലമ്പത്തരകൻ, തിരുനാരായണപുരം അംശം, കറവട്ടൂർദേശം പോസ്റ്റ് കരിമ്പുഴ, വള്ളുവനാട്.



അഹിംസാ പരമോധർമ്മഃ

സിദ്ധാശ്രമത്തിലേക്ക്.

ബ്രഹ്മശ്രീ യോഗിനിമാതാവിനെ ഉണർത്തിക്കുന്നത്.

മാതാവ് സിദ്ധമാർഗ്ഗത്തെ ഉപദേശിച്ചതനുപ്രകാരം നടന്നുവരുന്നു. അവിടെനിന്നു വന്നു പതിനഞ്ചുദിവസം കഴിഞ്ഞപ്പോൾ സമാധിക്കിരിക്കുമ്പോൾ എല്ലാദിവസവും മണിനാദം ഉണ്ട്. ചില ദിവസങ്ങളിൽ ശംഖനാദം കേൾക്കും. ചിലപ്പോൾ സമാധിക്കിരിക്കുന്ന മുറിയുടെ ഉള്ളിൽ മുഴുവൻ വെളിച്ചം ഉണ്ടാകും. ആകാശത്തേയും നക്ഷത്രത്തേയും പറവാൻ പാടില്ലാത്ത ശോഭയോടുകൂടിയ വളരെ വലിപ്പത്തോടുകൂടിയ ആദിത്യനേയും കാണാറുണ്ട്. ഈയിടയിൽ ദേഹത്തിൽ ഒരു തരിപ്പു കയറി സമാധിയിൽ കുറേനേരം ഒരു അറിവും കൂടാതെ ഇരിക്കും. ഈയിടയിൽ സുഖം നിമിത്തം സമാധിയിൽ നിന്ന് എഴുനീൽപ്പാൻ തോന്നുകയില്ല. അടിയൻ വീട്ടുപ്രവൃത്തിയും മററു മുട്ടുകളും ഉള്ളതുകൊണ്ട് എഴുനിററുപോരുക എന്നേ ഉള്ളു. എന്തുചെയ്യട്ടെ. ഒരക്ഷരംപോലും അറിയാത്ത അടിയന്നു ഇത്രവേഗത്തിൽ ഈ സുഖത്തിൽ ഇരിപ്പാൻ എടവരുത്തിയ അവിടത്തെ പാദങ്ങളിലേക്ക് ഇതാ നമസ്കരിക്കുന്നു. അവിടത്തെ കാരുണ്യമല്ലാതെ അടിയന്നു മറെറാരാശ്രയവും ഇല്ല. എന്ന് 1087 കർക്കിടകം 5-ാം നു- കരുവാന്തൊടിയിൽ ആണ്ടി എന്ന സ്ത്രീ. തിരുനാരായണപുരം അംശം കറുവട്ടൂർദേശം, പോസ്റ്റ് കരിമ്പുഴ, വള്ളുവനാടുതാലൂക്ക്.



ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്ക്.

അഹിംസാ പരമോധർമ്മഃ

സൽഗുരുനാഥന്റെയും യോഗിനിമാതാവിന്റെയും ശ്രീപാദങ്ങളിൽ നമസ്കാരസമേതം എഴുതുന്നത്. നാദത്തെ എല്ലായ്പോഴും കേൾക്കുന്നതിനാലും ആത്മസ്ഥാനത്തിലുള്ള സ്വപ്രകാശാദിചിഹ്നങ്ങളാലും മനസ്സിന്നുള്ള ആനന്ദം വിസ്മയംതന്നെ. എപ്പോഴം അതിൽ തന്നെ രമിക്കുവനായി കടാക്ഷിക്കേണമേ. എനിക്കു സിദ്ധോപദേശം ലഭിച്ചിട്ടു കുറഞ്ഞ കാലമേ ആയിട്ടുള്ളു. എന്റെ സ്ഥിതിക്ക് ഇത്രവേഗം ഈ വിധം അനുഭവങ്ങൾ ഉണ്ടായതു തൃപ്പാദഭക്തിതന്നെ എന്നേ പറയേണ്ടു. എന്ന് എ. വി. നാരായണൻ അടിയോടി പോസ്റ്റ് എരഞ്ഞിപ്പാലം.

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ സിദ്ധാശ്രമത്തിലേക്ക്

ശ്ലോകം.

മന്നിൽവന്നു ജനിച്ചു മാനുഷവേഷമോടു നടപ്പവൻ
തന്നിടത്തിലിരിക്കുമശ്ശിവയോഗിയാം ഗുരുവര്യനേ
ചെന്നുകണ്ടുപദേശമാശു വരിച്ചിടാത്തവനേവനോ
മന്നിടത്തിലവൻ ദൃഢം നിജ മാതൃയൌവനാശകൻ. (1)

സ്വാമി അവർകൾ ഉപദേശിച്ചപ്രകാരം അനുഷ്ഠിച്ചുവരുമ്പോൾ തേജഃപുഞ്ജം ആദ്യം നീലവർണ്ണത്തിലും പിന്നെ രക്തവർണ്ണത്തിലും ധവളവർണ്ണത്തിലുംദിനംപ്രതിവർദ്ധിച്ചുവരുന്നുണ്ടു്. അതുകളിൽതന്നെ മനസ്സു ചേർന്നുനിൽക്കുന്നതും ഉണ്ടു്. ദുഃഖാബ്ധിമഗ്നനായ അടിയനെ ആനന്ദാമൃതത്താൽ തൃപ്തിപ്പെടുത്തിയതിന്നു ത്രിഭുവനം മുഴുവൻ തൃപ്പാദത്തിൽ ദക്ഷിണയായി സമർപ്പിച്ചാൽകൂടി മതിയാവുകയില്ലെന്നതു നിർവിവാദമാണു്. അടിയൻ സ്വാമിയിലും സ്വാമിനിയായ യോഗിനിയിലും ഭക്തി മാത്രം ദക്ഷിണിയായി സമർപ്പിച്ചു തൃപ്തിപ്പെട്ടു വരമിക്കുന്നു. എന്നു കൊടുങ്ങല്ലൂര് ലോകമലേശ്വരം പാലക്കൽ വേലൻ കുഞ്ഞിററി.



കൊളമ്പ് 15_5_1912

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്ക്,

അഹിംസാ പരമോധർമ്മഃ

എന്റെ പരമഗുരുവിന്റേയും യോഗിനിമാതാവിന്റേയും തൃപ്പാദങ്ങൾക്ക് അനന്തരം നമസ്കാരം ചെയ്തുകൊണ്ട് അവിടുത്തെ പാദസേവകനായ തെക്കിനിയേടത്തു മുണ്ടൻ എഴുതി ബോധിപ്പിക്കുന്നത്. അടിയൻ കൊളമ്പിൽ നിന്നു 7നാഴിക വഴി ദൂരെയാണ് ഇരിക്കുന്നത്. അടിയത്തിന്നു നിന്തിരുവടികളുടെകൃപാകടാക്ഷത്താൽ ധ്യാനത്തിൽ ചിലപ്പോൾ ചന്ദ്രന്റെ പ്രകാശവും ചിലപ്പോൾ നീല വർണ്ണവും മണിനാദവും തിരിച്ചറിയാൻപാടില്ലാത്ത വിധത്തിലുള്ള ചില നാദങ്ങളും ഉണ്ടായികൊണ്ടിരിക്കുന്നുണ്ട് പ്രവൃത്തി മൂലം സദാ അനുഭവിച്ചുകൊണ്ടിരിപ്പാൻ നിർവ്വാഹമില്ലാത്തതിനാൽ വളരെ സങ്കടം ഉണ്ട്. എന്തുചെയ്യാം. സ്വാമിൻ പരമഗുരോ നമസ്കാരം. തായേ യോഗേശ്വരി പിന്നെയും പിന്നെയും നമസ്കാരം.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്ക്,

15_6_06

അഹിംസാ പരമോധർമ്മഃ

ഗുരുനാഥൻ കല്പിച്ചതായ വിദ്യയെ യാതൊരുവിധത്തിലും സമയം കളയാതെ സ്മരിച്ചുകൊണ്ടിരിക്കുന്നു. ആദ്യം മുതൽ 10 ദിവസംവരെ തലവേദനയുണ്ടായി. പത്തുദിവസം കഴിഞ്ഞപ്പോൾ തലവേദന മാറി. മനസ്സു സ്ഥാനത്തിൽ ലയിക്കുമ്പോൾ ഒരു പ്രകാശമുണ്ടായി. പിന്നെ ഒരു പ്രാവശ്യം ഒരു സ്പർശനമുണ്ടായി. ആസ്പർശനത്താൽ മനസ്സിന്നും ദേഹത്തിന്നുംകൂടിസുഖംകിട്ടുന്നുണ്ട്. പ്രകാശിക്കുന്നത് ഏതുപോലെ

ഇരിക്കുന്നു എങ്കിൽ മഷിപിടിച്ചതായ പാനിസ്സിൽ വിളക്കു കത്തിച്ചാൽ എത്രപ്രഭയുണ്ടോ അത്ര പ്രഭയുണ്ട്. ഒരു ദിവസം അതുതന്നെ വളരെ ജ്വലിച്ചും കണ്ടു ശബ്ദം തിരമുഴക്കം പോലെ കേൾക്കുന്നുണ്ട്. ഇവകളെക്കൊണ്ടും മനസ്സിന്നു സുഖം കിട്ടുന്നുണ്ട്. വേറെയൊന്നിലും മനസ്സുപോകാതെ കൂടെക്കൂടെ ഇതിൽതന്നെ ഇരിക്കേണമെന്നും തോന്നുന്നുണ്ട്. എന്നു പുത്തൻ വീട്ടിൽ ചേലോറ കൃഷ്ണൻ നമ്പ്യാർ, കാവുന്തായദേശം, കൂടാളി പോസ്റ്റ്.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്ക്.

അഹിംസാ പരമോധർമ്മഃ

ആദിനാഥശിഷ്യനായ എന്റെ ഗുരുവിന്നും യോഗിനി മാതാവിന്നും നമസ്കാരം. മനസ്സിനെ ഉപദേശമാർഗ്ഗത്തിൽ തന്നെ നിർത്തികൊണ്ടിരുന്നപ്പോൾ ചെകിട്ടിൽ നിന്നു ഘോരമായ ഒരു ശബ്ദം ഉണ്ടാകയും അതോടുകൂടി ഒരു ശക്തി ബിന്ദുസ്ഥാനത്തിലേക്കു കയറുകയും ചെയ്തു. അപ്പോൾ മനസ്സു ജാഗ്രാവസ്ഥയെ വിട്ടു കുറേനേരം ഒരു വികാരവും ഇല്ലാതെ ഇരുന്നു. ഒരിക്കൽ ധ്യാന സമയത്തിൽ ഒരു വൃത്താകാരവും അതിന്നുള്ളിൽ ഒരു ദീപ വെളിച്ചവും കുറേനേരം കാണുകയുണ്ടായി. തിരുമുമ്പാകെ ചിലതു് ഉണർത്തിപ്പാനുണ്ട്. എന്നു 85 മേടം 20 ‍ാംനു- ശിഷ്യൻ, മോടവണ്ടാട്ടിൽ നാരായണപ്പണിക്കർ, നിറമരുതൂർ തിരൂർ പോസ്റ്റ്.



കണ്ണൂരു് 7_2_190

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്കു്,

അഹിംസാ പരമോധർമ്മഃ

ഗുരുസന്നിധിയിൽ നിന്നു വന്നതിൽ പിന്നെയുള്ളതായ അനുഭവത്തെപ്പററി ഇതാ എഴുതി ബോധിപ്പിക്കുന്നു.

വലുതായി കാണുന്നുണ്ട്. നീലം, മഞ്ഞ, പവിഴവൎണ്ണം, പച്ച നിറം ഈ നിറത്തിലും കാണുന്നുണ്ട്. സ്വാമിയേയും യോഗിനി മാതാവേയും രണ്ടുനേരം സമാധിയിലും കാണും. ചിലസമയം അധികപ്രകാശം കൊണ്ടു കാണ്മാൻ കഴികയില്ല. കുന്നുകളും മലകളും, അനേകം ദേവന്മാരും അവരുടെ വാഹനങ്ങളും ഇന്ന വിധമെന്നു വൎണ്ണിക്കാൻ കഴിയാത്ത അനേക സൃഷ്ടികളും സമാധിയിൽ കാണപ്പെടുന്നുണ്ട്. ചില സമയങ്ങളിൽ ഇരുട്ടത്ത് അറയുടെ ഉള്ളിൽ ഇരിക്കുമ്പോൾ അറ മുഴുവനും വെളിച്ചം കാണും. ലോകത്തിൽ കാണാത്തതായ അനേക മനോഹര പുഷ്പങ്ങളെ ചിലപ്പോൾ കാണാം. ഭാവിവൎത്തമാനങ്ങളെയും ചിലപ്പോൾ അറിയുന്നുണ്ട്. നിൎവ്വികല്പകാവസ്ഥ വരുന്നില്ല. അവിടുത്തെ കരുണ എന്റെ നേരെ ഉണ്ടെങ്കിൽ എനിക്ക് ഒക്കെ സിദ്ധിക്കും. എന്നു ചിറയ്ക്കൽ രാമൻ, ആനന്ദചന്ദ്രോദയയോഗശാലാംഗം, തളാപ്പ്, കണ്ണൂര്.



ബ്രഹ്മാനന്ദസ്വാമി അവർകൾ നോക്കി യോഗിനിമിമാതാവി ന്നുകൊടുപ്പാൻ.

### അഹിംസാ പരമോധൎമ്മഃ

അടിയൻ ഭൎത്താവ് ഒരുമിച്ചു സിദ്ധാശ്രമത്തിൽ വന്നു മോക്ഷോപദേശം ഗ്രഹിച്ചു പോന്നതിന്നുശേഷം സമാധിയിൽ ആദിത്യൻ, നക്ഷത്രം, ചന്ദ്രൻ, ആകാശം ഇവയെ കാണുന്നുണ്ട്. ചിലപ്പോൾ സ്വാമികളേയും യോഗിനിമാതാവിനേയും സമാധിയിൽ കാണും. ചിലപ്പോൾ സിദ്ധന്മാരെയും കാണും. ഘോരമായ മഴക്കാറും കാണും. ദേഹത്തിൽ മഴ വൎഷിക്കും. ജലപ്രവാഹത്തിൽ സഞ്ചരിച്ചുകാണും. കുഴൽനാദം, മണിനാദം, വലിയതായ ഒരുമുഴക്കം ഇവയും ഉണ്ടാകുന്നുണ്ട്. ഈ നാദങ്ങളെ കേട്ടുകൊണ്ടു ചിലപ്പോൾ മനസ്സലയിച്ചു ഒന്നും അറിയാതെ ഇരിക്കും. ഒരു ദിവസം തൊട്ടുകൂടാതെ ഇരിക്കുമ്പോൾ സമാധിയിൽ നാദം കേട്ടുകേട്ടു മനസ്സലയിച്ചു നാലാറുനാഴികയോളം

ഒന്നും ഓർമ്മയില്ലാതെ ഇരിക്കുകയുണ്ടായി. അടിയന്നു ഹരി എന്ന അക്ഷരം കൂടി അറിവില്ല. അതുകൊണ്ട് എഴുതുവാനും എഴുതിപ്പാനും അറിഞ്ഞുകൂടാ അടിയന്റെ പേരിൽ സ്വാമി കരുണാ മാതാവിന്നും കാരുണ്യമുണ്ടായിരിപ്പാൻ അപേക്ഷ. എന്നു 87 കർക്കിടകം 8-ാംനു- എരിക്കഞ്ചേരി ആണ്ടി എന്ന സ്ത്രീ. തിരുനാരായണപുരം. കറുവട്ടരദേശം, പോസ്റ്റ് കരുമ്പുഴ. വള്ളുവനാട്ട താലൂക്ക്.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്ക്.

അഹിംസാ പരമോധർമ്മഃ

അവിടന്നു് എനിക്ക് ഉപദേശംതന്ന സമയത്ത് അനുഭവങ്ങൾ ഒന്നും എനിക്കുണ്ടായില്ല. എങ്കിലും മനസ്സിനെ നിർത്തുവാൻ സാധിക്കുമെന്നു തോന്നത്തക്കവിധത്തിൽ അല്പം ഒരു മനസ്സോത്ത്ക്കം സിദ്ധിച്ചു പിന്നെ കുറച്ചുദിവസം കഴിഞ്ഞപ്പോൾ ആശ്ചര്യകരമായി ഒരു മിന്നൽ ഉണ്ടായി. പിന്നെ കണ്ണാടിയെ വെയിലത്തു കാണിച്ചാൽ ഒരു വിധംപ്രഭ വെയിലില്ലാത്ത സ്ഥലത്തു കാണും. അമ്മാതിരി പ്രഭ കണ്ടുതുടങ്ങി ചിലപ്പോൾ ആത്മസ്ഥാനത്തിൽ ഒരു തരിപ്പും സുഖവും ഉണ്ടാകും. ചിലപ്പോൾ ഒരു സുഖവും മേൽപ്പോട്ട ശ്വാസത്തിന്റെ കയറവും ഉണ്ടാകും. ചിലപ്പോൾ ധ്യാനസമയത്ത് കാട്ടകളും രശ്മിമയങ്ങളായ മണ്ഡപങ്ങളും ചില ദിവ്യപുരുഷന്മാരും കാണപ്പെട്ടും. വെളി, മേഘം ദീപം, നക്ഷത്രം, മിന്നൽ ഇവകളെ പലപ്പോഴും കാണാം. ശംഖനാദവും മൃദംഗനാദവും മാത്രം കുറെദിവസം ഉണ്ടായിരുന്നു. ആത്മസ്ഥാനത്തിൽ ഒരു തരിപ്പും ഒരു സ്പർശസുഖവും വെള്ളത്തിൽ എണ്ണ ഒററിച്ചാൽ പരക്കുന്നമാതിരി പരക്കുന്ന ഒരു പ്രകാശവും മിന്നലും കൂടി ഉണ്ട്. ദേഹവിസ്മൃതി സമാധിയിൽ ചിലപ്പോൾ ഉണ്ടായിട്ടുണ്ട്. ഇപ്പോൾ അതു കുറവാണ്. ഇപ്പോഴത്തെ എന്റെ യത്നവും അത്രയേയുള്ളു

എന്നു പി. കുട്ടനെഴുത്തച്ഛൻ തത്തമംഗലം പോസ്റ്റ്

3_7_1912

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്ക്.

ഞാൻ എത്ര സമയം ധ്യാനത്തിൽ ഇരിക്കുന്നുവോ ആ സമയം മുഴുവനും മനസ്സിന്നു വളരെ സുഖം ഉണ്ട്. ചിലസമയങ്ങളിൽ പ്രഭയുണ്ടാകും ചിലസമയങ്ങളിൽ നല്ല സുഗന്ധം ഉണ്ടാകും. ഇതിലും ഉപരിയായ അനുഭവങ്ങൾ വരാനായിക്കൊണ്ടു സിദ്ധഗുരുവായ അവിടുത്തെ പാദാരവിന്ദത്തിലേക്കു ദണ്ഡനമസ്കാരം ചെയ്തുകൊള്ളുന്നു. എന്നു പി. രാമോട്ടി. ആനന്ദചന്ദ്രോദയയോഗശാലാംഗം, കണ്ണൂര്.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്ക്,

അഹിംസാ പരമോധർമ്മഃ

സൽഗുരുനാഥൻെറയും യോഗിനിമാതാവിൻെറയും പാദകമലത്തിൽ ശിഷ്യനായ തറച്ചാണ്ടി കണ്ണൻ ഉണർത്തിക്കുന്നതു്. എനിക്ക് അവിടത്തെ ഉപദേശം സിദ്ധിച്ചതിൻെറ ശേഷം ധ്യാനത്തിൽ ഒരു ജ്യോതിസ്സ് വിടർന്നുകൊണ്ടും ചിലപ്പോൾ മൂടിക്കൊണ്ടും കാണാം. ആകാശവും കാണാം. ആകാശത്തിന്നു മദ്ധ്യേയാണ് ഈ ജ്യോതിസ്സ പ്രകാശിക്കുന്നത്. ആകാശം അഞ്ചുനിറത്തിൽ കണ്ടുവരാറുണ്ട്. ഈ സാധുവായ എൻെറ നേരെ ഒരു കരുണയുണ്ടായാൽ എനിക്കു് ഇതിലും അധികം സിദ്ധിയുണ്ടാകും യോഗശാലയിൽ ഉള്ള ചില അംഗങ്ങൾ അവരുടെ അനുഭവം പറയുമ്പോൾ എനിക്കു ഇത്രയല്ലെ ഉള്ളു എന്നുള്ള താപം ഉണ്ട്. എന്നു തറച്ചാണ്ടി കണ്ണൻ. യോഗശാലാംഗം കണ്ണൂർ.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്ക്

അഹിംസാ പരമോധർമ്മഃ

24-7-1912

അടിയന്റെ അനുഭവം നിഷ്ഠയിൽ വഹ്നിനാളം കണ്ടു വരുന്നു. സ്വാമികൾക്കും മാതാവിന്നും നമസ്കാരം. സ്വാമിയുടെ അനുഗ്രഹംതന്നെ അടിയന്നു ഗതി. കളരിക്കൽ വേലു,കൊളമ്പ്



87 കർക്കിടകം 5-ാംനു-

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിങ്കലേക്ക്.

അഹിംസാ പരമോധർമ്മഃ

അടിയൻ അവിടുത്തെ സിദ്ധഗ്രന്ഥങ്ങൾ വായിച്ചു കേൾക്കയും ഏറാട്ടു തൊടിയിൽ പോയി അവിടുത്തെ ഛായാപടത്തെ നമസ്കരിച്ചു സങ്കടങ്ങളെ ഉണർത്തിച്ചുംകൊണ്ടിരിക്കുന്ന കാലത്ത് ഒരു ദിവസം രാത്രി കിടക്കുമ്പോൾ ആകാശം, ചന്ദ്രൻ, നക്ഷത്രം, ഇവയെക്കണ്ടു. അപ്പോൾ തന്നെ സ്വാമികളേയും കണ്ടു. അടിയന്നു മോക്ഷമാർഗ്ഗത്തെ ഉപദേശിച്ചു സ്വാമികൾ മറയുകയും ചെയ്തു. ആ ഉപദേശിച്ച സ്ഥലത്തു് ഊണലിന്റെ ശക്തി നിമിത്തം രണ്ടു മൂന്നു ദിവസം അല്പം വേദന നിന്നിരിക്കുന്നു. ഇതിന്നു മുമ്പും സ്വാമികളുടേയും അമ്മയുടേയും ദർശനം ഉണ്ടായിട്ടുണ്ട്. പല സദുപദേശങ്ങളേയും പറഞ്ഞു തീർന്നിട്ടും ഉണ്ട്. ഈ വിവരം അവിടെ എഴുതി ഉണർത്തിക്കയും ഉണ്ടായി. അതിന്നുശേഷം സിദ്ധാശ്രമത്തിലും വന്നു് ഉപദേശം വാങ്ങി പോന്നുവല്ലൊ. ഇപ്പോൾ ആദിത്യൻ ചന്ദ്രൻ, നക്ഷത്രം ദീപജ്വാലാ പലനിറത്തിലുള്ള പ്രഭകളും കാണുന്നുണ്ട്. ഓടക്കുഴൽനാദം, മണിനാദം, തകിൽനാദം, കുഴൽനാദം ഇതുകളും കേൾക്കുന്നതും ഉണ്ടു്. ഒരു ദിവസം നിഷ്ഠയിൽ ഇരിക്കുമ്പോ[illegible]

ഒരു ജടാധാരിയേയും ഒരു ദിവസം യോഗിനിമാതാവിനേയും കാണുകയുണ്ടായി. ഒരു ദിവസം അണ്ണാക്കിൽ കൂടി വളരെ മധുരമായ രസം ഉണ്ടായി. ചിലപ്പോൾ ദേഹം മുഴുവനും തരിപ്പുണ്ടു്. തലയിൽ മിക്കസമയങ്ങളിലും തരിപ്പുണ്ടു്. ഒരു ദിവസം പ്രാണൻ മേൽപ്പോട്ടു കയറി ആകാശത്തേയും രണ്ടു് ആദിത്യചന്ദ്രന്മാരേയും കണ്ടു് കണ്ടു്ഓൎമ്മ വിട്ടുപോയി. ഒരുദിവസം ഒരു കാൎയ്യത്തിൽ പ്രവേശിപ്പാനായി ശ്രമിച്ചിരുന്നു. "ആ കാൎയ്യത്തിൽ പ്രവേശിച്ചുപോകരുതു്. അതിൽഗുണം പോരാ എന്നു് ഒരു അശരീരി വാക്കുണ്ടായി. അതുനിമിത്തം ആ കാൎയ്യത്തിൽ നിന്നു മടങ്ങി" ദുർവൃത്തിയിൽപ്പെട്ടിരുന്ന മൂഢനായ അടിയനെ ഈ സുഖത്തിന്നു പാത്രമാക്കിത്തീൎത്ത അവിടത്തെ പാദങ്ങൾക്കു് ഇതാ നമസ്കാരം. എന്നു് അയ്യഴക്കണ്ടിൽ അപ്പുകുട്ടിത്തരകൻ. തിരുനാരായണപുരം അംശം, കുറുവട്ടൂർദേശം കരുമ്പുഴപോസ്റ്റു് വള്ളുവനാടു്.



കൊളമ്പു് 14-6-12

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്കു്.

ബ്രഹ്മാനന്ദസ്വാമി ശിവയോഗീന്ദ്രന്റെയും യോഗേശ്വരിമാതാവിന്റെയും പാദാരവിന്ദത്തിൽ ദണ്ഡനമസ്കാരം ചെയ്തുകൊള്ളുന്നു. അങ്ങയുടെ സിദ്ധഗ്രന്ഥത്തെനോക്കി ഭക്തിയോടുകൂടി മനസ്സു് ഒതുക്കി ധ്യാനിച്ചപ്പോൾ അങ്ങയുടെ സ്വരൂപം അടിയന്റെ മുമ്പിൽകണ്ടു. അങ്ങയുടെ കൈ അടിയന്റെ ശിരസ്സിൽവെച്ചു. അപ്പോൾ അടിയത്തിന്നു മനസ്സു മറന്നുപോയി. കുറെനേരം കഴിഞ്ഞപ്പോൾ അഗ്നിപോലെ കതിരോടുകൂടി ഒരു രൂപംകണ്ടു. ഒരു നാറം പ്രഭയില്ലാത്ത പൂൎണ്ണചന്ദ്രനെക്കണ്ടു. അളവററ ശോഭയുള്ള ഒരുരൂപം കണ്ടു. മനസ്സിനെ ഒതുക്കിയിരിക്കുമ്പോൾ ധാരമുറിയാത്ത നാദവും കേൾക്കുന്നുണ്ടു്. ഉടൻ

അങ്ങയുടെ തൃപ്പാദം കണ്ടു നമസ്കരിപ്പാൻ കരുണനൽകുവാൻ സാഷ്ടാംഗനമസ്കാരം. എന്നു കൊററാത്ത് ഉണ്ണി.



വക്കലെ 87 ഇടവം 21 നു-

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി എന്ന നാമധേയത്തെ കൈക്കൊണ്ട പരമശിവനായ ആചാര്യൻെറ പാദങ്ങൾക്ക ഭക്തിയോടുകൂടി നമസ്കാരം.

സ്വാമി അവർകളുടെ ഇരിപ്പു പടത്രുപേണ കാണുകയാൽ അപ്രകാരം തന്നെ ഞാനും അനുഷ്ഠിച്ചുവരുന്നു. ഇപ്പോൾ എനിക്ക് ഇരിപ്പിന്നു സ്ഥിരതയും മനസ്സിന്നു സുഖവും ഉണ്ട്. ധ്യാനത്തിൽ ഒരുപ്രഭ നല്ലപോലെ കാണുന്നുണ്ട്. സ്വാമിഅവർകളുടെ പാദദൎശനത്തിന്നു ഇടയാകാത്തതിനാലുള്ള പശ്ചാത്താപമെ എനിക്കുള്ളു. ആയതും അവിടുത്തെ കൃപയുള്ളപ്പോൾ സാധിക്കാതിരിക്കയില്ലെന്നു സമാധാനപ്പെടുന്നു. മേൽനടക്കേണ്ട സകല വിവരത്തിന്നും എനിക്ക് അറിവിച്ചുതരുവാറാകേണമെന്നു അപേക്ഷിക്കുന്നു. സാഷ്ടാംഗനമസ്കാരം. കെ. ശങ്കരപിള്ള അസിസ്റ്റൻറു സർവ്വെയർ, ചിറയിൻകീഴ് താലൂക്ക് വർക്കലെ പോസ്റ്റ്.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിലേക്ക്.

അഹിംസാ പരമോധൎമ്മഃ

അടിയൻെറ മോക്ഷേച്ഛയേയും പ്രായാധിക്യം നിമിത്തം സിദ്ധാശ്രമത്തിൽ വരുവാൻ നിർവ്വാഹമില്ലാത്ത അവസ്ഥയേയും അവിടുത്തെ ശിഷ്യനും എന്റെ മകനും ആയ... അവിടുത്തോട് ഉണർത്തിച്ചപ്പോൾ എനിക്ക് ഉപദേശി...

യി എന്റെ മകൻ കുഞ്ചുവിന്നു് അവിടുന്നു് അധികാരം കൊടുത്ത പ്രകാരം എനിക്കു് ഉപദേശം തന്നു. അതുപ്രകാരം മനസ്സിനെ നിർത്തുമ്പോൾ വീണാനാദവും പറവാൻ നിശ്ചയമില്ലാത്ത പല നാദങ്ങളും കേൾക്കുന്നുണ്ടു്. ചന്ദ്രനേയും നക്ഷത്രങ്ങളെയും പലനിറത്തിലുള്ള വെളിച്ചങ്ങളും കാണുന്നതും ഉണ്ടു്. പ്രാണൻ എല്ലാദിവസങ്ങളിലും മേല്പോട്ടുകയറും. ശിരസ്സിൽ ചെല്ലുമ്പോൾ എറുമ്പ് അരിക്കുംപോലെ ഇരിക്കും. അപ്പോൾ പുറമെയുള്ളതൊന്നും അറികയില്ല. വായു കയറിയാൽ ദേഹം മുഴവനും തരിക്കും വലിയമഴ ദേഹത്തിൽ പെയ്യുപോലെ ഇരിക്കും. മുമ്പു് അടിയന്റെ കഴുത്തിന്നു് ഒരു ചരിവുണ്ടായിരുന്നു, ഇപ്പോൾ അതും തീർന്നു സുഖമായി. എഴുപതു വയസ്സായ അടിയന്റെ ദേഹദുഃഖനിവൃത്തിക്കും സംസാര ദുഃഖനിവൃത്തിക്കും സംഗതിവന്നതിനാൽ അവിടുത്തെ പാദങ്ങളിൽ ഇതാ പിന്നെയും പിന്നെയും നമസ്കാരം. 87 കർക്കിടകം 5-ാംനു- കുന്നിയാരത്തു കാളി എന്ന സ്ത്രീ. തിരുനാരായണപുരം അംശം, തിരുവാഴിയോടുദേശം കരുമ്പുഴപോസ്റ്റു്, വള്ളുവനാടു താലൂക്കു്.



## അഹിംസാ പരമോധർമ്മഃ

സിദ്ധാശ്രമത്തിൽ വെച്ചു് അടിയന്നു് ഉപദേശിച്ച സമയം തന്നെ അടിയന്നു മണിനാദം ഉണ്ടായതു് അവിടെ ബോധിപ്പിച്ചിട്ടുണ്ടല്ലൊ. ഇപ്പോൾ നിഷ്ഠയിലിരിക്കുമ്പോൾ ചെണ്ട, മദ്ദളങ്ങളുടെ ശബ്ദങ്ങളും ഘോരമായ കാററിന്റെയും ഇടിയുടെയും ശബ്ദങ്ങളുംകൂടി കേൾക്കുന്നുണ്ടു്. ആകാശം, ആദിത്യൻ, ചന്ദ്രൻ, നക്ഷത്രം ഇവയേയും ഇടയ്ക്കിടെ കാണുന്നുണ്ടു്. ഒരു ദിവസം വളരെ റാന്തൽവിളക്കു കത്തിക്കൊണ്ടിരിക്കുന്നതുകണ്ടു. ഒരു ദിവസം അനവധി രാജ്യങ്ങൾ പർവ്വതങ്ങൾ ബജാറുകൾനദികൾ സമുദ്രം വേഷധാരിന്മാരായ ചില ജനങ്ങൾ [illegible]യേയും കണ്ടു. ഒരു ദിവസം എല്ലാടവും ജ്യോതിർമ്മയമായി

കാണുകയും കണ്ട ഉടനെ മനസ്സ് അതിൽ ലയിക്കുകയും ചെയ്തു പിന്നെ ഒരറിവും ഇല്ല. സമാധിയിൽ നിന്നു ഉണന്നു നോക്കിയപ്പോൾ രണ്ടുനാഴിക ആ വിധം ഇരുന്നു എന്നു വിചാരിക്കാം. ഒരു ദിവസം അഖണ്ഡമായ മണിനാദം കേട്ടിട്ടും മനസ്സു ലയിച്ചു രണ്ടുദിവസം ഒരു ചിഹ്നവും ദശിക്കാതെയും കേൾക്കാതെയും മനസ്സു ലയിച്ചു ബോധം വിട്ടിരുന്നു മനസ്സിനെ ആത്മസ്ഥാനത്തിൽവെച്ചാൽ വിഷയങ്ങളിൽ ഒന്നും ഓടാതെ വളരെനേരം ഇരിക്കാം. ഒരു ദിവസം സമാധിയിലിരിക്കുമ്പോൾ സ്വാമികൾ ഇവിടെ എഴുന്നള്ളി അടിയന്നു സിദ്ധമാഗ്ഗത്തിലുള്ള സംശയങ്ങളെ തീത്തു നല്ലമാഗ്ഗം രാജയോഗമാണെന്നു അരുളിച്ചെയ്തു മറകയും ചെയ്തു. സാധുവായ അടിയൻെറ പേരിൽ ആദിനാഥശിഷ്യനും സിദ്ധഗുരുവും ആയ സ്വാമികൾക്കും യോഗിനിമാതാവിന്നും സദാ കരുണയുണ്ടാവാൻ അപേക്ഷ എന്നു 87 കക്കിടകം 4-ാംനു- ശിഷ്യൻ കന്നിയാരത്തു കുഞ്ചുത്തരകൻ. തിരുനാരായണപുരം അംശം. തിരുവാഴിയോട്ടദേശം, കരുമ്പുഴപോസ്റ്റ് വള്ളവനാട്ട് താലൂക്ക്.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിലേക്കു.

അഹിംസാപരമോധമ്മഃ

അടിയൻ സിദ്ധാശ്രമത്തിൽ നിന്നു ഉപദേശം വാങ്ങിപ്പോന്നു ഒരുമാസം കഴിഞ്ഞതിൻെറ ശേഷം മിക്കദിവസങ്ങളും വലിയവില്ലിൻെറ ശബ്ദവും വീണാനാദവുംചിലമ്പുകിലുക്കുന്ന ശബ്ദവും വെടിയുടെ ശബ്ദവും കേൾക്കുന്നുണ്ടു ആകാശം, ചന്ദ്രൻ, ആദിത്യൻ, നക്ഷത്രം, ദീപം, പൂക്കററി കത്തുന്നതു ഇവയേയും, കാണാറുണ്ട്. ഒരു ദിവസം മനസ്സുലയിച്ചു ബോധം വിട്ടിരുന്നു. ചില ദിവസം പല സിദ്ധന്മാരേയും കാണുന്നുണ്ട്. അടിയന്നു ഹരി എന്നുകൂടിഅറിഞ്ഞുകൂടാത്തവനാണ്

അടിയൻ അഗതിയാണ്. പ്രായാധിക്യം നിമിത്തം ഇനി അവിടെ വന്നു കാണുവാൻ ഇടവരുമോ എന്തോ? അടിയന്റെ പേരിൽ എല്ലായ്പോഴും തിരുവുള്ളമുണ്ടാവാൻ അപേക്ഷ. സ്വാമികൾക്കും യോഗിനിമാതാവിന്നും ഇതാ സാഷ്ടാംഗം നമസ്കാരം. എന്ന് 1087 കർക്കിടകം 5-ാം നു- കുന്നത്തുതൊടിയിൽ കൃഷ്ണൻകുട്ടിത്തരകൻ. തിരുനാരായണപുരം അംശം കുറുവട്ടൂര് ദേശം, പോസ്റ്റ് കരുമ്പുഴ. വള്ളുവനാട് താലൂക്ക്.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിലേക്ക്.

അഹിംസാ പരമോധർമ്മഃ

സിദ്ധാശ്രമത്തിൽ ശിവശക്തി സ്വരൂപന്മാരായിരിക്കുന്ന സ്വാമികൾക്കും യോഗിനിമാതാവിന്നും സദാ നമസ്കാരം. അവിടെനിന്നു സിദ്ധോപദേശം വാങ്ങിപ്പോന്നതിന്നുശേഷം സമാധിയിൽ ചിലപ്പോൾ രോമാഞ്ചവും, നക്ഷത്രം, ആകാശം, മദ്ധ്യാഹ്നസൂര്യൻ, പൂർണ്ണചന്ദ്രൻ, അർദ്ധചന്ദ്രൻ, പലവിധ ദീപജ്വാല, അഗ്നിജ്വാല, ഇടിമിന്നൽവെളിച്ചങ്ങൾ ഇവയെല്ലാം അനുഭവമായിട്ടുണ്ട്. ചിലപ്പോൾ സ്വാമികളേയും മാതാവിനെയും സമാധിയിൽ കാണാം, നേത്രം, നീലവർണ്ണം, രക്തവർണ്ണം, സിദ്ധന്മാർ, തന്റെ ദേഹപ്രതിബിംബം, മഹാവെളിച്ചം ഇവയും കാണുന്നുണ്ട്. ശിരസ്സിൽ വായുവിന്റെ സഞ്ചാരം ദേഹംമുഴുവനും തരിപ്പും ചിലപ്പോൾ ഉണ്ട്. രണ്ടു ദിവസം കുറച്ചുനേരംമനസ്സുലയിച്ച് ഓർമ്മവിട്ടിരിക്കയുണ്ടായി. മണിനാദം, ഭേരീനാദം, ഘോരമായമുഴക്കം ഇവയേയും കേട്ടിരിക്കുന്നു. ഒരു ദിവസം രാത്രി കിടക്കുന്ന മുറി മുഴുവനും പകൽ പോലെയുള്ള വെളിച്ചം, ഒരുദിവസം രാത്രി വളരെ സുഖം [illegible]കയും അപ്പോൾ സ്വാമികളുടെ ദർശനവും വളരെ പ്രഭയോടു കൂടിയ ഒരു ജ്യോതിസ്സും അതിൽ പല വേഷധരന്മാരെയും

കാണുകയുണ്ടായി. മഹാസംസാരിയായ അടിയത്തെ കുടുംബസഹിതം സംസാരത്തിൽനിന്നു കരകയററുവാനായി അവതരിച്ച സിദ്ധഗുരുവിൻെറയും യോഗിനിമാതാവിൻെറയും ശ്രീപാദങ്ങളിലേക്കു കുടുംബസഹിതം ഇതാ നമസ്കരിക്കുന്നു. 1087 കക്കിടകം 8-ാം നു- ശിഷ്യൻ എരിക്കഞ്ചേരി ഗണപതിത്തരകൻ തിരുനാരായണപുരം അംശം, കുറുവട്ടൂർ ദേശം, പോസ്റ്റ് കരുമ്പുഴ, വള്ളുവനാട്.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്ക്.

അഹിംസാ പരമോധർമ്മഃ

അടിയൻ സിദ്ധാശ്രമത്തിൽവന്നു് മോക്ഷോപദേശം വാങ്ങി പോന്നതിന്നുശേഷം സമാധിയിൽ ദേഹം മുഴുവനും ഒരു തരിപ്പും സുഖവും ഉണ്ട്. മണിനാദം കേൾക്കുന്നതും ഉണ്ട്. പിന്നെയും ചില നാദങ്ങൾ ഉണ്ട്. അതു പറവാൻ അറിഞ്ഞുകൂടാ പ്രായാധിക്യം നിമിത്തം ഇനി ആശ്രമത്തിൽവന്നു കാണ്മാൻ സാധിക്കുന്നതല്ല. അടിയൻ വേഗത്തിൽ നിർവികല്പസമാധിയിൽ എത്തുവാൻ സ്വാമികളും യോഗിനിമാതാവും അനുഗ്രഹിപ്പാൻ പാദങ്ങളിൽ നമസ്കരിച്ചുകൊള്ളുന്നു. 1087 കക്കിടകം 8-ാം നു- എരിക്കഞ്ചേരി ഇയ്യമ്മ എന്ന സ്ത്രീ. തിരുനാരായണപുരംഅംശം, കുറുവട്ടൂർ ദേശം പോസ്റ്റ് കരുമ്പുഴ, വള്ളുവനാട.



തളാപ്പ് കണ്ണൂര് 28-7-1912

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്ക്.

അഹിംസാ പരമോധർമ്മഃ

അങ്ങയുടെ മുഖപങ്കജത്തിൽനിന്നു സിദ്ധിച്ച സിദ്ധ

ദേശത്തിൽനിന്നുണ്ടായ അടിയൻെറ അനുഭവം മുഴുവൻ പറവാൻ പ്രയാസമെങ്കിലും സന്തോഷാതിശയംനിമിത്തം കുറച്ചൊക്കെ ഇവിടെ വിവരിക്കാം. സൂര്യ്യനെയും ചന്ദ്രനെയും, നക്ഷത്രങ്ങളെയും സാധാരണ സമാധിയിൽകണ്ടു് ആനന്ദിക്കുന്നുണ്ടു്. പലപ്പോഴം വലിയതായ ജ്യോതിസ്സിനെകണ്ടും ആനന്ദിക്കുന്നുണ്ടു്. ഇടിമുഴക്കത്തിലും, ശംഖനാദത്തിലും, മണിനാദത്തിലും, ഭേരീനാദത്തിലും അടിയൻ മിക്കസമയങ്ങളിലും ലയിച്ചുകൊണ്ടിരിക്കുന്നു അടിയൻ സമാധിയിൽ സൂര്യ്യാകാശം, പരാകാശം മുതലായ ആകാശങ്ങളെയും അവയിൽ വിളങ്ങിക്കൊണ്ടിരിക്കുന്ന നക്ഷത്രങ്ങളെയും കാണുന്നുണ്ടു്. പൂർണ്ണചന്ദ്രനെയും ഉച്ചനേരത്തിലുള്ള അതിതേജസ്സോടുകൂടിയ സൂര്യ്യനെയും സമാധിയിൽ കാണുന്നുണ്ടു്. അളവററ ശോഭയോടുകൂടിയ സഹസ്രാരപത്മവും കണ്ടിരിക്കുന്നു. നിഷ്ഠയിൽ ലോകത്തിലുള്ള അനേകസൃഷ്ടിജാലങ്ങളെയും വൻസമുദ്രങ്ങളെയും അനേകം സന്യാസിമാരെയും അടിയൻെറ രൂപത്തേയും കണ്ടു് ആനന്ദിക്കുന്നുണ്ടു്. അടിയൻെറ അനുഭവങ്ങളെപ്പററി പറയുന്നതായാൽ ഒരു ചെറുപുസ്തകം എഴുതാവുന്നതാണ്. ഇന്ത്യയിൽ ഇന്നുള്ള മഹാന്മാരിൽ വെച്ചു ഹിന്ദുമതസാരമായ രാജയോഗത്തെ അറിഞ്ഞ മഹാൻ അങ്ങുന്നല്ലാതെ മററൊരാളില്ലെന്നുതന്നെ അടിയൻെറ ബോദ്ധ്യം. ഭക്തന്മാർക്കു മുക്തിമാർഗ്ഗത്തെ ഉപദേശിപ്പാൻ സാക്ഷാൽശിവൻ മനുഷ്യനായി അവതരിച്ച അങ്ങെക്കും പരാശക്തിയുടെ അംശമായ യോഗിനിമാതാവിന്നും സാഷ്ടാംഗനമസ്കാരം നമസ്കാരം. എന്നു ശിഷ്യൻ കുമ്പയിൽ കുഞ്ഞമ്പു ആനന്ദചന്ദ്രോദയ യോഗശാലാംഗം, തളാപ്പ്, കണ്ണൂര്.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ
പാദാരവിന്ദത്തിലേക്കു്.

അഹിംസാപരമോധർമ്മഃ

സ്വാമിൻ! അവിടുന്നു സിദ്ധോപദേശം ഗ്രഹിച്ചുപോന്ന ...ന്നുശേഷം സമാധിയിൽ അടിയന്നുള്ള അനുഭവം എന്തെല്ലാ

മെങ്കിൽ ആകാശം, ആദിത്യൻ, ചന്ദ്രൻ, നക്ഷത്രം, വഹ്നിനാളം ഇവയെല്ലാം കാണുന്നുണ്ടു്. ഇടിമുഴക്കം, മണിനാദം ഇങ്ങിനെ രണ്ടുവിധം നാദവും കേൾക്കുന്നുണ്ടു്. ഒരുദിവസം സമാധിയിൽ ഒരാൾവന്നു കുണ്ഡലിനീക്കുത്തു കാണണ്ടെ എന്നുചോദിച്ചു് ഒരു ക്ഷേത്രം തുറന്നുതന്നു് അതിൽ നോക്കിയപ്പോൾ അനവധി ദീപങ്ങളെയും രൂപങ്ങളെയും കണ്ടു. ഇന്നവിധമെന്നു പറവാൻ പ്രയാസം. ചിലപ്പോൾ നാദംകേട്ടു മനസ്സുലയിച്ചു് ഒന്നും ഓൎമ്മയില്ലാതെ ഇരിക്കും. ആശ്രമത്തിൽവന്നു ദൎശനം ചെയ്യുന്നതിന്നു മുമ്പായിത്തന്നെ അഞ്ചുകൊല്ലം എന്നെ കൊല്ലാതെ കൊന്ന വായുരോഗം സ്വാമിയുടെ ഛായാപടത്തെ നോക്കി ഭജിച്ചതിനാൽ ശമിച്ചുപോയിരിക്കുന്നു. ആ നിമിത്തം അവിടെവന്നു ദർശിക്കയാൽ എന്റെ സംസാരരോഗത്തേയും അവിടുന്നു നശിപ്പിച്ചുതന്നു. അങ്ങിനെയിരിക്കുന്ന അങ്ങയുടെ വൈഭവത്തെ അറിവില്ലാത്ത ഞാൻ എങ്ങിനെ സ്തുതിക്കും? അവിടെക്കു സദാ നമസ്കാരം. എന്നു 1087 കൎക്കിടകം 8-ാംനു- ശിഷ്യൻ താഴത്തേതിൽ കുഞ്ഞിത്തരകൻ, തിരുനാരായണപുരം അംശം, തിരുവാഴിയോടുദേശം കരുമ്പുഴ പോസ്റ്റു്, വള്ളുവനാടു താലൂക്കു്.



കൊളമ്പു 22-7-12

ദിവ്യശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി
സിദ്ധാശ്രമത്തിലേക്കു്.

അഹിംസാ പരമോധൎമ്മഃ

സ്വാമിൻ നമസ്കാരം. യോഗിനിമാതാവേ നമസ്കാരം. അവിടുത്തെ ദിവ്യഗ്രന്ഥങ്ങളെ വായിച്ചുമുതൽക്കുതന്നെ സ്വാമികളെ അടിയന്റെ ഗുരുവായി വരിച്ചുകൊണ്ടിരിക്കുന്നു. ആറുമാസത്തിനകത്തു തൃപ്പാദങ്ങളെ ദർശിപ്പാൻ ഉണ്ണീരി ഭക്തശിരോമണിയോടുകൂടി വരുന്നതാണു്. വിശേഷിച്ചു് അവിടു

ദിവ്യഗ്രന്ഥത്തിൽ പറഞ്ഞപ്രകാരം തിന്തിരുവടിയെ മനസാ നമിച്ചുംകൊണ്ടു കുറെശ്ശെ അഭ്യസിച്ചുവരുന്നുണ്ടു്. ഒരു മാസം കഴിഞ്ഞപ്പോഠം ഒരുദിവസം ധ്യാനത്തിൽ ചന്ദ്രക്കലകണ്ടു. പിന്നെ നക്ഷത്രം കണ്ടു. ഒരുദിവസം വലിയ വെളിച്ചം കാണു കയുണ്ടായി. അന്നു്അടിയൻവളരെ അത്ഭുതപ്പെട്ടു. ഇനി തിന്തി രുവടിയുടെ തൃപ്പാദം ദൎശനം ചെയ്തു ബോധിപ്പിച്ചുകൊള്ളാം. നമസ്കാരം. എന്നു പട്ടാലി കറുപ്പൻ.



കൊളമ്പ് 23_7_12

ദിവ്യശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമ ത്തിലേക്കു്.

അഹിംസാ പരമോധൎമ്മഃ

പരമഗുരു യോഗീശ്വരൻെറയും യോഗിനീമാതാവി ൻെറയും തൃപ്പാദനമസ്കാരം ചെയ്തുകൊണ്ടു് എഴുതിബോധിപ്പി ക്കുന്നതു്. സ്വാമിൻ അവിടുത്തെ ദിവ്യചക്ഷുസ്സുകളായ മോക്ഷ പ്രദീപാദി ദിവ്യഗ്രന്ഥങ്ങളെപ്പററി ഗണിക്കുവാൻ അനന്തനും പണിതന്നെ. അങ്ങിനെയുള്ള ദിവ്യഗ്രന്ഥങ്ങളെ അടിയനു ദൎശിപ്പാൻ സംഗതിവന്നതു് അടിയൻെറ ഭാഗ്യം തന്നെ. ആ ഗ്രന്ഥങ്ങളിൽ കാണിച്ച പ്രകാരം മനസ്സിനെ നിറുത്തി അടിയൻ അഭ്യസിച്ചുവരുന്നു. അപ്പോഠം ആനന്ദവും മനോലയവും ഉണ്ടാ കുന്നുണ്ടു്. അടിയൻെറപേരിൽ അണുവോളം കരുണയുണ്ടാ വാൻ ഇതാ അടിയൻ നമസ്കരിക്കുന്നു. ബ്രഹ്മാനന്ദസ്വാമിൻ നമസ്കാരം. യോഗിനീമാതാവേ നമസ്കാരം. അടിയൻെറ രാജ്യം കടവല്ലൂരാണു്. വീട്ടിൻപേരു കൊത്തൊള്ളിൽ, അടി യത്തിൻെറ പേരു പറങ്ങോടൻ എന്നാണു് അങ്ങേയ്ക്കു നമസ്കാരം നമസ്കാരം നമസ്കാരം.



1087 മിഥുനം 30-ാംനു-

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിലേക്കു്.

അഹിംസാ പരമോധർമ്മഃ

സിദ്ധാശ്രമത്തിൽ ശിവശക്ത്യാത്മസ്വരൂപന്മാരായിരിക്കുന്ന മാതാപിതാക്കന്മാൎക്ക സദാ നമസ്കാരം. അടിയൻ സിദ്ധാശ്രമത്തിൽവന്നു ദുഃഖനിവാരണത്തിന്നുവേണ്ടി ശ്രീ പാദങ്ങളിൽ നമസ്കരിച്ചു് അടിയനെ അനുഗ്രഹിച്ചതിന്നുശേഷം 14-ാം ദിവസം പൂൎണ്ണചന്ദ്രദൎശനവും അതിന്നുശേഷം ആകാശം, നക്ഷത്രം, മിന്നൽപ്രഭ, പൂക്കററി കത്തി ഉയൎന്നപോലെ അനവധി തീപ്പൊരികൾ ഇവയുടെ ദൎശനം ദേവഷിസിദ്ധന്മാരുടെ ദൎശനവും ഉണ്ടായി. ഘോരമായ മഴക്കാറും ഇടികളും വൎഷവും ഉണ്ടായി മഹാജലത്തിൽ മുങ്ങി. പിന്നെ ധ്യാനവും ഓൎമ്മയും ഒന്നും ഇല്ല. ഉണൎന്നു നോക്കുമ്പോൾ പതിവായിരിക്കുന്ന സമാധിസ്ഥലത്തുതന്നെ ഇരിക്കുന്നു. മണിനാദം, ശംഖനാദം, ഭേരീനാദം ഇവകളും ഉണ്ടു്. മണിനാദം ഇടവിടാതെ ഉണ്ടു്. ഈയിടയിൽ ചില ദിവസങ്ങളിൽ മനസ്സുലയിച്ചു ദേഹവിസ്മൃതിയോടുകൂടി ഇരിക്കുന്നു. അവിടുത്തെ കാരുണ്യം നിമിത്തം അടിയനു സംസാരദുഃഖത്തിൽനിന്നു നിവൃത്തിപ്പാൻ സംഗതിവന്നതുകൊണ്ടു സദാ നമസ്കാരം. എന്നു ശിഷ്യൻ അടിയാട്ടിൽ രാമൻനായർ, മൂത്തേടത്തു മാടമ്പു് അംശം കല്ലുഴി ദേശം കരിമ്പുഴ പോസ്റ്റു്.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിലേക്കു്.

അഹിംസാ പരമോധർമ്മഃ

അടിയൻ ആശ്രമത്തിൽ വന്നു സ്വാമികളെയും യോഗിനീമാതാവിനെയും നമസ്കരിച്ചു സിദ്ധോപദേശം വാങ്ങി പോന്ന

തിന്നശേഷം സമാധിയിൽ ആകാശവും ഒന്നരണ്ടു ജ്യോതിസ്സും കണ്ടു. അതു ദേഹവും അറയും മുഴുവനും നിറഞ്ഞു വളരെ സുഖം ഉണ്ടായി. ചിലപ്പോൾ ആകാശം, ചന്ദ്രൻ, നക്ഷത്രം, നീലം രക്തം മുതലായ വർണ്ണങ്ങളും മഴക്കാറും കാണും. മിക്കതും ദിവസങ്ങളിൽ മണിനാദം, വീണാനാദം, കുഴൽനാദം, ഇവയുണ്ടാകും. ചിലപ്പോൾ ഭേരീനാദം, താളധ്വനി ഇതുകളെയും കേൾക്കാം. ചിലപ്പോൾ ദേഹം മുഴുവൻ തരിപ്പ് ഉണ്ടാകും ചിലപ്പോൾ തലയിലും തരിപ്പുണ്ടാകും. അടിയന്നു് അനുഭവങ്ങൾ നല്ലവണ്ണം തുടങ്ങാത്തകാലത്തു വ്യസനിച്ചുകൊണ്ടു കിടക്കുമ്പോൾ ഒരാൾവന്നു ''കാലാവലോകനം കാര്യസാദ്ധ്യം ന്നുണാം'' എന്നുപറഞ്ഞു മറഞ്ഞു. ഒരുദിവസം സമാധിയിൽ നാദത്തെ കേട്ടുകേട്ടു മനംലയിച്ചു യാതോരറിവും ഇല്ലാതെ കുറെനേരം ഇരുന്നു. ചിലപ്പോൾ സമാധിയിൽ നാദം കേട്ടിട്ടും ചിലപ്പോൾ കേൾക്കാതെയും മനസ്സു വിഷയങ്ങളിൽ ഓടാതെ നില്ക്കും. അപ്പോൾ വലുതായ സുഖം ഉണ്ടു്. മോക്ഷമെന്ന വാക്കിൻെറ അർത്ഥം ഗ്രഹിക്കാതെ കർമ്മകാണ്ഡത്തേയും ലോകസമ്പ്രദായത്തേയും വിശ്വസിച്ചു കഷ്ടപ്പെട്ടിരുന്ന അടിയനെ യഥാർത്ഥവഴി കാണിച്ചുതന്ന ആദിനാഥശിഷ്യനും സിദ്ധഗുരുവും ജ്ഞാനനിധിയും ദയാനിധിയും ആയ നിന്തിരുവടിക്കും യോഗിനിമാതാവിന്നും നമസ്കാരം. എന്നു 87 കർക്കിടകം 9-ാംനു- ശിഷ്യൻ പുത്തൻവീട്ടിൽ കൃഷ്ണത്തരകൻ തിരുനാരായണപുരം അംശം, തിരുവാഴിയോടുദേശം, കരുമ്പുഴ പോസ്റ്റ്



ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്കു്.

ഓം സൽഗുരുവെനമഃ അഹിംസാപരമോധർമ്മഃ

ബ്രഹ്മാനന്ദ പരമഹംസശിവയോഗീശ്വര പരമഗുരുസ്വാമി തിരുമനസ്സുകൊണ്ടു കൃപയോടുകൂടി അടിയനു ജന്മ

സാഫല്യത്തിന്നായി ഉപദേശിച്ചതന്ന സിദ്ധോപദേശപരി ശീലനത്തിങ്കൽനിന്നു് അടിയൻ അനുഭവിച്ചുവരുന്ന ആനന്ദാനുഭവം മുതലായ സിദ്ധികളെ സ്വാമികളുടെ തൃപ്പാദങ്ങളിൽ വിനയഭക്തി സ്നേഹപുരസ്സരം നമസ്കരിച്ചു ബോധിപ്പിച്ചുകൊള്ളുന്നു. ഉപദേശസമയം ബിന്ദുസ്ഥാനം കാണിച്ചു് അവിടെ മനസ്സു നിർത്തുവാൻ അരുളിച്ചെയ്തപ്രകാരം മനസ്സു നിർത്തിയപ്പോൾ ആ സ്ഥാനത്തു വൃത്താകാരത്തിൽ ഒരു ശോഭ കാണുകയും അനേകകാലം പലെ ഉപാസനകൾ ചെയ്തിട്ടും അതേവരെ യാതൊരു പ്രത്യക്ഷാനുഭവവും ഉണ്ടാകാത്തനിമിത്തം തത്സമയം തന്നെ സ്വാമികളിൽ ദൃഢമായ ഭക്തിവിശ്വാസങ്ങൾ ഉണ്ടായി വളരെ തൃപ്തിപ്പെടുകയും ചെയ്തു. അതിന്നുശേഷം മടങ്ങിപ്പോന്നു ഭക്തിയോടുകൂടി അഭ്യാസംചെയ്തുവരുമ്പോൾ ബിന്ദുസ്ഥാനത്തു ചിലപ്പോൾ കാറുനീങ്ങിയ ആകാശം കാണുകയും അതിൽ സൂക്ഷിക്കുമ്പോൾ ചിലപ്പോൾ തിളങ്ങിക്കൊണ്ടു ചില നക്ഷത്രങ്ങളും ചിലപ്പോൾ കടുംചുവപ്പു്, വെളുപ്പു്, കറുപ്പു്, പച്ച മുതലായ വർണ്ണങ്ങളും ചിലപ്പോൾ പൂർണ്ണചന്ദ്രൻ, അർദ്ധചന്ദ്രൻ, സൂര്യൻ, നക്ഷത്രങ്ങൾ വളരെ ശോഭയോടു കൂടിയ ആകാശം, ശോഭ കുറഞ്ഞ ആകാശം, നവരത്നപ്രഭ മുതലായതും കൂടെക്കൂടെ കണ്ടു ഉടനെ മറഞ്ഞും കണ്ടുതുടങ്ങുകയും, അതിൽ മനസ്സു സന്തോഷിച്ചു് അല്പനേരം നില്ക്കുകയും ചെയ്തു വരുന്നു. ആ അനുഭവങ്ങൾ ഇപ്പോഴും തിരുമനസ്സിലെ കൃപാകടാക്ഷം കൊണ്ടു് അടിയൻ കണ്ടു് ആനന്ദിച്ചു വരുന്നുണ്ടു്. ഒരു ദിവസം അഭ്യാസത്തിൽ മനസ്സു പ്രാണവായുവിനോടു കൂടി സ്ഥാനത്തു ദീർഘിച്ചു നില്ക്കുകയും കുറെക്കഴിഞ്ഞു വായു കീഴ്പോട്ടു പോന്നതിൽ നാസാഗ്രത്തിൽ ദിവ്യമായ സുഗന്ധവും അണ്ണാക്കിൽ കൂടി ഒരു മധുര രസവും ഉണ്ടായി അതു് ഇപ്പോഴും മിക്കസമയങ്ങളിലും വന്നും പോയും അനുഭവിച്ചു വരുന്നുണ്ടു്. അഭ്യാസത്തിൽ മനസ്സിന്നു് ഏകാഗ്രത വരുമ്പോൾ മണിനാദം, വേണുനാദം, ശംഖനാദം തിരിച്ചറിവാൻ കഴിയാത്ത പലെ നാദങ്ങളും ഉണ്ടാവുന്നുണ്ടു്. സമാധി ചെയ്യുമ്പോൾ ആശ്രമത്തിൽ വെച്ചു സ്വാമികൾ സമാധി ചെയ്യുന്നതു കണ്ടപോലെ സ്വാമികളെ പ്രത്യക്ഷമായി കാണുകയും സമാധി കഴിഞ്ഞു സ്വാമികളേയും അന്ത

യേയും വളരെ പ്രാവശ്യം നമസ്കരിക്കുകയും ചെയ്തു. അതിന്നു ശേഷം 15 ദിവസത്തോളം എല്ലായ്പ്പോഴും ആനന്ദപരവശനായിത്തന്നെ കഴിഞ്ഞു. അനുഭവങ്ങൾ ഓരോരിക്കൽ ഓരോ പ്രകാരമാണ്. ഒരിക്കൽ കണ്ടതു പിന്നെക്കാണേണമെന്നാഗ്രഹിച്ചാൽ കാണുന്നില്ല. അപ്പപ്പോഴായി ഈ എല്ലാ അനുഭവങ്ങളും ഇപ്പോഴും ഉണ്ട്. ചില സമയങ്ങളിൽ മനസ്സു ലയിക്കുന്നുണ്ട്. പക്ഷെ ഉടനെ ഉണൎന്നുപോകുന്നു. പ്രാരബ്ധവശാൽ മനസ്സിന്നുള്ള അലച്ചിൽ കൊണ്ടുള്ള ദോഷത്തിന്നു നിവൃത്തിയായില്ലല്ലൊ എന്നുവെച്ച് കഠിനമായമനസ്താപവും ഉണ്ട്. ആനന്ദപ്രാപ്തിക്കുള്ള ശരിയായ മാൎഗ്ഗം ഉപദേശിച്ചു തന്ന തിരുമനസ്സിലെയും അമ്മയുടെയും കൃപാകടാക്ഷം ഭക്തശിഷ്യനായ അടിയനിൽ എല്ലായ്പോഴും ഉണ്ടാവാനും അടിയന്ന് ആനന്ദപദപ്രാപ്തിക്കായി അനുഗ്രഹിപ്പാനും കൂടി സ്വാമിയുടെയും അമ്മയുടേയും പാദാരവിന്ദങ്ങളിൽ അനേകം ദീൎഘ ദണ്ഡനമസ്കാരം ചെയ്തു് ഈ പത്രത്തെ സ്വാമിപാദങ്ങളിൽ സമൎപ്പിച്ചു തല്ക്കാലം വിരമിക്കുന്നു എന്നു്, 1088 തുലാം 17-ാംനു- P. K. കൊന്തുണ്ണി മേനവൻ, പോസ്റ്റ് വല്ലപ്പുഴ, വള്ളുവനാട്ട് താലൂക്ക്, ചെറുകോടംശംമേനോൻ.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്ക്.

ഓം സൽഗുരവെ നമഃ അഹിംസാ പരമോധൎമ്മഃ

ജന്മനിവൃത്തിക്കുവേണ്ടി തന്നതായ സിദ്ധോപദേശത്തിന്മേൽ അടിയനു സിദ്ധിച്ചതായ അനുഭവങ്ങളെ വളരെ സുഖഭക്തിയോടുകൂടി ബോധിപ്പിച്ചുകൊള്ളുന്നു. അഭ്യസിക്കുമ്പോൾ വളരെ ദൂരമായി ആകാശത്തിൽ ഒരു നക്ഷത്രം കാണുകയും ആകാശം, ചുവപ്പ്, പച്ച, ഇതുകളായി ഭേദപ്പെട്ടു മാറിമാറി കാണുകയും ആകാശത്തിൽ ചന്ദ്രൻ, വജ്രക്കണ്ണാടി ഇവകളും നാസാഗ്രത്തിൽ മനസ്സു നിൎത്തുമ്പോൾ സ്പൎശസുഖം അകത്തും പുറത്തും ഒരുപോലെ ജ്യോതിസ്സ്, മണിനാദം, വേണുനാദം തിരി

ച്ചറിവാൻ പാടില്ലാത്തതായ പലേ നാദങ്ങളും കേൾക്കുകയും നാസാഗ്രത്തിൽ ദിവ്യഗന്ധവുംഉണ്ടായുംപോയും വരുന്നു. മേൽ കാണിച്ച അനുഭവങ്ങൾ എപ്പോഴും വന്നും പോയും ഇരിക്കുന്നുണ്ട് എങ്കിലും മനോലയം ഇതുവരെ വന്നുകാണാത്തതിനാൽ ആ അനുഭവം ഉണ്ടാവാൻ വേണ്ടി സദാ സ്വാമിയുടെയും മാതാവിൻെറയും പാദാരവിന്ദങ്ങളിൽ സാഷ്ടാംഗ നമസ്കാരം ചെയ്തു് ഇപ്പോൾ സമപ്പിക്കുന്നു. എന്നു്, 1088 തുലാം19-ാംനു- എറശ്ശേരി തെയ്യൻനായർ, വള്ളുവനാട്ട്, ചെറുകോട്ട് മണ്ണയംകോട്ട്, പോസ്റ്റ് വല്ലപ്പുഴ.



1088 എടവം 22-ാംനു-

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദത്തിലേക്കു്.

അഹിംസാ പരമോധമ്മഃ

അടിയൻ തീത്ഥസ്ഥാനങ്ങളിലും ക്ഷേത്രോപവാസങ്ങളിലും മററും ഭ്രമിച്ചു കാശിയാത്ര ചെയ്‌വാൻ ഒരുങ്ങിയിരിക്കുമ്പോൾ, യഥാത്ഥ കാശിയിൽ എത്തി വിശ്വനാഥ ദശനവും ഗംഗാസ്നാനവും ചെയ്യേണമെങ്കിൽ അവിടുത്തെ പാദാരവിന്ദങ്ങളിൽ വന്നു നമസ്കരിച്ചാൽ സാധിക്കാവുന്നതാണെന്നു് ഏറാട്ടുതൊടിയിൽ ശങ്കുത്തരകൻ മുതലായവർ പ്രത്യേകം പറഞ്ഞുധരിച്ചതിനാൽ അടിയൻ അവിടെ വന്നു ദശനം ചെയ്തു് അടിയൻെറ സങ്കടങ്ങളെ ഉണത്തിച്ചു ദയാനിധിയായ അങ്ങുന്നു സിദ്ധോപദേശത്തെത്തന്നു മടങ്ങിവന്ന മൂന്നാംദിവസം തന്നെ മണിനാദവും, വീണാനാദവും, ഭേരീനാദവും, ശംഖദ്ധ്വനിയും ഉണ്ടായി. അതിൽപിന്നെ 15ദിവസം കഴിഞ്ഞശേഷം ധ്യാനത്തിൽ ദീപജ്വാല പോലെയും ശ്രീകൃഷ്ണൻെറരൂപം പോലെയും കണ്ടു. ജ്യോതിസ്സിൽ ആദിത്യൻ, ചന്ദ്രൻ മുതലായവരേയും കാണാറുണ്ടു്. സിദ്ധന്മാരേയും സിദ്ധഗുരുവായ അങ്ങയേയും

യോഗിനിമാതാവിനെയുംകാണാറുണ്ട്. മണിവിളക്ക പൂക്കററി കത്തുന്നതു പോലെയും വലിയതായ അഗ്നിജ്വാലയും മററും കാണുന്നുണ്ട്. ആനന്ദവും ഉണ്ട്. വെളിയും കാണാറുണ്ട്. ഈ അനുഭവങ്ങളിൽ മനോലയവും സിദ്ധിക്കാറുണ്ട്. പ്രാണൻെറ കയററം പലപ്പോഴും ഉണ്ട്, അതിൽ ചിലസമയം പരിപൂണ്ണ മായ തുടുത്ത പ്രകാശവും കാണുന്നുണ്ട്. തുളസിയുടെ വാസന ആറേഴ ദിവസം ഉണ്ടായി. ചിലസമയം ഈ പ്രപഞ്ചം മുഴവൻ ഒന്നായി സമാധിയിൽ കാണാം. ചിലപ്പോൾ ശിര സ്സിൽകൂടി ഒരു തണുപ്പ് ഉണ്ടാകും. ഇപ്പോൾ ദേഹം മുഴവൻ അലിച്ചിൽ തോന്നും. അതു പത്തുപന്ത്രണ്ട ദിവസം നില്ക്കും. മഴ ഇരക്കുന്ന ഒരു മുഴക്കവും ഉണ്ട്. ഈ മുഴക്കത്തിലും നാദ ത്തിലും മനസ്സ് അറിവുവിട്ട് 6-7 നാഴികയിരിക്കും. വിളി ച്ചാലെ ഉണരു ഈ വക അനുഭവങ്ങളെ ഉണ്ടാക്കി എൻെറ അജ്ഞാനത്തെ നശിപ്പിച്ചുതന്ന ശ്രീഗുരു പാദാരവിന്ദങ്ങളിൽ സദാ നമസ്കാരം. പ്രത്യേകിച്ചു മാതാവിന്നും സദാ നമസ്കാരം. എന്ന് അവിടുത്തെ പാദാശ്രിതൻ കരിഞ്ചോലവീട്ടിൽ കുഞ്ഞുണ്ണി മൂത്താൻ, തിരുനാരായണപുരം അംശം, കരുമ്പുഴ പോസ്റ്റ്.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ പാദാരവിന്ദ ത്തിലേക്ക്.

അഹിംസാ പരമോധമ്മഃ

അവിടുത്തെ അനുഗ്രഹത്താൽ അടിയനു സിദ്ധിച്ച യോ ഗാനന്ദനുഭവങ്ങളെ തിരുമനസ്സറിവാനായി താഴെ എഴുതുന്നു. അവിടുന്ന് ഉപദേശം സിദ്ധിച്ചുപോരുമ്പോൾ വഴിക്കൽ ഒരു വീട്ടിൽ താമസിച്ച് അന്നു പ്രാണൻ ശിരസ്സിൽ കയറി ഒരു അടപ്പുകല്ലു തുറന്നപോലെ കാണുകയും അവിടെ ഒരു പൊൻ തളികയും അതിൽ അവിടുത്തെയുംയോഗിനിമാതാവിൻെറയും രൂപങ്ങൾ കാണുകയും ഉണ്ടായി. പ്രാണൻ ഇറങ്ങി രണ്ടാമതു കയറിയപ്പോൾ ഒരു ഒററക്കാൽ പീഠത്തിൽ പരമേശ്വരൻ

കയ്യിൽ വെണ്മഴവും രുദ്രാക്ഷവും ഭസ്മവും ധരിച്ചിരിക്കുന്നതായി കണ്ടു. മൂന്നാമത്തു പ്രാണൻ കയറിയപ്പോൾ ശ്രീകൃഷ്ണൻെറ മാതിരിയിൽ ഒരു പൊൻകിരീടത്തോടുകൂടി ഒരു രൂപം കണ്ടു. ഉടനെ ഞാൻ കാക്കൽവീണ് നമസ്കരിച്ചു. എന്നെ അനുഗ്രഹിച്ചതുമാത്രമേ ഓർമ്മയുള്ളു. പിന്നെ ഓർമ്മയില്ല. ഓർമ്മ വന്നശേഷം ഭർത്താവിനോടു വിവരങ്ങളൊക്കെ പറഞ്ഞു. മുമ്പ് അനുഭവിച്ച കഷ്ടപ്പാടുകളെയും വ്രതാനുഷ്ഠാനങ്ങളെയും ഗുരുവിൻെറ കാരുണ്യത്തെ ഓർത്തു വളരെ വന്ദിച്ചു. ഗുരുവിൻെറ പുസ്തകത്തിൽ വിവരിച്ചതായ പലവിധ നാദങ്ങളും അന്നു തുടങ്ങി ഇന്നേവരെ ഉണ്ട്. ജ്യോതിസ്സുകളും പുസ്തകത്തിൽ വിവരിച്ചവ എല്ലാം ഉണ്ട്. ഇതുകൾക്കുപുറമേ സുഷുമ്നാനാഡി വഴിക്കു മൂർദ്ധാവിൽനിന്ന് അണ്ണാക്കുവഴിക്ക് ഒരു വള്ളി തൂങ്ങിയതായും അതിൽക്കൂടി വെളുത്തവെള്ളം ഒഴുകുന്നതായും കുറെ ദിവസം ഉണ്ടായി. പിന്നെ കുറച്ചുദിവസം അണ്ണാക്കിൽക്കൂടി മധുരരസം ഇറങ്ങിയിരുന്നു. സമാധിക്കിരിക്കുമ്പോൾ പല ശ്ലോകങ്ങളും മററും ചൊല്ലുന്നതു കേട്ടിരുന്നു. പൊൻകമ്പത്തിൻെറ മാതിരിയും പൂക്കുററിപോലെയും ബാണംപോലെയും കണ്ടിട്ടുണ്ട്. ഈവക അനുഭവങ്ങളുടെ ഇടയിൽ 4-6 നാഴിക അറിവു വിട്ടിരിക്കാറുണ്ട്. സമാധിക്കിരിക്കാതെതന്നെ നേരം വരുമ്പോൾതന്നെ പ്രാണൻ കയറി ബോധം ഇല്ലാതാവാറുണ്ട്. അഖണ്ഡജ്യോതിസ്സു മിക്കസമയവും കാണാറുണ്ട്. ആ സുഖത്തിൽ അറിവ് വിട്ടുപോകും. ഇരുട്ടും കാണാറുണ്ട്. ഇരുട്ടു വിട്ട് ഓർമ്മവിടുകയും ചെയ്യാറുണ്ട്. പിന്നെ വിളിച്ചുണർത്തുമ്പോഴെ എഴുനേൽക്കാറുള്ളു. ഇപ്പോൾ രോമാഞ്ചവും ശിരസ്സും ദേഹം മുഴുവനും അലച്ചിലും ആനന്ദവും മിക്കസമയവും ഉണ്ട്. വിശേഷിച്ച് ആദ്യം ഒരിക്കൽ സമാധിയിൽ ഒന്നരദിവസവും പിന്നെയും ഒരുകുറി ഒന്നരദിവസവും മനസ്സുലയിച്ചിരുന്നു മുൻപറഞ്ഞപ്രകാരം ശിരസ്സിൽക്കൂടിയുള്ള തണുപ്പ് ഇപ്പോൾ ഇടവിടാതെയുണ്ട്. ഒരു മുഴക്കം എല്ലായ്പോഴും ഉണ്ട്. ഇനിയും പലഅനുഭവങ്ങൾ ഉണ്ടായവ വളരെ ഉള്ളതുകൊണ്ട് എഴുതുന്നില്ല. എന്നു സദാശ്രിതാ കരിഞ്ചിവീട്ടിൽ കുഞ്ഞുകുട്ടി എന്ന സ്ത്രീ തിരുനാരായണപുരം അംശംദേശം, കരുമ്പുഴ പോസ്റ്റ്.

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വരൻ അവർകാംക്ക്.

അഹിംസാ പരമോധമ്മഃ

അജ്ഞാനഘോരതിമിരഹന്താവായും സമദൃഷ്ടിയായും മോക്ഷമാർഗ്ഗപ്രദർശകനായും ഇരുന്നരുളുന്ന ബ്രഹ്മാനന്ദപരമഹംസ ശിവയോഗീശ്വരൻ അങ്ങേക്കും യോഗിനിമാതാവിന്നും അനന്തകോടി നമസ്കാരം. അടിയന്ന് ഉപദേശിച്ചതിന്റെശേഷം അഞ്ചാംദിവസം പ്രണവധ്വനിയെ ശ്രവിക്കയും ഒയ്മ്പതാം ദിവസം മഹാനാദത്തെ കേംക്കയും ഉണ്ടായി. കുറെദിവസം കഴിഞ്ഞപ്പോാം വാദ്യഘോഷവും ചിണ്ണിനാദവും അതിമനോഹരമായ കുഴൽനാദവും പിന്നെ പത്തുപതിനഞ്ചു മദ്ദളം കുഴൽ എല്ലാംകൂടി കൊട്ടിഘോഷിച്ചാൽ ഉണ്ടാകുന്നനാദവും ശിരസ്സിൽ നിന്ന് അതിഘോരമായ മുഴക്കവും ഉണ്ടായി. മണിനാദം സഹജമായിട്ടും ഇടയ്ക്കിടയിൽ എല്ലാനാദവും ഉണ്ടാകുന്നുണ്ട്. ഒരുദിവസം അളവററ ആനന്ദംമാത്രം അനുഭവിച്ചു മനസ്സും പ്രാണനും ലയിച്ച് ഒന്നും അറിയാതെ ഇരുന്നു. ആ ആനന്ദത്തിന്റെ അവസ്ഥയെപ്പററി പറവാൻ അടിയൻ ആളാവുന്നതല്ല. ഇനി ത്രിമൂത്തികഠം വന്ന് ഇതുകൊണ്ടു മോക്ഷം സാദ്ധ്യമല്ലെന്നു പറഞ്ഞാലും അടിയൻ അതിനെ തൃണീകരിക്കും. ഇങ്ങിനെ മഹത്തായിരിക്കുന്ന സിദ്ധോപദേശത്തെ അടിയന്ന് ഉപദേശിച്ചതിന്നു ഗുരുദക്ഷിണയ്ക്കായി ത്രിലോകം മുഴവൻ തിരഞ്ഞാലും യാതൊന്നും ഇതിന്നു മതിയാവുന്നതല്ല. അതുകൊണ്ട് അവിടേക്ക് അനന്തകോടി നമസ്കാരം നമസ്കാരം.

എന്ന് 88 ചിങ്ങം 20-ാം നം- മൂലത്തൊടിയിൽ കുഞ്ഞപ്പൻ കാട്ടുകുളം, മംഗലംകുന്ന്, വള്ളുവനാട്ട് കരുമ്പുഴ പോസ്റ്റ്.

ആനന്ദികളായ എന്റെ ശിഷ്യന്മാരാൽ എനിക്കയയ്ക്കപ്പെട്ട യോഗാനന്ദാനുഭവലേഖനങ്ങഠം ഇത്രമാത്രമല്ല. ഇനിയും വളരെ ഉണ്ട്. അവയിലും ഇങ്ങിനെയുള്ള അനുഭവങ്ങളാകകൊണ്ടും ഗ്രന്ഥവിസ്താരഭയംകൊണ്ടും എല്ലാം ഇതിൽ ചേക്കാത്തതാകുന്നു.



# ഗദ്യപദ്യസൂക്തികൾ



## തിരുനാൾമംഗളം

സത്യഗുരു പരമഹംസ ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വര-

ഭഗവൽപാദാരവിന്ദാഭ്യാം നമഃ

ആനന്ദഏവവിജയതേ
മനഃസ്വാസ്ഥ്യമേവാനന്ദഃ

മനോജയ ഏവമഹാജയഃ
അഹിംസൈവപരമോധർമ്മഃ

സത്യഗുരു

ബ്രഹ്മശ്രീ പരമഹംസബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വരഭഗവാൻെറ 68-ാമത്തെ തിരുനാളായ 1096 ചിങ്ങത്തിലെ ഉത്രാടത്തിൻെറ ആഘോഷാവസരത്തിൽ സ്വാമിതൃപ്പാദങ്ങളുടെ വിനീതശിഷ്യന്മാരായ അടിയങ്ങൾ ഭക്തിബഹുമാനാദരസന്തോഷപൂർവ്വം സമർപ്പിക്കുന്ന

### മംഗളപത്രം

ഹേ യോഗിരാജമകുടരത്നമേ! അജ്ഞാനകർമ്മകാണ്ഡകാരണവരും, തൽകാര്യസ്ഥന്മാരായി യോഗി, ജ്ഞാനി, സ്വാമിയാർ, ആനന്ദൻ, ആചാര്യൻ, പണ്ഡിതൻ, പരമഹംസൻ എന്നും മററും പേരിനെ ധരിച്ചിരിക്കുന്ന കർമ്മന്മാരുംകൂടി ഇന്ത്യയിൽനിന്ന് അടിച്ച് ഓടിച്ച യോഗജ്ഞാനാനന്ദരവന്ന് ഇക്കാലത്ത് കേരളക്കരയിൽ കയറി കുടിയിരിപ്പാൻ സംഗതി വരുത്തിയ അങ്ങേക്കു

മംഗളം ഭവിക്കട്ടെ!

അങ്ങുന്ന് അങ്ങിനെ ചെയ്കയാൽ കർമ്മകാണ്ഡകാര്യസ്ഥന്മാർ കേവലം അമ്പലപ്പറമ്പാക്കുന്ന കേരളം ഇപ്പോ അവിടവിടെ ആനന്ദയോഗശാലകളാലും, ആനന്ദസമാജങ്ങ

ളാലും, ആനന്ദമഹാസഭയാലും അലംകൃതമായി കാണുവാൻ സംഗതി വന്നിരിക്കുന്നു. അനേകാചാൎയ്യന്മാരും മററുള്ള യോഗ്യന്മാരും ജ്ഞാനത്തിന്നു് ആദിപടവാണെന്നു കരുതി അനവധി കാലമായി ആചരിച്ചു വരുന്ന ജാതിഭേദ വിഗ്രഹാരാധനാദി കൎമ്മങ്ങൾ അബദ്ധങ്ങളാകുന്നു എന്നു കേരളത്തിലെ ചിലയുവാക്കൾ ഖണ്ഡിച്ചു രാജയോഗത്തെ പ്രശംസിച്ചു തുടങ്ങിയിരിക്കുന്നു.

കൎമ്മകാണ്ഡമാകുന്ന ജന്മിയുടെ കുടിയാന്മാരായി, അടിമകളായിതൽ കല്പനകേട്ടു പട്ടിണികുടികിടന്നു കണക്കിലധികം കായക്ലേശംചെയ്തു കഷ്ടനഷ്ടങ്ങളെ അനുഭവിച്ചിരുന്ന ഞങ്ങൾ ആ കഷ്ടാവസ്ഥയിൽ നിന്നു മുക്തന്മാരായി രാജയോഗാനന്ദികളായി അതിശയിക്കുന്നു. കലിയുഗമാണെന്നു ദുഷിക്കപ്പെടുന്ന ഇക്കാലം കേരളീയന്മാരായ ഈ ഞങ്ങൾക്കു് ഒരാനന്ദയുഗമായി തീൎന്നിരിക്കുന്നു. കേരളഖണ്ഡഭൂമി ഭാരതഖണ്ഡത്തിന്നു് എന്നല്ലാ-സർവ്വഭൂഖണ്ഡത്തിന്നും മതവിഷയത്തിൽ ആനന്ദമാതൃകയായി അംഗീകരിപ്പാൻ അർഹിക്കുന്ന ആനന്ദമതത്തിന്റെ അവതാരത്തിന്നു് ആസ്പദമായി തീൎന്നിരിക്കുന്നു. അന്നും ഇന്നും ഉണ്ടായ മതാചാൎയ്യന്മാരും അങ്ങുന്നു ചെയ്തതുപോലെ ദുൎമ്മതഖണ്ഡനംചെയ്തു രാജയോഗത്തെ സ്ഥാപിച്ചു് അനുഭവയുക്തിപൂർവ്വം അഖില മതക്കാൎക്കും അഭിലഷണീയമായ ആനന്ദമതത്തെ അവനിത്തട്ടിൽ ഒരിടത്തിലും അവതരിപ്പിപ്പാൻ ശക്തന്മാരില്ല. അങ്ങിനെ ഇരിക്കുന്ന അതിമഹാനായ അങ്ങേക്കു

മംഗളം ഭവിക്കട്ടെ!

ഹെ അയുക്തമതഹന്താവെ! ഹെ! ആനന്ദമതസ്ഥാപക!

തിരുമേനിയെ തിരസ്കരിച്ചുംകൊണ്ടു് ഈആനന്ദസമാജശിഷ്യരെ ഹിംസിപ്പാൻ കാംക്ഷിക്കുന്ന കൎമ്മകംസന്മാരുടെ വീശയെ കരിപ്പാനും, കർമ്മകാണ്ഡാന്ധകൂപത്തിൽ പതിച്ചു കണ്ണുകാണാതെ കരയുന്ന സഹോദരന്മാൎക്കു വെളിച്ചത്തെ കൊടുപ്പാനും ''മോക്ഷപ്രദീപം'' എന്ന ലോകപ്രദീപത്തെ അങ്ങുന്നു് അടിയങ്ങൾക്കു തന്നിരിക്കുന്നു. ആ വെളിച്ചത്തെ

കാണിച്ചുകൊടുത്ത് ആനന്ദസൂത്രത്തിൽ പിടിപ്പിച്ച് ആനന്ദസോപാനത്തിൽകൂടി സഹോദരന്മാരെ കരസ്ഥകയററുമ്പോൾ കലഹത്തിനു വരുന്ന കർമ്മാകംസന്മാരുടെ അമ്പലങ്ങളാകുന്ന അജ്ഞാനക്കോട്ടകളെ വിഗ്രഹങ്ങളോടുകൂടി പൊട്ടിപ്പൊട്ടിപ്പാനും അടിച്ചുടസ്ഥവാനുമുള്ള ജ്ഞാനബോമ്പുകളും യുക്തിപരിഘങ്ങളും നിറച്ചുവെച്ചിട്ടുള്ള ആനന്ദവിമാനത്തെയും അടിയങ്ങൾക്കു നൽകിയിരിക്കുന്നു. അത്രമാത്രമൊ!! ''സിദ്ധാനുഭൂതി''യെത്തന്നു ഞങ്ങളെ അത്യന്തം ആനന്ദിപ്പിക്കയും ചെയ്യുന്നു. അഭ്രുതപൂർവാത്ഭുതാനന്ദാനുഭവത്തിന്ന് അടിയങ്ങളെ പാത്രമാക്കിയ അങ്ങുന്ന് അഖിലജനലോകക്ഷേമത്തിനുവേണ്ടി അനേകാണ്ടു ജീവിച്ചിരിപ്പാൻ ആഗ്രഹിച്ചുംകൊണ്ട് അവിടുത്തെ അടിമലരിൽ ഈ മംഗളപത്രത്തെ അപ്പിച്ചുകൊള്ളുന്നു.

ഹെ അയുക്തമതഹന്താവെ! നമസ്കാരം,
ഹെ ആനന്ദമതസ്ഥാപകാ! നമസ്കാരം.
ഹെ അനാഥപ്രാണിബന്ധൊ! നമസ്കാരം.
ഹെ അഗാധജ്ഞാനദയാസിന്ധൊ! നമസ്കാരം.
അഹിംസാ ധർമ്മതല്പരാ!
ആനന്ദഗുരൊ! രാജയോഗാവതാര ഭൂമെ!
നമസ്കാരം. നമസ്കാരം. നമസ്കാരം.

എന്നു്, ആനന്ദമഹാസഭാംഗങ്ങൾ

1920 - ആഗസ്റ്റ് 26-ാം തിയ്യതി

പ്രസാധകൻ, ആനന്ദമഹാസഭാ സെക്രട്ടറി,

ജി. രാമപ്പണിക്കർ.



ശ്രീസൽഗുരു പരമഹംസ ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വര
ഭഗവൽ പാദാരവിന്ദാഭ്യാം നമഃ .

ആനന്ദ ഏവ വിജയതെ.          അഹിംസൈവ പരമോ ധർമ്മഃ

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വരഭഗവാൻെറ
67_ാമത്തെ തിരുനാളായ 1095 ചിങ്ങത്തിലെ
ഉത്രാടനക്ഷത്രമായ സുദിനത്തിൽ
ഭക്തിബഹുമാനപുരസ്സരം
തൃപ്പാദങ്ങളിൽ സമർപ്പിക്കപ്പെട്ട

# മംഗളപത്രം

1. ഹെ ആചാര്യമകുടരത്നമെ! മുക്തിമാർഗ്ഗത്തെ മുഴുവൻ അടച്ചു തടഞ്ഞുകിടക്കുന്ന കർമ്മകാണ്ഡപർവ്വതങ്ങളെ ജ്ഞാനവജ്രായുധംകൊണ്ടു തുറന്ന് ആനന്ദഭവനത്തിലേക്ക് എത്തുവാൻ ശരിയായ റെയിൽ ഇട്ട ഇഞ്ചിനീയർ അങ്ങുന്നല്ലയൊ?

2. സനകാദികളായ മഹർഷികളാലും ആദിനാഥൻ മുതലായ സിദ്ധന്മാരാലും മറയ്ക്കപ്പെട്ടതും, ഇതേവരെ ആരാലും കണ്ടുപിടിക്കപ്പെട്ടുവാൻ കഴിയാത്തതുമായ രാജ യോഗത്തെ കണ്ടുപിടിച്ച് ആരാജയോഗത്താലും,അനിതരസാധാരണയുക്തി ജ്ഞാനവിശേഷങ്ങളാലും അലംകൃതമായ ''ആനന്ദമതത്തെ'' സ്ഥാപിച്ച് അല്പമതികളെയും, അനല്പമതികളെയും ആനന്ദിപ്പിക്കുന്ന യോഗീശ്വരൻ അങ്ങുന്നല്ലയൊ ?

3. ഈശ്വരൻ ഇച്ഛാവാനാണ്, ഈശ്വരൻ സൃഷ്ടി സ്ഥിതിസംഹാരകർത്താവാണ് എന്ന് ആസ്തികന്മാരായ സർവ മതക്കാരും തീർച്ചപ്പെടുത്തിയിരിക്കെ, അങ്ങിനെ തീർച്ചപ്പെടുത്തിയതു ദൈവത്തെ മഹാവികൃതിയാക്കിത്തീർക്കുകയാണ് ചെയ്തതു് എന്നു തെളിയിച്ച മഹാത്മാവ് അങ്ങുന്നല്ലയൊ ?

4. ദൈവം ഭക്താഭീഷ്ടവരപ്രദനാണ്, കരുണാനിധിയാണ് എന്നും മററും പറഞ്ഞ് ആശപ്പെടുത്തിയും, സംഹർത്താവാണ് എന്നുപറഞ്ഞ് ഭയപ്പെടുത്തിയും ദൈവത്തെ പ്രസാദിപ്പിപ്പാൻ ഉപദേശിക്കുന്ന മതങ്ങൾ ജനങ്ങളെ യഥാർത്ഥതത്വത്തിൽനിന്നും അധഃപതിപ്പിച്ച് അന്ധവിശ്വാസികളാക്കുന്നവയാകുന്നു, ദൈവം സഗുണമല്ല; നിർഗ്ഗുണമാകുന്നു എന്നു

തെളിയിച്ച് അന്ധവിശ്വാസനിദ്രയിൽനിന്നു ജനങ്ങളെ ഉണർത്തി ജ്ഞാനപൌരുഷവിശിഷ്ടന്മാരാക്കി ആനന്ദിപ്പിക്കുന്ന മഹാത്മാവ് അങ്ങുന്നല്ലയോ ?

5. തൊട്ടുതിന്നുവാനും തൊടുവാനുംകൂടി അറപ്പിച്ചു വെറുപ്പിച്ച് അകലെ അകററുന്ന ജാതിഭേദമാകുന്ന കുഷ്ഠവ്യാധിയെ ശമിപ്പിക്കുന്ന സിദ്ധവൈദ്യനായ അങ്ങേക്കു മംഗളം ഭവിക്കട്ടെ !

6. പക്ഷഭേദമാകുന്ന പക്ഷപാതരോഗത്താൽ ദ്വിജപക്ഷത്തിൽ കിടക്കുന്ന ഹിന്തുമതപൂരുഷനെ ഇതരമതക്കാരുടെ ഇടയിലും സഞ്ചരിക്കുമാറാക്കിയ സിദ്ധവൈദ്യനായ അങ്ങേക്കു മംഗളം ഭവിക്കട്ടെ !

7. അജ്ഞാനതിമിരരോഗത്താൽ കർമ്മകാണ്ഡക്കുഴിയിൽ പദെ പദെ പതിക്കുന്ന ഹിന്തുമതപൂരുഷനു ജ്ഞാനവെളിച്ചം കൊടുത്ത് ആനന്ദപദവിയിൽ സഞ്ചരിക്കുമാറാക്കിയ നേത്രവൈദ്യനായ അങ്ങേക്കു മംഗളം ഭവിക്കട്ടെ!

8. ജലപ്പിശാചു പിടിപെട്ടു ഗംഗാദിതീർത്ഥങ്ങളിലേക്ക് ഓടിക്കുന്ന ഹിന്തുമതപൂരുഷൻെറ ജലപ്പിശാചിനെ നിറുത്തുന്ന മാന്ത്രികനായ അങ്ങേക്കു മംഗളം ഭവിക്കട്ടെ !

9. താണപ്രദേശത്തേക്കു വെള്ളം ഒഴുകുന്നപോലെ അനാഥപ്രാണികളിൽ ഏതൊരു മഹാത്മാവിൻെറ കരുണാപ്രവാഹം അധികമായി ഒഴുകിക്കൊണ്ടിരിക്കുന്നുവൊ ആ സിദ്ധഗുരു ബ്രഹ്മാനന്ദസ്വാമി ശിവയോഗീതൃപ്പാദങ്ങൾക്കു മംഗളം ഭവിക്കട്ടെ !

10. കർമ്മകാണ്ഡദുർമ്മതരാക്ഷസഹന്താവും ആനന്ദമതപ്രദർശകനും ആയ ബ്രഹ്മാനന്ദസ്വാമി ശിവയോഗി തൃപ്പാദങ്ങളും വളരെക്കാലം ആയുരാരോഗ്യങ്ങളോടുകൂടി വാഴുവാൻ അഭിലഷിച്ചുംകൊണ്ട് ഈ മംഗളപത്രം തൃപ്പാദങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു



## ശ്ലോകങ്ങൾ



1

അന്നന്നോരോന്നിനോരോതരമവതരണം
ചെയ്തുപോലീശ്വരൻപ-
ണ്ടിന്നുംചെയ്തീടുമെന്നും പറവതുശരിയാ-
ണെന്നെടുക്കുന്നപക്ഷം;
ഇന്നീലോകത്തിലത്യുൽക്കടമയമൊര-
ജ്ഞാനദുഃഖത്തെനീക്കാൻ
വന്നാവിർഭൂതനായപ്പരവിഭുശിവയോ-
ഗീന്ദ്രനെന്നാർക്കുമോതാം. 1

തത്താദൃഗ്വൈഭവംചേർന്നൊരു പരമഗുരു-
ശ്രീമഹാത്മാവിനിന്നാ-
ണെത്തിച്ചേരുന്നതായുന്നിലയിലൊരറുപ-
ത്തേഴസംവത്സരാന്തം;
ചിത്രംതാനോർക്കിലിസ്സോദയമഖിലജന-
ത്തിന്നുമാനന്ദകൃത്താ-
മിത്യർത്ഥത്തെസ്ഫുരിപ്പിപ്പൊരുതിരുവടിത-
ന്നോണമുത്രാടജന്മം. 2

നാനാകർമ്മഭ്രമംതീർത്തനഘധിമുനിമാ-
രിന്നുമാരാഞ്ഞുപോരു-
ന്നാനന്ദസ്ഥാനമെത്തുംവഴിവഴിയെനമു-
ക്കാദ്യുകാട്ടിപ്രകാശം;
ദാനംചെയ്യുന്നയോഗീശ്വരനുടെ തിരുനാ-
ളൈഹികാനന്ദസാന്ദ്ര-
സ്ഥാനംതാനെന്നകാര്യത്തിലൊരതിശയമെ-
ന്തുള്ളതിന്നുള്ളപാർത്താൽ. 3

ഇന്നത്തെ കാലദേശസ്ഥിതികളനുസരി-
ച്ചീശ്ശുഭോഹോദയം നാം
നന്ദിച്ചീടുന്നതിന്നും പുറമെയിതൊരു ന-
ന്മംഗളാശംസിപത്രം;
ധന്യശ്രീ പാദപത്മങ്ങളിലനുചിതമ-
ല്ലർപ്പണം ചെയ്‌വതെന്നോ-
ർത്തിന്നീക്കാട്ടുന്നകുട്ടിക്കളികളിലവിടു-
ന്നേകണെ സ്വാനുവാദം. 4

ധർമ്മാധർമ്മസ്വരൂപസ്ഥിതിഗതികൾ വിചാ-
രിച്ചു ശാസ്ത്രാർത്ഥസത്താ-
മർമ്മത്തെക്കണ്ടുവെളിക്കിട്ടൊരു പരമഗുരു
പ്രൌഢയോഗിൻ! നമസ്തേ;
ദുർമ്മാർഗ്ഗാവസ്ഥനീക്കീട്ടടിയരിലിഹസ-
ന്മാർഗ്ഗ തത്വോപദേശാൽ
തന്മാനുഷ്യം സ്ഫുരിപ്പിച്ചതു തിരുവടിതാ-
നല്ലയോ കല്യബുദ്ധേ! 5

കാരുണ്യാംഭോനിധേ! നിന്തിരുവടിയുടെനൽ
പുണ്യജന്മർക്ഷമെല്ലാ-
പേരും ചേർന്നിന്നസാധാരണമൊരുപരിച
യ്യക്കുതോന്നിക്കമൂലം;
ഭൂരിശ്രീമൽഗുണൌഘസ്തുതിയൊടുമവിടേ-
ക്കായുരാരോഗ്യസൌഖ്യം
പാരിപ്പാനായ് സമാശിച്ചടിമലരിണകു-
മ്പിട്ടുകൂപ്പുന്നുഭക്ത്യാ. 6

വാക്കിന്നെന്നല്ല ചേതസ്സിനുമവിഷയമാ-
മപ്പദം നിഷ്പ്രയാസം
ലാക്കിൽ കാണിച്ചൊരങ്ങേപ്പുരുകൃപവിജയി-
യ്ക്കട്ടെ! ലോകോദയാർത്ഥം;
വാഴ്കും ഭക്ത്യാഗുരൂപാസനവിധിവിധിപോൽ
ചെയ്തുചെയ്തെത്രകാലം
പോക്കുന്നിക്കാര്യസിദ്ധിക്കഹഹ! ബഹുജനം
ഭാഗ്യമേ നീ ജയിപ്പൂ! 7

ധൎമ്മം, സത്താമഹിംസാഭിധ, മനുചിതമ-
ല്ലാത്തൊരൎത്ഥം, മഹാൎത്ഥം,
കൎമ്മം, സ്വാത്മാനുഭൂതിക്കുതകുവതതുതാ-
നാവഴിക്കാശകാമം ;
അമ്മോക്ഷം തന്മനസ്സിൻസ്ഥിരതയതിനെഴും
സാധനം യോഗ,മൊന്നി-
ജ്ജന്മത്തിൽ സാദ്ധ്യമാത്മാനുഭവ,മിതരുളും
യോഗിരാജൻ ജയിപ്പൂ ! 8

ഒട്ടേറെക്കാലമായിട്ടുലകതിനെബലാ-
ലക്രമിച്ചോരു ജൎമ്മൻ
പട്ടാളത്തെക്കണക്കെക്കയറിയൊരുഭരാ
ചാരജാലത്തെയോട്ടി ;
ബ്രിട്ടീഷ്ഭൂചക്രവൎത്തിക്കണസ്സൃതകൃതിയാ-
യിക്ഷമാദേവിതൻനൽ-
പൊട്ടായാനന്ദസാമ്രാജ്യമൊടിഹ ശിവയോ-
ഗീശ്വരൻ വാഴ്കദീൎഘം. 9

നാനാജാതിക്കുമസ്ത്രീപുരുഷഭിദമിഹാ-
ഭ്യാസമുണ്ടെങ്കിലുച്ചൈഃ
സ്ഥാനംചേരാംമുറയ്ക്കെന്നൊരുനിയമമുറ-
പ്പിച്ചുബ്രിട്ടീഷ്സമാനം ;
ആനന്ദശ്രീ മതസ്ഥാപകനരിയയശ-
സ്സാൎന്ന യോഗീശ്വരൻ ബ്ര-
ഹ്മാനസ്വാമി ഭൂമണ്ഡലമിനിയുമലം
മണ്ഡനംചെയ്തിടട്ടേ- 10

ഗൎവ്വുറ്റുംക്കൊണ്ടിജ്ജഗത്തെപ്പരമിരുളടയി-
പ്പിച്ചുയൎന്നോരു ജൎമ്മൻ
ദുൎവ്വീൎയ്യത്തെക്കണക്കെക്കുടിലതരകപടാ-
ത്ഥൌഘശാസ്ത്രോദ്ധതത്വം;
സൎവ്വം ഖണ്ഡിച്ചുദിച്ചിന്നിലയിൽവിലപെട്ടും
രാജയോഗാഖ്യമാമ-
''ഗ്ഗുൎവാൎത്ഥാലംബദീപം'' കലിതരുചിവിള-
ങ്ങട്ടെ! കല്പംവരേയ്ക്കും. 11

പുണ്യശ്ലോകൻതന്നുടെ പുണ്യശ്ലോകങ്ങൾസംഗ്രഹിച്ചേവം;
പുണ്യമിതശ്ലോകംഗുരു പുണ്യമിതൎത്ഥിച്ചു ശിഷ്യരൎപ്പിപ്പൂ. 12

യതിനിയമവ്രതഭംഗം
യതിവര! തെററെന്നിരിക്കിലും ഞങ്ങടെ;

ധൃതിയാലങ്ങയെനിയമോ-
ദ്ധൃതിചെയ്യുന്നിതിലതിൽക്ഷമിക്കേണം 13

II

ആനന്ദശ്രീവിലാസോദയമഹിമയെഴും
വിശ്വവിഖ്യായനാംബ്ര-

ഹ്മാനന്ദസ്വാമി യസ്സൽ ഗുരുവവതരണം
ചെയ്തചൈതന്യവാരം;

ഭാനംചെയ്യുന്നു; വേഗംവരിക വരിക ഹേ
ഭക്തരെ ഭക്തരമ്യ-

സ്ഥാനംതോറും നമുക്കീ സ്സുദിനമഹമനു-
ഷ്ഠിച്ചു സന്തുഷ്ടിയേൽക്കാം. 14

പാടാമാനന്ദഗീതാദികളെയനുപമ-
പ്രൌഢികൈക്കൊണ്ടുവായി-

ച്ചീടാം മോക്ഷപ്രദീപാദികളെ ഗുരുവര
സ്തോത്രമിന്നത്രചൊല്ലാം;

കാടായിട്ടുള്ള ദുശ്ചിന്തകളകലെയുപേ-
ക്ഷിച്ചു സന്മാർഗ്ഗചിന്താ-

വാടാവല്ലിപ്രസൂനാസവമനുപമമി-
ങ്ങാസ്വദിക്കാം സുഖിക്കാം. 15

നല്ലാരും നാട്ടുകാരും കനകരുചികല-
ന്നീടുമാവീടുമങ്ങു-

ള്ളെല്ലാരും കൂട്ടുകാരും ഘനധനനിരയും
സേവരും സർവപേരും;

കല്ല്യാണെന്നോർത്തിരിക്കുന്നവരൊടവനവാം-
ഭോദകാലത്തുദിക്കും

പുല്ലാണെന്നോർത്തുമസ്സൽ ഗുരുവരപരമാ-
ത്ഥാക്തി ശോഭിച്ചിടുന്നു. 16

എന്ന് ആനന്ദസമാജങ്ങടെ :-

ആനന്ദമഹാസഭയിൽനിന്നു പ്രസിദ്ധപ്പെടുത്തുന്നത്.

സിക്രട്ടേരി, ജി. രാമപ്പണിക്കർ

6-9-10

വന്മോഹത്തെത്തീർത്തു സിദ്ധോപദേശാൽ
സന്മോദത്തെത്തന്ന യോഗിൻ മഹാത്മൻ
ബ്രഹ്മാനന്ദസ്വാമി നാമൻ ഗുരോ ഹേ
നിർമ്മായം ഞാൻ കുമ്പിടുന്നേൻ ഭവാനെ. 1

സൂര്യ്യൻ സർവ്വജഗത്തിനും പൊതുവതിൻവണ്ണം സമസ്താളുകരം_
ക്കാര്യ്യന്മാരുടെ വേദമെന്നു വെളിവിൽഘോഷിച്ചതങ്ങല്ലയോ
ആരാണങ്ങിനെ ചെയ്തധീരനൊരുവൻയോഗീന്ദ്രഹേസൽഗുരോ
സാരജ്ഞോത്തമ അങ്ങയെസ്സതതവുംഭക്ത്യാഭജിക്കുന്നുഞാൻ. 2

പാലിൽചേർത്ത വിഷംകണക്കെ മനുജന്മാരെക്കെടുക്കുന്നിതു
പാരംഹിന്തുമതത്തിലുള്ള പലതാം ദുഷ്ടപ്രമാണങ്ങളും
ആലോചിച്ചു ഭവാനതൊക്കെ ബഹുദൂരെത്തള്ളിസാരത്തിനെ
മാലോകർക്കുപകാരമാക്കിയമഹാൻഹേ സൽഗുരോ വന്ദനം. 3

ദിക്കെല്ലാം ജയഭേരിയൊടുവളരും ധാഷ്ട്യാൽ പ്രസംഗിച്ചിടും
ശക്തന്മാരുമറിഞ്ഞതല്ലിതുവരെയുള്ള പ്രമാണങ്ങളെ
സൽക്കർമ്മം അവചൊന്നതാദിപടവെന്നോതി ഭ്രമിപ്പിച്ചിടും
അക്കാപട്യമറിഞ്ഞു കൊണ്ടതുഭവാൻ ഹേസൽഗുരോവന്ദനം. 4

നോക്കിക്കൂടചിലർക്കുവേദമതിനെച്ചെന്തെങ്കിൽ ദണ്ഡിച്ചിടു–
ന്നക്കന്മാരുടെ ശാസ്ത്രവും തൃണസമംഖണ്ഡിച്ചുകൊണ്ടങ്ങഹോ
വാദ്ധ്യക്കംകൌതുകമോടുതീർത്തിതുമഹാമോക്ഷപ്രദീപാദിയെ
ആർക്കുംപാർക്കുകിലായതത്ഭുതതമം ഹേസൽഗുരോ വന്ദനം. 5

നാനാജാതിവിഭാഗവും ബഹുവിധം കർമ്മത്തെയും നിത്യവും
മാനിച്ചിട്ടകെടുന്നുഹിന്തുമതവിദ്വാന്മാരു കൂടീട്ടഹോ
ആനന്ദത്തിനുവിഘ്നമാണവകളെന്നങ്ങുന്നു ഖണ്ഡിക്കയാൽ
ഞാനുംജ്ഞാനസമേതനായിതുഗുരോസ്വാമിൻനമസ്തേനമഃ 6

കർമ്മക്കൂരിരുറംനീക്കുമെക്ക് ഭഗവാൻമോക്ഷപ്രദീപം ദൃഢം
ബ്രഹ്മാനന്ദമതുംകൊടുക്കുമതുപോലാനന്ദസൂത്രാദിയും
[illegible]ത്ത്യക്കിനിയിക്കൃതിക്കുസമമായ് സമ്മോദമേകീടുവാൻ
നിർമ്മിക്കാനിഹഒന്നുമില്ലൊരുവനും ഹേസൽഗുരോ വന്ദനം. 7

ആര്യന്മാർമതമായൊരാഴിയതിലുള്ളരത്നമെല്ലാം ഭവാൻ
വാരിക്കോരിനിറച്ചുവെച്ചിതു ഭവൽഗ്രന്ഥൌഘകോശങ്ങളിൽ
ധീരന്മാരിവകാൺകിൽമുക്തിപരമായ്ഗ്രന്ഥത്തെനിർമ്മിച്ചിടാ
സാരഗ്രാഹികരുംമുക്തിശാസ്ത്രമിവവിട്ടൊന്നെങ്കിലുംതൊട്ടിടാ. 8

ശാന്ത്യാദിഗുണസമ്പന്നം ശിവശക്തിസ്വരൂപിണം
ശിഷ്യസന്ദേഹത്താരം ശിവയോഗിനമാശ്രയെ. 9

എന്നു്, ആനന്ദഭ്രാന്തൻ, മലയാളം പണ്ഡിതർ, കുന്നംകുളം, സക്കാർ ഹൈസ്കൂൾ.



ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്കു്
87 കർക്കിടകം 15-ാംനു- ആവിലം വിളക്കോട്ടു്
ശ്ലോകങ്ങൾ

കിംസാരരാം പലനരക്കുമെളുപ്പമായി
സംസാരസാഗരമതങ്ങുകടന്നുപോവാൻ
വൻസാരമേറിയൊരു യോഗമതായകപ്പൽ
എൻസ്വാമി ഹാ വെളിവിൽ വിട്ടതിനായ് തൊഴുന്നേൻ.

ഹാ രാജ രാജപദവും ബഹുതുച്ഛമല്ലോ
ഈ രാജയോഗ സുഖമാന്നവനില്ല വാദം
നേരായതിൻ പൊരുളും പരത്തിയ മാന്യമോദ
വാരാന്നിധെ തവപദാബ്ജമിതാ തൊഴുന്നേൻ. 2

ഉള്ളത്തിലുള്ളധികഡംഭനിമിത്തമായി-
ക്കള്ളപ്രമാണമെഴുതിച്ചിലർ തീർത്തു പണ്ടു്
പിള്ളക്കുപോലുമതിനിന്ദ്യമിതെന്നുരപ്പാൻ
കള്ളംവെടിഞ്ഞു തെളിയിച്ചതിനായ് തൊഴുന്നേൻ 3

മന്നിങ്കലുള്ള ജഡബുദ്ധികൾ മിക്കപേരും
നിന്ദിച്ചിടുന്നിതു നിമിത്തമഹോഭവാനെ
പൊന്നിനു പിച്ചളയിതെന്നുരചെയ്ക മൂലം
വന്നീടുമോ ജഗതിമാററിനുഹാനിതെല്ലും.

മററുള്ള മത്ത്യരതിവൈരമിയന്നനേകം
കുററം പറഞ്ഞിടുകിലെന്തൊരു ചേതമയ്യോ
ചെററിങ്ങിതിൻ പൊരുളറിഞ്ഞവനോടു പിട്ടു
പററില്ലതാളിലയിൽ വെള്ളമതെന്ന പോലെ. 5

സ്വാമിൻ ഗുരോ തവകൃപാലവമെന്നിയെയീ-
ഭൂമീതലത്തിലൊരു വസ്തുവുമില്ലിവന്ന്
കാമാദിഷൾക്കരിപുവായ്വരുവും ഭവാൻെറ
സീമാവിഹീനഗുണമാന്നപദംതൊഴുന്നേൻ. 6

അജ്ഞാനദ്ധ്വാന്തഹന്താര മനന്താനന്ദദായിനം
സിദ്ധാശ്രമസ്ഥം യോഗീന്ദ്രമാചാര്യം സതതംഭജേ.

എന്നു പി.കെ. കുഞ്ഞമ്പുപണിക്കർ, ആവിലംവിളക്കോട്, ഇരട്ടിപോസ്റ്റ് തലശ്ശേരി.



ബ്രഹ്മശ്രീ പരമഹംസ ബ്രഹ്മാനന്ദസ്വാമി ശിവയോഗി പാദാരവിന്ദാഭ്യാംനമഃ

അഹിംസാ പരമോധമ്മഃ

ശ്ലോകങ്ങൾ.

ഊനംകൂടാതെനാനാമതഹൃദയമറി-
ഞ്ഞന്തരംഗംലസത്താ-
മാനന്ദത്തിൽകലത്തീട്ടനിശമുയൎൎന്നവെളി-
ക്കുള്ളുകണ്ടാത്തമോദം
മാനംകൂടാതെകാൽത്താരിണപണിയുമവ-
ൎക്കത്യരംസത്യയോഗ-
ജ്ഞാനംനൽകുന്നസിദ്ധാശ്രമകനകവിള-
ക്കീയിനിക്കേററദൈവം

പാരിൽസംസാരദാവാനലശിഖയിലക-
 പ്പെട്ടുകഷ്ടിച്ചുഞാൻകാൽ
താരിൽഭക്ത്യാപണിഞ്ഞങ്ങിനെതൊഴുതുസമീ-
 പത്തുനിന്നോരുനേരം
കാരുണ്യശ്രീവിലാസംപുലരുമൊരുമുദ്ദ-
 സ്സുഞ്ചിരപ്പൂ നിലാവിൽ
ചേരുംവാക്യാമൃതത്താലടിയനവിനതീ-
 ർത്തോരുമൂർത്തേനമസ്തേ. 2

നാടെല്ലാടംപടന്നിട്ടസുഖവഴിയുദി-
 പ്പിച്ചിടുംകർമ്മകാണ്ഡ-
ക്കാടെല്ലാംയോഗബോധാനലനിലെരിപൊരി-
 ച്ചന്ധകാരംതകർത്തും
കൂടെക്കൂടെജഗൽപെട്ടിയിൽനിറയലസൽ
 കീർത്തികർപ്പൂരപൂരം
കേടെന്യേചേർത്തുപോരുംഗുരുവരശിവയോ-
 ഗിൻനമസ്തേനമസ്തേ 3

ശോകാവേശംകെടുക്കുംപടുപടഹരവം
 ശംഖനാദംനികാമ
ശ്രീകാളംതിങ്കളംഭോധരമിടികാംകൊട്ട-
 ങ്കാററുനക്ഷത്രജാലം
ആകാശമററനേകംതകൃതിയുമകമേ
 കാട്ടിയെന്മാനസശ്രീ
ലോകാധീശങ്കൽനിത്തിച്ചോരുപരമഗുരോ
 യോഗിമൌലേനമസ്തേ 4

ഖ്യാതാത്മാവാസ്ഥഹാനായിടുമൊരുശിവയോ-
 ഗീന്ദ്രതന്നന്തികത്തിൽ
സ്ഫീതാമോദേനവാണങ്കമുദമതുപര-
 ബ്രഹ്മസത്തിൽകലർത്തി
വീതാശങ്കംവിളങ്ങുംവിമലമതിജഗ-
 ന്മാന്യയാംയോഗിനിശ്രീ
മാതാകൈക്കുപ്പമിസ്സാധുവിലരുകൃപാ
 വൃഷ്ടിയെത്തുഷ്ടിയോടേ.

ശർമ്മംമേൽമേലുദിപ്പാൻജഗതിബഹുമതി-
ച്ചെട്ടിടുന്നോരഹിംസാ
ധർമ്മംകയ്ക്കൊണ്ടുസിദ്ധാശ്രമമതിൽമരുവി-
ക്കർമ്മിബിംബാച്ഛനാദ്യം
കർമ്മംനിസ്സാരമെന്നുള്ളതുവിധിവിഹിതം
ചൊല്ലിവേദങ്ങരംനാലിൻ
മർമ്മംനമ്മരംക്കകാട്ടിത്തരുമൊരുശിവ
യോഗീന്ദ്രനേകൻമഹാത്മാ. 6

ബ്രഹ്മാനന്ദത്തിലത്യാദരമകതളിർചേ-
ർത്താശ്രയിപ്പോക്കനിത്യ
ബ്രഹ്മാനന്ദസ്വഭാവംവിരവിനൊടുധരി-
പ്പിച്ചുയോഗാമൃതത്താൽ
ബ്രഹ്മാത്മൈകൃംവരുത്തുന്നൊരുപരമകൃപാ
സിന്ധുഃയോഗീന്ദ്രനാംശ്രീ
ബ്രഹ്മാനന്ദാഭിധശ്രീഗുരു, ഗുരുകൃപയേ-
കട്ടേചേക്കട്ടെസൌഖ്യം. 7

ധീമാനാനന്ദമാഗ്ഗേമഹതിബഹുജന
സ്നേഹമേറുന്നദിവ്യ
ശ്രീമാനീലോകപുണ്യാങ്കരമമലയശോ
രാശിനീരാജിതാശൻ
സീമാതീതാനുകമ്പൻഗുണനിധിശിവയോ-
ഗീശ്വരൻനിത്യമെന്നെ
പ്രേമാധിക്യേനകാത്തീടണമതിനുതൊഴു-
ന്നേഷഞാൻതോഷമോടേ. 8

ബന്ധത്താലന്ധരായിട്ടുഴലുമൊരുജന-
ങ്ങരംക്കസിദ്ധാന്തഭ്രുതി
ഗ്രന്ഥത്താലാധിനീക്കിപ്പുരുതരപരമാ-
നന്ദപീയൂഷമേകി
അന്ധത്വംതീർത്തുരക്ഷിപ്പൊരുപരമകൃപാ
സിന്ധുസംസാരബാധാ
ബന്ധത്തെത്തീർത്തുകാത്തീടണമതിനടിയൻ
താണിതാകേണിടുന്നേൻ. 9

സല്ലോകത്തിന്നുഹൃത്തിന്നഴകരമരുളും
വിഗ്രഹാരാധനാദ്യം
പൃദല്ലാളംക്ലുശിടാതെഗ്ഗുണഗണനിധിയാം
ബുദ്ധനെപ്പോലെതന്നെ
നല്ലോണംഖണ്ഡനംചെയ്തഹഹമഹിതമാ-
യീടുമാനന്ദസൂത്രം
കില്ലൊക്കത്തീർത്തിടാൻനോക്കരുളിയമഹിതാ-
ചാര്യനാര്യൻജയിപ്പൂ 10

നാനാദുഃഖത്തെനൽകുംനരകസദൃശമാ–
യുള്ള സംസാരബന്ധാൽ
ദീനന്മാരായ്പദാംഭോരുഹയുഗളിതൊഴും
ഭക്തരേയുക്തിപൂർവം
ആനന്ദത്തോടണച്ചങ്ങിനെമരുവുമൊരെൻ
സിദ്ധയോഗീന്ദ്രനേഞാൻ
ആനന്ദാധിക്യകോലാഹലപരവശനായ്
സാമ്പ്രതംകുമ്പിടുന്നേൻ. 11

എന്താവോസത്യമെന്താണനൃതമഴലക–
റ്റീടുവാനെന്തുപന്ഥാ
എന്താണാസാദ്യമെന്താണരുസുഖമരുളും
ഹിന്തുസിദ്ധാന്തസാരം
സന്താപംപൂണ്ടിവണ്ണംതിരയുമൊരുജന–
ത്തിന്നുമോക്ഷപ്രദീപ–
ച്ചിന്താരത്നത്തെയേകീട്ടഭയമരുളുമെൻ
സ്വാമിനാഥൻജയിപ്പൂ. 12

---

ശ്ലോകങ്ങൾ.

യോവാമോക്ഷപ്രതീപപ്രമുഖമധിഗ്ഗുണം
വേദസിദ്ധാന്തസാരൈ–
രാരാജൽകംപ്രബന്ധവ്രജമിഹവിദുഷാം
മാനനീയംസമേഷാം
മർത്ത്യാനഭ്യുദ്ധരിഷ്യന്നകൃതഖലുഹാഠാൽ
കർമ്മാൻകർമ്മകാണ്ഡാൽ
തസ്മൈകസ്മൈ ചിദസ്മൈഭവതുമമനമോ
യോഗിനാംനായകായ 1

അത്ഥം—കമ്മകാണ്ഡത്തിൽ അലയുന്ന മനുഷ്യരെ ബലാൽ കാരേണ ഉദ്ധരിപ്പാൻവേണ്ടി അനേകഗ്ഗുണങ്ങരം അടങ്ങിയ വയും വേദങ്ങളുടെ തത്വാംശങ്ങളെക്കൊണ്ടു വിശേഷമായി ശോഭിക്കുന്നവയും വിദ്വാന്മാക്കെല്ലാവക്കും മാനിക്കത്തക്കവയും ആയ മോക്ഷപ്രദീപം മുതലായ ഗ്രന്ഥങ്ങളെ എതൊരാരം നിമ്മിച്ചുവോ ആ അനിർവ്വചനീയ മാഹാത്മ്യമുള്ള യോഗീശ്വര നായിക്കൊണ്ടു് എന്റെ നമസ്കാരം ഭവിക്കേണമെ.

പാദാബ്ജംപ്രണിപത്യസംസ്ഥിതവതോരാ
ജീവലോകസ്യയോ
മൂലാജ്ഞാനാനിരാകരിഷ്ണുരനിശംശ്രീയോഗവിദ്യാഗ്ഗുരു;
കമ്മദ്ധ്വാന്തദിവാകരസ്സ്യഭഗവാനാനന്ദപാഥോനിധി
ബ്രഹ്മാനന്ദയതീശ്വരോവിജയതേസിദ്ധാശ്രമാധീശ്വരഃ. 2

അത്ഥം—യാതൊരു ശ്രീമാനായ യോഗവിദ്യോപദേഷ്ടാവ് പാദപത്മങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചിരിക്കുന്ന ശിഷ്യന്മാരുടെ മൂലാജ്ഞാനത്തെ എല്ലായ്പോഴും നിരാകരിക്ക ശീലമുള്ളവനായിരിക്കുന്നുവോ, കമ്മകാണ്ഡമായിരിക്കുന്ന ഇരുട്ടിന്ന് ആദിത്യനായും സിദ്ധാശ്രമവാസിയായും ആനന്ദിയായും ഭഗവാനായും ഇരിക്കുന്ന ആ ബ്രഹ്മാനന്ദസ്വാമികരം സർവോൽകഷ്ത്തോടുകൂടി വത്തിക്കുന്നു.

ശ്രീമന്തംശിവയോഗിനംശിവകൃപാപാത്രം പവിത്രംപരാ
മാർഹന്തീംനയനൈപുണീഞ്ചദധതംഭൂതാനുകമ്പാസ്പദം
തംസമ്യഗ്ഗുരുമൂത്തിമത്രമനസാവാചാതഥാകമ്മണാ
സാന്ദ്രാനന്ദകൃതേസഭക്തിവിനയപ്രേമംഹിസേവാമഹേ. 3

അത്ഥം—ശ്രീമാനായും ഈശ്വരകൃപയ്ക്കു പാത്രമായും ശുദ്ധനായും മഹായോഗ്യതയോടുകൂടിയ നീതിനൈപുണ്യത്തെ ധരിക്കുന്നവനായും പ്രാണികളിൽ അധികം ദയയുള്ളവനായും ഗുരുസ്വരൂപനായും ഇരിക്കുന്ന പ്രസിദ്ധപ്പെട്ട ശിവയോഗിയെ നാം എഴിപ്പോലെ മനസ്സുകൊണ്ടും വാക്കുകൊണ്ടും അപ്രകാരം കമ്മംകൊണ്ടും മഹാനന്ദത്തെ ലഭിക്കാൻവേണ്ടി ഭക്തിയോടും വിനയത്തോടും സന്തോഷത്തോടുംകൂടിസേവിക്കുന്നു.

ഭാൎയ്യാവിവാസനവിരോധകൃതംദശാസ്യം
രാമോജഘാനകിമതോജഗതീംസമസ്താം
സംബാധമാനമവധീത്തുസഹസ്രവക്ത്രം
യഃകൎമ്മകാണ്ഡമസുരംസഗുരുൎമ്മഹാൻമേ. 4

അൎത്ഥം—ശ്രീരാമൻ സ്വഭാൎയ്യയെ (സീതയെ) കട്ടുകൊണ്ടു പോയി വൈരത്തെ ഉണ്ടാക്കിത്തീൎത്ത പത്തുമുഖനെ (രാവണ രാക്ഷസനെ) വധിച്ചു. ഇതുകൊണ്ടു എന്ത്? ലോകത്തെ മുഴുവനും അതികലശലായി ഉപദ്രവിച്ചുകൊണ്ടേഇരിക്കുന്ന ആയിരംമുഖ മുള്ള കൎമ്മകാണ്ഡാസുരനെ വധിച്ചതാരോ എന്റെ ഗുരുവായ അദ്ദേഹം മഹാൻ. ലോകം മുഴുവനും ബാധിച്ചുകൊണ്ടിരിക്കുന്ന കൎമ്മകാണ്ഡാസുരനെ ശ്രീരാമൻ വധിക്കാതെ രാവണനെ വധി ച്ചതുകൊണ്ടുള്ള താൽക്കാലികദുഃഖശമനം സ്വല്പഫലമായതു കൊണ്ട് അതു ഗണനീയമല്ല. ആ കൎമ്മകാണ്ഡാസുരവധം നിമി ത്തമുള്ള ആത്യന്തികദുഃഖനിവൃത്തി മഹാഫലമായി തീൎന്നതു കൊണ്ട് എന്നെന്നും ഗണനീയമായിരിക്കുന്നു. അതിനാൽ എന്റെ ഗുരു മഹാൻ എന്നു പറയപ്പെട്ടതാകുന്നു.

നിശ്ശേഷദുഃഖദമനാൎയ്യമനാത്മവിത്വം
യോമേജഹാരകരുണാവരുണാലയസ്തം
പ്രത്യക്ഷദൈവതമുദാരമിഹാന്തരേണ
കസ്മൈനമോഭവതുദേശികമിത്രമേതൽ.

അൎത്ഥം—കരുണാവാരിധിയായ യാതോരുമഹാൻ എന്റെ ആത്മജ്ഞാനമില്ലായ്മയെ തീൎത്തുവോ സകല ദുഃഖത്തെയും തീൎപ്പാൻ യോഗ്യനും മഹാനും പ്രത്യക്ഷദൈവവും ആയ ആ ഗുരു വിനെ (ബ്രഹ്മാനന്ദസ്വാമി ശിവയോഗിയെ) ഒഴിച്ച് എന്റെ നമസ്കാരം ആൎക്കു ഭവിക്കും ?

എന്നു വാഗ്ഭടാനന്ദൻ-വി. കെ. ഗുരുക്കൾ.

---

ഫ്രാശ്ശേരി 31-12-09

ശ്ലോകങ്ങൾ.

ഘോരേമോഹാൎണ്ണവേഞാൻമറുകരയതുകാ-
ണാതെനീന്തിക്കുഴങ്ങും
നേരംമെല്ലൊന്നുതാങ്ങിക്കനിവൊടുതവശി-
ഷ്യത്വമാം തോണിയേററി

ആരാലാനന്ദമാകുംകരയതിലുഴറി-
ച്ചെൽകനീയെന്നുകാട്ടി-
സ്സാരംസിദ്ധോപദേശത്തുഴയതുമരുളി-
ത്തന്നയോഗിൻനമസ്തേ. 1

മൌനംപൂണ്ടുസുഖാസനത്തിൽമരുവി-
ക്കൊണ്ടൊട്ടുചിത്തത്തെ ഈ
സ്ഥാനംവിട്ടുപിരിഞ്ഞിടാതെദൃഢമായ്
നിർത്തീട്ടുബീജാക്ഷരം
ധ്യാനിക്കെന്നുപദേശവാക്കരുളിയെൻ
മൂർദ്ധാവുതൊട്ടാശുയോ-
ഗാനന്ദത്തിനനുഗ്രഹിച്ചഗുരുവി-
ന്നെല്ലായ്പൊഴുംവന്ദനം. 2

ഭക്ത്യാധ്യാനത്തിനായ്ഞാൻമുതിരുമളവുടൻ
ചിത്തസങ്കല്പമാകും
വൃത്ത്യാപത്നീസമേതംഗുരുവരനെമുദാ
മുമ്പിലോർക്കുംദശായാം
ശക്ത്യാസാകംശിവൻപോലുടനരികിലെഴ-
ന്നെള്ളിവേണ്ടുംസഹായം
പ്രീത്യാമുക്ത്യർത്ഥമായിട്ടരുളണമതിനായ്
പാദപത്മംതൊഴുന്നേൻ. 3

വേദംശാസ്ത്രംപുരാണംപലതിവകളിലി
ന്നെത്രയുംഗോപ്യമായി
ട്ടാദൈവമോക്ഷാർത്ഥികൾക്കായ്കരതലോടിഹനി-
ക്ഷിപ്തമാംരാജയോഗം
വേദിച്ചാരാഞ്ഞുസത്തായതിനെയുടനൊരു-
ക്കൂട്ടിമോക്ഷപ്രദീപേ-
ത്യാദിഗ്രന്ഥങ്ങൾനിർമ്മിച്ചരുളിയശിവയോ-
ഗിൻഗുരോഹേനമസ്തേ. 4

മിന്നുംനക്ഷത്രമർക്കൻഹിമകരനനലൻ
മിന്നലിത്യാദിതേജ-
സ്സെന്നല്ലാവേണുവീണാരവമിടിനിനദം
ശംഖഭേര്യാദിനാദം

എന്നുംകണ്ടുംശ്രവിച്ചുംമനമതുരസമായ്
ബിന്ദുവിൽനില്ക്കുവാൻബ്ര–
ഹ്മാനന്ദസ്വാമിയാംമൽഗുരുവരതുണചെ
യ്തീടണേഈയിനിയ്ക്ക് 5

ധ്യാനത്തിങ്കൽച്ചിലപ്പോളതിഭയദമഹാ
ഘോരരൂപങ്ങൾതേജ–
സ്സാനന്ദംവിട്ടുഞെട്ടുംപടിചിലനിനദം
മററുമോരോന്നതെല്ലാം
താനെഉണ്ടായിടുമ്പോളണുവുമതിൽമനം
സംഭ്രമിക്കാതഹോ യോ
ഗാനന്ദംമേഭവിപ്പാൻകനിവൊടുശിവയോ–
ഗിൻഗുരോഹേപ്രസീദ ! 6

വന്ദേസിദ്ധാശ്രമാസീനം വന്ദേകാരുണ്യസാഗരം
വന്ദേരാഗാദിനിർമ്മുക്തംവന്ദേഹംശിവയോഗിനം 7
വന്ദേവിജ്ഞാനസമ്പന്നം വന്ദേമോക്ഷപ്രകാശകം
വന്ദേസന്ദേഹഹർത്താരം വന്ദേഹംശിവയോഗിനം 8

എന്ന്, പുതുമന നാരായണമേനോൻ,

ഉപ്പാശ്ശേരിഅംശംദേശം, വിളയൂർ പോസ്റ്റ്.



ബ്രഹ്മശ്രീ ബ്രഹ്മാനന്ദപരമഹംസസ്വാമിതിരുമനസ്സിലെ സന്നിധിയിൽ ആശ്രിതൻ, ചേരാനെല്ലൂര് കെ. പി. കുട്ടപ്പൻ ബോധിപ്പിക്കുന്ന പദ്യങ്ങൾ.

പ്രാരബ്ധാബ്ധിങ്കൽനിന്നിക്കഴയുമടിയനെ–
സ്സച്ചിദാനന്ദമാകും
തീരംകേററിസ്സുഖിപ്പിപ്പതിനുതിരുവടി-
ത്താരിണക്കപ്പലിപ്പോൾ
നേരേയോട്ടേണമല്ലാതിവനൊരുഗതിയി-
ല്ലെട്ടമാന്തംനിനച്ചാ–

ലാരും നോക്കേണ്ടശക്തൻനഹിപരമഗുരോ
കൈവിടൊല്ലിക്കിടാവേ. 1

ആനന്ദക്കല്പകപ്പൂമധുവനവരതം
സേവനംചെയ്യുംമുനേ നി–
ത്യാനന്ദം മാനുഷക്കേകിടുവതിനവതീ–
ണ്ണൻഭവാനാദിനാഥൻ
ഞാനേറെക്കാലമായ്നിന്തിരുവടിയരുളംചെ–
യ്യുന്നസദ്വാക്കുകേളംപ്പാ-
നാനന്ദിക്കുന്നപക്ഷേഗ്രഹഭരിതകളി-
ക്കുത്തിലായെന്തുചെയ്യാം 2

ആറുംപിന്നൊരുമൂന്നുവാതിലുകളുള്ളിക്കൂട്ടിലാടിക്കളി–
ച്ചേറുംസ്നേഹമൊടത്രവാഴമരയന്നംവിട്ടുപോകുന്നമുൻ
കുറെന്നിൽ തിരുമേനിവെച്ചതിനെയെൻസ്വാധീനമാക്കിസ്സുഖം
ചേരുംകൂട്ടിലടച്ചുതാപമഖിലംപോക്കാൻകടാക്ഷിക്കണേ. 3

സിദ്ധോപദേശമതുകൊണ്ടുനിറച്ചുവെച്ച
സിദ്ധാനുഭൂതിയടിയൻചിലതൊക്കെനോക്കി
ശ്രദ്ധാളുവായതുമുതൽക്കുമനോലയത്തിൽ
സിദ്ധാന്തമോടുനിവസിച്ചുനയിപ്പുകാലം 4

കണ്ണുംമനസ്സുമൊരിടത്തിലമർത്തിവേണ്ടും
വണ്ണംനിനപ്പതിനിവന്നുപദേശമുണ്ടോ
ബന്ധിച്ചിടുന്നുപരമാർത്ഥമറിഞ്ഞിടാതെ
കണ്ണററവന്നുകനിനിൽപ്പതുകണ്ടിടാമോ.

ആണവക്കടലിലാണ്ടവക്കുനൽ–
ത്തോണിയാംതിരുപദാംബുജദ്വയം
താണുകൂപ്പുമടിമക്കുസതതം
പ്രാജ്ഞദേശികശുഭംതരേണമെ.

ഇപ്പോഠം ആനന്ദയോഗീ,



പെരുനാട് 28_7_1912.

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്ക്.

ശ്ലോകങ്ങൾ.

ആനന്ദാപൂർണ്ണമായുള്ള മൃതപദമണ-
ഞ്ഞീടുവനായിയാത്മ
സ്ഥാനംകാണിച്ചുതൃക്കൈപെരുവിരലതിനാ-
ലൂന്നിയാജ്ഞാംബുജത്തിൽ
തേനിററീടുന്നവണ്ണംമൃദുമൊഴിയരുളി-
ച്ചെയ്തോരെൻദേശികൻബ്ര-
ഹ്മാനന്ദസ്വാമിതന്റെകരുണയുടെബലവാ-
ലിന്നുഞാൻധന്യനായേൻ, 1

മന്ദൻഞാനെങ്കിലുംമറെറാരുമതികരുതാ_
തെന്നെഹാശിഷ്യനാക്കി-
സ്സന്ദേഹംപോക്കികർമ്മഭ്രമമതുവളരെ_
ദ്ദൂരെയാക്കാറുമാക്കി-
നന്നായ്ജ്യോതിസ്സുകാണുന്നതിനൊരുവഴിയും
നൽകിമാംമുക്തനാക്കി-
പ്പിന്നെൻനാട്ടിന്നുവിട്ടീടിനപരമഗുരോ
കാത്തുകൊൾകെന്നെധീമൻ. 2

എന്നു് ശിഷ്യൻ, പി. കെ. നാരായണനുണ്ണിത്താൻ, പിള്ളവീട നീരാവിൽ, പെരുനാട്ട കൊല്ലം, തിരുവിതാംകൂർ.



ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്കു്,

സിദ്ധാശ്രമം ആലത്തൂർ.

ശ്ലോകം

ബ്രഹ്മാനന്ദരഹസ്യത്താൽ ബ്രഹ്മജ്ഞന്മാർക്കുമാക്കുമെ
ബ്രഹ്മാനന്ദമിയററീടും ബ്രഹ്മാനന്ദം ഗുരും ഭജേ.

എന്നു്, ഇ. രാമൻപിള്ള, ഹെഡ്മാസ്റ്റർ, പ്രൈമറിസ്കൂൾ ഏത്തുർ പത്തനാപുരം.



ശ്ലോകം.

മോക്ഷപ്രദീപമിതിനാമകപുസ്തകത്തെ
സാക്ഷാൽചമച്ചയതീമഞ്ജുളമൌലിമുത്തേ
ദക്ഷാരിതൻമനമലിഞ്ഞമുഴത്തമുത്തു
രക്ഷിച്ചീടട്ടെവഴിപോലെഭവാനെയെന്നും.

എന്നു്, ഗം. ശ്രീധരഗുരുക്കൾ, ചെങ്ങന്നൂർ, പെരിങ്ങാല.



ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വരൻ
തിരുമനസ്സിലെ ഷഷ്ടിപൂർത്തിതിരുനാൾ മംഗളാശംസാ

അഹിംസാപരമോധർമ്മഃ



സ്വാർത്ഥപരന്മാരായ ചില ഹിന്തുക്കളുടെ പ്രാപ്തിക്കുറവും അസമദൃഷ്ടിയും നിമിത്തം ഇതേവരെ പ്രമാണ ഗത്തങ്ങളിൽ ആണ്ടുകിടന്നിരുന്ന "രാജയോഗ" ചന്ദ്രന്റെ അവതാരഭൂമിയായ ബ്രഹ്മശ്രീസ്വാമിപാദങ്ങൾ സർവദാ വിജയീഭവിക്കട്ടെ. സാക്ഷാൽ ജ്ഞാനനിധിയായ തിരുമനസ്സിലേക്കു് ഈ ഉത്രാടം തിരുനാൾ അറുപതാമത്തേതാണു്. അജ്ഞാനഘോരതിമിര ഹന്താവായും സമസൃഷ്ടിപ്രിയനായും മോക്ഷമാർഗ്ഗപ്രദർശകനായും ഇരുന്നരുളുന്ന ആചാര്യപാദങ്ങൾ ഇനിയും വളരെക്കാലം ആയുരാരോഗ്യങ്ങളോടുകൂടി ലോകത്തിന്നു യോഗക്ഷേമത്തിന്നു വേണ്ടി സർവ്വോൽക്കർഷേണ വർത്തിക്കട്ടെ.

മംഗളപദ്യങ്ങൾ

സന്മാഹാത്മ്യംചേൎന്നവാക്കിൻഗുണത്താൽ
ബ്രഹ്മാനന്ദംസാധുലോകത്തിനെല്ലാം
ചിന്മേന്തിത്യംനൽകിടുംവന്ദ്യനാംശ്രീ
ബ്രഹ്മാനന്ദസ്വാമിശോഭിച്ചിടുന്നു. 1

മറയുടെപൊരുളെല്ലാംനല്ലവണ്ണംഗ്രഹിച്ചും
മരണഭയമൊഴിച്ചുംവാഴമീയോഗിവര്യൻ
അനഘമറുപതാകുംവത്സരംപൂൎണ്ണമാകും
ദിനമിതുസുദിനംതാനില്ലസന്ദേഹമേതും. 2

മേലുംതൻപാദമാശ്രയിക്കുമമലന്മാരായസത്തുക്കളിൽ
പാലോലുംമൊഴികൊണ്ടുബോധവിഭവംനിത്യം വളൎത്തീടുവാൻ
ലീലാമാനുഷനായനന്ദസുതനീയോഗീന്ദ്രനെദ്ദീൎഘമാം
കാലംമേദിനിയിങ്കലിങ്ങുസുഖമായ്വാഴിക്കുമാറാക്കണം

കവി. കെ. സി. കേശവപിള്ള, തിരുവനന്തപുരം.



യോഗാനന്ദരസത്തെയിങ്ങറിയുവാൻയോഗംഭവിപ്പിച്ചൊരാ
യോഗീന്ദ്രന്നുതികഞ്ഞിതിന്നറുപതാംവൎഷംസഹൎഷംശുഭം
യോഗംചേൎന്നിനിമേലിലമ്പതുമതോടീരഞ്ചുകൊണ്ടാടുവാൻ
രോഗോന്മുക്തദൃഢാംഗനാക്കിശിവനീപാലിക്കയോഗീന്ദ്രനെ 1

കെ. കുഞ്ഞിക്കണ്ണൻ, കണ്ണൂര്.



നാനാസൂനങ്ങളംതോറുംചെറുതൊരുമടിക്കൂ-
ടാതെപോയ്സാരമാകും
തേനായുള്ളൊന്നുമാത്രംമധുപനധികമായ്
സ്വീകരിക്കുംപ്രകാരം
നാനാവേദേതിഹാസാദ്യഖിലവുമനുശോ-
ധിച്ചുസായൂജ്യമാകു-
ന്നാനന്ദാപ്തിക്കുവേണ്ടുംവഴിയെവെളിയിൽവെ-
ച്ചൊരുയോഗിൻനമസ്തേ. 1

എം. ഗോവിന്ദൻ, കണ്ണൂര്.



ബ്രഹ്മാനന്ദമിയന്നസൽഗ്ഗുരുമഹായോഗീശ്വരൻതന്നുടെ
ജന്മർഷത്തിനുകൂടിഞങ്ങളിതുപോൽക്കൂപ്പിടുവാൻതൽക്കഴൽ
എന്മാതാപരയായശക്തിയിനിയുംസമ്മോദമോടങ്ങിനെ
ബ്രഹ്മാനന്ദഗുരുവിനെയിമ്മഹിയതിൽവാഴിക്കവെർഷംശതം 2

അജ്ഞാനിയെന്നുമുഴലുന്നതമിസ്രമാഗ്ഗേ
വിജ്ഞാനദീപമണിയായിവിളങ്ങിമേവും
ഇജ്ഞാനിയോഗിപരപാദസരോരുഹത്തെ
അജ്ഞാനകന്മഷമകന്നിടുവാൻതൊഴുന്നേൻ 2

കോട്ടായി, കുഞ്ഞികൃഷ്ണൻ തളാപ്പ്.



വഞ്ചിപ്പാട്ട്

യുക്തിപൂർവംമനഷ്യക്കശക്തിതത്വംധരിപ്പിച്ചു
മുക്തിമാഗ്ഗംതെളിക്കുന്നതേതൊരുമാന്യൻ
മാനസത്തേനിർവികല്പദ്ധ്യാനയോഗമതിലെന്നും
ലീനമാക്കിസുഖിക്കുന്നതേതൊരുമാന്യൻ
അന്തികത്തിലണയുന്നോക്കന്തരാത്മാവിനെക്കാണി–
ച്ചന്ധവിശ്വാസങ്ങളംനീക്കുമന്തണനേതോ.
രാജയോഗംതെളിയിച്ചവ്യാജമെല്ലാമകലിച്ചു
തേജസാവാണിടുംയോഗിരാജനുമാരോ
ചണ്ഡനാകുംനീചകമ്മകാണ്ഡരക്ഷോവരൻതന്നെ
ഖണ്ഡനംചെയ്യരുളുന്നപുണ്യവാനേതോ
പാരിലജ്ഞാനാന്ധകാരംപാരമായിച്ചമഞ്ഞപ്പോഠം
ചാരുമോക്ഷപ്രദീപത്തെകാട്ടിയതാരോ
ആമഹാത്മാശിവയോഗിസ്വാമികളംതന്നവതാര
ശ്രീമദിക്കുംദിനമാണിന്നറികെല്ലാരും
കീത്തനീയന്നിതുഷഷ്ടിപൂത്തിയല്ലൊകഴിയുന്നു
പാത്തലത്തിലേറെമേല്പംപാത്തരുളട്ടെ

സിദ്ധികൊണ്ടുമത്യഗാധബുദ്ധികൊണ്ടുമനേകമ്പാ
വൃദ്ധികൊണ്ടും ജയിക്കുന്നബുദ്ധനെപ്പോലെ
വിഗ്രഹങ്ങൾക്കും കരികൽവിഗ്രഹങ്ങൾക്കുമുള്ളത്ഥം
വിഗ്രഹിക്കും യോഗിരാജൻവിജയിക്കട്ടെ
ചിത്തപത്മം ചില്ലിമദ്ധ്യേചേത്തുവെച്ചിട്ടുയിർവെളി-
ക്കുള്ളത്തുകാണും തിരുമേനിജയിച്ചീടട്ടെ
ഭൂതിനൽകീടും സിദ്ധാന്തഭൂതിയാൽസംസാരഘോര
ഭീതിതീക്കും തിരുമേനിഭാതിലോകത്തിൽ
ഗാത്രമാമിപ്പുകളേറും ക്ഷേത്രകാര്യമറിവാനായ്
മാത്രകൊണ്ടിട്ടിഹാനന്ദസൂത്രമുണ്ടാക്കി
എട്ടുമൊന്നും വാതിലുള്ളകോട്ടയിലെനടുത്തുണിൻ
മട്ടുകണ്ടമഹായോഗിജയിച്ചീടട്ടെ
കണ്ണുമുള്ളമൊരുപ്പോലെവിണ്ണിലാക്കിപ്പൂണ്ണചന്ദ്ര
മണ്ഡലം കണ്ടീടും യോഗിജയിച്ചീടട്ടെ
പ്രാണവായുക്കളിക്കുള്ളത്തിൽകാണാനുള്ളതുകണ്ടു
വീണകേൾക്കും തിരുമേനിവിജയിക്കട്ടെ
വാണിയാകും മകരന്ദധാരകൊണ്ടുമതിവണ്ടി
ഞ്ഞാണനൽകും തിരുമേനിജയിച്ചീടട്ടെ
കേളിയേറും പുരുശിഷ്യമൌലികളാമളിവൃന്ദം
മൂളിനിൽക്കും പാദപത്മം വിജയിക്കട്ടെ
ആടൽതീപ്പാൻദീഘദണ്ഡം ചോടണഞ്ഞുകിടപ്പോരിൽ
ഓടിയെത്തും കണ്ണുരണ്ടും ജയിച്ചീടട്ടെ
ഹിന്തുലോകം അനാചാരാൽവെന്തുപോകുന്നതുകണ്ടു
സന്തപിക്കും വക്ത്രപത്മം ജയിച്ചീടട്ടെ
കള്ളമോതിപ്പണം വാങ്ങിപ്പള്ളവീപ്പിക്കാതെകണ്ടി-
ട്ടുള്ളതോതും തിരുമേനിജയിച്ചീടട്ടെ
കണ്ടതോതുന്നതുകൊണ്ടുകണ്ടകന്മാരുടെകണ്ണിൽ
കണ്ടുകൂടാത്തോരുതങ്കം വിളങ്ങീടട്ടെ
സത്യമോതുന്നതുകൊണ്ടുമൂത്തസംസാരികൾക്കാക്കും
പത്ഥ്യമല്ലാതുള്ളതങ്കം തിളങ്ങീടട്ടെ
പ്രാണിഹിംസാനിഷേധത്താൽക്ഷോണിയിൽ ഹിംസകന്മാക്കു
പ്രാണശത്രുവായതങ്കം ജയിച്ചീടട്ടെ.

ആടറുത്താൽമോക്ഷമാർഗ്ഗംകൂടുകില്ലെന്നരുളുമ്പോൾ
കാടരെല്ലാംപിണങ്ങുന്നുമുഞ്ഞികാട്ടുന്നു
കോഴിവെട്ടീടരുതെന്നമൊഴികേട്ടുകർമ്മന്മാർ
ഊഴിവട്ടംകലുക്കുന്നുകലമ്പീടുന്നു
ധർമ്മമല്ലേപറയുന്നുനിർമ്മലാത്മായോഗിരാജൻ
ശർമ്മമുണ്ടാകുവാനല്ലേപിണങ്ങീടാമോ
ഭുവനത്തിൽമററാനന്ദഭവനത്തിൻവഴികാട്ടാൻ
അവതാരംചെയ്തുപുണ്യദേഹമിദ്ദേഹം
പുണ്യവാന്മാരെക്കുറിച്ചുഗണ്യമില്ലാത്തവരിന്നു-
ല്ലെണ്ണമില്ലാത്തവർപണ്ടുംവേണ്ടതുണ്ടായി
പശുപാലൻമഹാനല്ലെകൌരവന്മാർവകവെച്ചോ
ശിശുപാലൻകയർത്തില്ലെ കലഹിച്ചില്ലെ
രാമനൊവിശ്രുതൻരാജാകോമളൻസർവാർത്തിഹന്താ
രാമരാമവകവെച്ചോരാവണനന്നാൾ
ബുദ്ധനെന്നമഹാത്മാവാംസിദ്ധനിൽഹിന്തുലോകങ്ങൾ
ബദ്ധരോഷാൽതന്മതത്തെസിദ്ധിക്കുട്ടീല്ലെ
ഹിംസകന്മാരിപ്പരമഹംസനേയുംഹസിക്കട്ടെ
ശംസനംചെയ്യട്ടെരണ്ടുംഭൂഷണംതന്നെ.
മർക്കടത്താൻവൈരമൊന്നുകയ്ക്കലാക്കിമണക്കുന്നു
ചിക്കനെത്താൻകടിക്കുന്നുനക്കിനോക്കുന്നു
കൊള്ളകില്ലെന്നവൻദൂരെത്തള്ളിടുന്നാമണിതൻെറ
ഉള്ളുകാണാനുടക്കാഞ്ഞതെത്രയുംഭാഗ്യം
ആരോടുംവൈരമില്ലെല്ലാനേരവുമീശ്വരചിന്താ
ഭാരമോടെജയിക്കുന്നുസൽഗുരുഭൂതൻ
ഷഷ്ടിപൂർത്തിതികയുന്നശിഷ്ടനാതിത്തിരുമേനി
യുക്തിമാൻമുക്തിസോപാനംവിളങ്ങീടേണം
യോഗിരാജൻതിരുമേനിരോഗമേശാതനുവേലം
ഭാഗധേയാലരുളേണംയോഗമാതാവേ
രാജയോഗത്തരുവിൻെറബീജമാകുംശിവയോഗി
രാജനെക്കാത്തരുളേണംകന്മഷഹീനേ
യോഗമായേനമസ്കാരംലോകതായേനമസ്കാരം
[illegible]ദ്വേഷാദികൾനീക്കുംതേ നമസ്കാരം.

ഏറണാകുളം യോഗാംഗങ്ങൾക്കുവേണ്ടി വിദ്വാൻ കറുപ്പൻ
യം. കെ. പി.

ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്ക്

അഹിംസാപരമോധമ്മഃ

ശ്ലോകം

നന്മസ്സൗഖ്യ്വഴിതേടിയോടിയലയും മത്ത്യർക്കുമാഗ്ഗത്തിനേ
നിമ്മായത്തൊടുകാട്ടിവേണ്ടവിധിയെച്ചൊല്ലിക്കൊടുത്തിട്ടിതാ
ബ്രഹ്മാനന്ദമതിങ്കലങ്ങിനെലയിച്ചീടുന്നയോഗീന്ദ്രനാം
ബ്രഹ്മാനന്ദഗുരുവിൻറപാദയുഗളം ഭക്ത്യാഭജിക്കുന്നുഞാൻ.

എന്നു ജി. കുഞ്ഞികൃഷ്ണൻതമ്പി, പാലപ്പള്ളി 19-2-11



ബ്രഹ്മാനന്ദ പരമഹംസ ശിവയോഗീശ്വര പാദാരവിന്ദാഭ്യാം നമഃ

അഹിംസാപരമോധമ്മഃ

ശ്ലോകം

സിദ്ധോപദേശാത്തുനല്ലിയനേകശാസ്ത്ര
സിദ്ധാന്തമാകെയറിയിച്ചൊരുസൽഗുരോഹേ
ശുദ്ധാന്തരംഗതവപാദസരോരുഹത്തെ
ബദ്ധാദരേണമുടിതാഴ്ത്തിവണങ്ങിടുന്നേൻ 1

അവികലംഭവസാഗരമഗ്നനാ
മിവനെയാത്തകുതൂഹലമോടുടൻ
ശിവപദത്തിലണപ്പൊരുസൽഗുരോ
തവപദാംബുജമാശ്രയമെപ്പോഴും.

ഭവശിഷ്യഭവൽകടാക്ഷമിന്നെൻ
ഭവരോഗത്തെയകററിസൗഖ്യമേകി
അവനംമമചെയ്യുഹേ! കൃപാലൊ!
ഇവനെന്താണിതിൽമീതെയൊന്നുവേണ്ടു.

അമ്മാലേറുന്നോരുസംസാരരോഗാൽ
സമ്മോഹംപൂണ്ടിങ്ങുകേഴുന്നോരെന്നേ
നിമ്മായംയോഗാമൃതംതന്നുപോററും
ബ്രഹ്മാനന്ദസ്വാമിയെക്കൈതൊഴുന്നേൻ. 4

നിമ്മായംകമ്മരക്ഷോവരഗളമതുഖ-
ണ്ഡിച്ചുശമ്മംജഗത്തിൽ
മേൽമേലുണ്ടാക്കിടാനായ്പലവിധമലയി-
കടന്നകമ്മപ്രമാണം
ചെമ്മേജ്ഞാനേനഖണ്ഡിച്ചനവരതമഹോ
രാജയോഗത്തിനുള്ളോ-
രമ്മാഹാത്മ്യംനമുക്കേകിയഗുരുവരനെ
ത്താണുകൈകൂപ്പിടുന്നേൻ 5

ഞാനാര്യൻഹിന്തുബൌദ്ധൻഇവനപരനഹോ
നീചനെന്നേവമെല്ലാം
മാനംകൈക്കൊണ്ടുജാതിഭ്രമദുരിതമതിൽ
പെട്ടുകഷ്ടപ്പെടായ്വാൻ
ആനന്ദാൽജാതമാണീയുലകമഖിലമെ-
ന്നോതി ബോധംതരുംബ്ര-
ഹ്മാനന്ദസ്വാമിയാമെൻഗുരുവരനെമുദാ
താണുകൈകൂപ്പിടുന്നേൻ 6

എന്താമാംസംഭുജിച്ചാൽമനുജനതുഭുജി
ച്ചീടുവാൻവെച്ചതല്ലെ
എന്താഹിംസിച്ചതിന്നാൽദുരിതവുമിതിലെ
ന്നൊക്കവൊണ്ണോത്തവണ്ണം
താന്തോന്നിത്തംകഥിക്കുംനരനെനരിസമം
യുക്തിയോടോതിഹിംസാ
ശാന്തന്മാരാക്കിടുംമൽഗുരുവരശിവയോ-
ഗീന്ദ്രനെക്കുമ്പിടുന്നേൻ.

15-1-1913 പി. കെ. കുഞ്ഞമ്പുപണിക്കർ, തലപ്പാല,
കണ്ണോത്ത് പോസ്റ്റ്.



അഞ്ചൽ തിരുവിതാംകൂർ 85 വൃശ്ചികം 7-ാം നു-.

ബ്രഹ്മാനന്ദസ്വാമി അവർകൾസന്നിധിയിലേക്ക്.
സിദ്ധാശ്രമം ആലത്തൂർ

മോക്ഷപ്രദീപംഭവദീയപുസ്തകം
സാക്ഷാലിടംകാണ്മാരുദിവ്യദർപ്പണം
ഇക്ഷോണിയിൽസർവജനോപകാരമാം
പക്ഷാന്തരംചെററതിനില്ലസൽഗുരോ! 1

ഭവാമയംമാററുവതിന്നൊരൌഷധം
ഭവൽപ്രയത്നസ്യഫലാമൃതംപരം
ദിവാനിശംസജ്ജനഹസ്തശോഭിതം
വിവാദഹീനംതവപുസ്തകംവിഭോ. 2

ശ്രീയാകെയാളുംഭവദീയമഞ്ജുള
ച്ഛായാപടംകൊണ്ടൊരലങ്കൃതാനനം
മായാമയഘ്നംഭവദീയപുസ്തകം
ധ്യായാമിഞാൻസൽഗുരുനാഥസാദരം. 3

ചേലോടുപാർത്താൽപുനരെത്രയെത്രന-
ല്ലാലോചനാഢ്യംസുജനൌഘസംമതം
മാലോകർവായിക്കിൽമനസ്സലിഞ്ഞിടും
മാലൊക്കെനീക്കുംഭവദീയപുസ്തകം 4

ഗർവംവിട്ടുമനസ്സിരുത്തിയൊരുവൻതൽബുക്കുവായിക്കുകിൽ
നിർവാദംഭുവിശ്രദ്ധനാകുമവനേമോക്ഷപ്രദീപംദൃഢം
നിർവാണസ്ഥിതിയുംകൊടുക്കുമതുകൊണ്ടേവം
പ്രയത്നത്തിനായ്
നിർവ്യാജംകടമപ്പെടുന്നിതുഭവാന്നെല്ലാവരുംകേരളേ 5

സ്വാമിൻസൽഗുരുനാഥസന്മയദയാസിന്ധോപ്രസീദാമല
ശ്രീമൻഹേരശിവയോഗിസംഘമകുടശ്രീരത്നമേസൽക്കവേ
ഭൂമിത്തട്ടിലനേകകാലമവിടുന്നൻപോടുവാണീടുവാ-
നാസ്ഥിന്നന്നൊരുദിവ്യശക്തിയെദിവാരാത്രംഭജിക്കുന്നു ഞാൻ 6

ഏവംകണ്ടുവിടുന്നതിന്നിടവരുത്തീട്ടുള്ളതീയഞ്ചലായ്
മേവുംമേസ്ത്രിമദീയമിത്രനമലൻനൃനംകൃപാംഭോനിധേ
ആവിഭാനൊട്ടസംഗമംവരകയാൽമോക്ഷപ്രദീപാമൃതം
സേവിച്ചാരുചിക്കൊണ്ടുഞാനിതുസമർപ്പിക്കുന്നുത്വക്കാൽക്കളിൽ.

എന്ന് ത്വൽപ്പാദാശ്രിതൻ, അഞ്ചൽ ആർ വേലുപ്പിള്ള.



രിഞ്ഞോട്ടുകര 10-4-82

അല്ലയോമഹാത്മാവായുള്ളോവെ! അവിടത്തെ പുണ്യനാമത്തെ ശ്രവിച്ചിട്ടും ചില പുസ്തകങ്ങളേകണ്ടിട്ടും പരമാനന്ദമഗ്നനായി തീർന്നിരിക്കുന്നു എന്നുള്ളത് അതിശയോക്തിയല്ല. ഭവാദൃശന്മാരുടെ മഹിമകളെ ഗണിച്ചുവർണ്ണിക്കുന്നതിന്ന് എന്നെപ്പോലെയുള്ള മന്ദമതികൾക്കു ദുസ്സാദ്ധ്യമാണെന്നുള്ളതു അങ്ങേക്കു തന്നെ അറിയാവുന്ന വിഷയമാണല്ലൊ എങ്കിലും അവിടത്തെ ഗുണങ്ങളെക്കുറിച്ചു സഹിക്കാൻ വഹിയാത്ത പ്രേമം കൊണ്ടു് എഴുതുന്നതാണു്. ഭൂലോക പ്രദീപമായിരിക്കുന്ന അങ്ങയുടെ സന്തോഷലേശം എന്നിലും സർവ്വദാഉണ്ടായിരിക്കുന്നതിന്നു പ്രത്യേകം പ്രാർത്ഥിച്ചുകൊള്ളുന്നു.

ശ്ലോകങ്ങൾ

ശിവമായയോഗമതിലേറെനാളിരു-
ന്നവിവേകദോഷമകലെക്കളഞ്ഞഹോ
ശിവയോഗിയെന്നുനിതരാംപ്രസിദ്ധനായ്
ഭവപീഡയററുമരുവുന്നവൻ ഭവാൻ. 1

സുജനൌഘമൊക്കെമതിമോദമാർന്നിതാ
വിജയംലഭിച്ചുതവപാദപങ്കജം
അജിങ്കണ്ടുദുഃഖനികരംകളഞ്ഞുരം
നിജബോധമാർന്നുമരുവുന്നുമുക്തരായ്. 2

സത്വസൽഗ്ഗുണമൊടൊത്തുനിത്യവും
ശുദ്ധമാക്കിഹൃദയാംബുജംമുദാ
മർത്ത്യലോകമതിനാർത്തിതീർത്തിടും
നിത്യനായഭഗവാനുവന്ദനം. 3

എന്നു്, ശിവലിംഗദാസൻ, പെരിങ്ങോട്ടുകര പോസ്റ്റു്.



അഞ്ചൽ 85-3-11. സദാത്മപ്പാദദർശനം ചെയ്യുന്നതിന്നു് എനിക്കാഗ്രഹമുണ്ടെങ്കിലും ദൂരദേശവാസം കൊണ്ടു് അസാദ്ധ്യമാകയാൽ അവിടുത്തെ ഛായാപടംകണ്ടും താഴെ എഴുതുന്ന ശ്ലോകംകൊണ്ടു ധ്യാനിച്ചും ആനന്ദിച്ചും വരുന്നു.

ശ്ലോകം

ഹീനപ്രാപഞ്ചികത്തിൽഭ്രമമഖിലമുപേ-
ക്ഷിച്ചസർവ്വൈകശക്തി
ധ്യാനംനേരെയുറപ്പിച്ചൊരുപൊഴുതിളകാ-
തുത്തരാശാമുഖത്തിൽ
ആനന്ദത്തോടുസിദ്ധാശ്രമമതിലനിശം
പള്ളികൊള്ളുന്നൊരെൻബ്ര-
ഹ്മാനന്ദസ്വാമിയാംസൽഗ്ഗുരുവരനുനമ-
സ്കാരമെക്കാലവുംമേ 1



കെ. സി. അയ്യപ്പൻപിള്ള, പി. എം. ഡി. മേസ്ത്രി അഞ്ചൽ

അഹിംസാപരമോധർമ്മ

ശ്ലോകങ്ങൾ

അനേകംനാളായിട്ടനവരതനിദ്ധ്യാനരതിയോ-
ടനുദ്ധ്യാനിക്കപ്പെട്ടൊരുസുചരിതാനന്ത്യസുഫലം
അനേകംജന്മങ്ങൾക്കപഹതിവരത്തക്കവിധമി
ന്നെനിക്കാവിർഭൂതംപുരുസുകൃതവാൻതാനഹമഹോ

തന്നാൽകല്പിതമായവേദവിധിതന്നർത്ഥങ്ങളെല്ലാംപ്രജാ
വൃന്ദംതെററിധരിച്ചധഃപതിതമായ്ത്തീരുന്നതെത്തീക്കുവാൻ
മന്നിൽഭാരതിയോടുകൂടിവിധിതാനിന്ദീവിധംജാതനാ_
യെന്നീയോഗിനിയോടുചേൎന്നുരുവിൽതോന്നുന്നുഎന്മാനസേ
ജാത്യാചാരപരമ്പരാഭിമതിഹൃദ്രാഗാദികൎമ്മങ്ങളാൽ
അത്യാപത്തിലുഴന്നനന്തപദവിക്കെത്താത്തലോകാത്തിയേ
തീൎത്തീടാൻജഗദാൎത്തിഹാരിഹരിതാനിന്നീവിധംലക്ഷ്മിയോ-
ടൊത്തീധാത്രിയിലത്രവന്നവതരിച്ചാനെന്നുതോന്നുന്നുമേ. 4

ഞാനെന്നുംവിഷമാക്ഷനല്പസമദൃക്കാണെന്നതുംതാമസ
ജ്ഞാനംകൊണ്ടവഗമ്യനല്പതിഗ്ഗുണൻസർവ്വജ്ഞനാണെന്നതും
നാനാഭേദമുപാധിയാൽസകലമൊന്നാണെന്നതുംകാട്ടുവാൻ
താനാശക്തിയോടീശനോളവിവിളങ്ങീടുന്നുസിദ്ധാശ്രമേ. 5

ശ്രീമൽബ്രഹ്മാനന്ദക്ഷേമംലോകത്തിലാകവേചേപ്പാൻ
ഈമനുജാകൃതിപൂണ്ടോരുഹേമഹിതാനന്ദവന്ദനംസ്വാമിൻ.

ജനിമൃതിമയമാമീഭവ
ജനിതക്ലേശംനശിപ്പതിന്നേതോ
അനുസേവിതമിഹസുമനോ
ജനതതിയാൽതൽപദംവണങ്ങുന്നേൻ, 6

ഇന്ദ്രിയനികരസുരാസുര
വൃന്ദയുതജ്ഞാനമന്ദരംകൊണ്ടു
ഹിന്ദുമതാംബുധിമഥനം
നന്നായ്ചെയ്യുംഗയെത്തൊഴുന്നേൻഞാൻ. 7

ബ്രഹ്മാനന്ദജ്യോത്സ്നാ
ബ്രഹ്മിതസൽബ്രഹ്മകീത്തനേന്ദുവിനെ
ഇന്മഹിതന്നിലുദിപ്പി_
ച്ചമ്മഹനീയാംഭ്രൂകുംക്കിതാനമനം. 8

ശിവയോഗരഹസ്യമാകമുദ്യ_
ച്ഛിവചിന്താമണികൊണ്ടുഭക്തലോകേ

ശിവയോഗസുഖൌഘമേകിയോരീ–
ശിവയോഗീശ്വരനേ ഭജിച്ചിടുന്നേൻ. 9

കർമ്മിക്രവ്യാദരേററാലവരൊടുപൊരുത-
ങ്ങോട്ടുവാനും മഹത്താം
ശർമ്മസ്ഥാനാദ്ധ്വയാനാപ്രതിഹതകുതുകം
സ്വാശ്രിതർക്കേകുവാനും
കർമ്മപ്രദ്വേഷിശീഷ്പ്രഹരണപടുസൽ
സ്കന്ധദന്താദിചേരും
തന്മോക്ഷാദിപ്രദീപാഭ്രമുവരമനഗ-
ർക്കേകിയോരങ്ങുവന്ദ്യൻ. 10

ഈനാഗരാജനനുഗാമികനായ് സ്വഭക്ത–
ർക്കാനാകമെങ്ങുമൊരുപോലെനടന്നുകാണ്മാൻ
ആനന്ദസൂത്രഹയരാജനെയും കൊടുത്തോ-
രാനന്ദമൂർത്തിയുടെപാദയുഗം തൊഴുന്നേൻ. 11

നാനാപ്രകാരത്തിലുമിഷ്ടമേകു-
ന്നാനന്ദകല്പദ്രുമകല്പവൃക്ഷം
ഹാനൽകിദിവ്യസ്ഥിതിനോക്കതന്നോ–
രീനാഥപാദാംബുജമാശ്രയം മേ. 12

സ്ത്രീവിദ്യാപോഷിണിയാം ശ്രീവിശ്വത്തിൽപ്രഭാവമിയ
ലുന്നോരം
ഏവിദ്വാനാൽസ്വീകൃതയായ് വിദ്യോതിക്കുമപ്പദം വന്ദേ. 13
സിദ്ധാന്തശാസ്ത്രകലശാംബുധിയെക്കടഞ്ഞു
സിദ്ധാനുഭൂതിപരമാമൃതമുദ്ധരിച്ചു
ബദ്ധാനുകമ്പമനുഗർക്കുകൊടുത്തദുഃഖ
പ്രധ്വംസകാംഘ്രികരം ചിരം വിജയിച്ചിടട്ടെ. 1

വേദാന്തക്കടലെക്കടഞ്ഞതിലെഴും സാരാംശമാത്രം ഗ്രഹി–
ച്ചാദാനാർഹതവിട്ടകർമ്മഗരങ്ങളാൽബാധാദിയെപ്പോക്കയൊ
പൂതം രാമചരിത്രമെങ്ങുമുലകിൽകേൾപ്പിച്ചയോഗീന്ദ്രനി–
ങ്ങാതാരെന്നുദിവാകരോദയമിരിക്കേണം മരിക്കാതെതാൻ.

ദുഃഖാംഭോനിധിതന്നിൽവീണുകരയെക്കാണാതെകേണീടുമെ-
ന്നാംക്കാമ്പികളെഴുന്നസംശയമഹാനക്രാദിബാധാത്തിയേ
ഉറംക്കാരുണ്യവശാലകററിമഹിതാനന്ദക്കരക്കേററുവാൻ
തൃക്കാക്കൽപണിചെയ്യുിടുന്നുകരുണാരാശേകനിഞ്ഞീടണം. 16

പാട്ട്.

വന്ദനംസദാവന്ദനംസതാം, വന്ദനീയപാദപത്മവന്ദനംസദാ
വന്ദിവൃന്ദമാമാമ്പൽക്കൂട്ടത്തി, ന്നിന്ദുവായ്‌വിളങ്ങിടുന്ന
ദൈവമേ ജയ
പാദസന്നിധൌവന്നുവീണൊരീപ്പാദസേവനായിടുന്നഭൃത്യനിൽ
ഭൃശം
ഉറംക്കനിഞ്ഞുടൻതൃക്കൺപാത്തെഴുന്നൽക്കടാത്തിതീത്തുമുക്തി
മാൎഗ്ഗമേകണേ
രാജയോഗചന്ദ്രചൂഡയോഗിരാജഭോഃപൂജനീയപാദഭക്തപാരി
ജാതമേ
ഉത്തമംഅഹിംസഎന്നധമ്മമെന്നതും, മുക്തിമാൎഗ്ഗമല്ലകമ്മ
കാണ്ഡമെന്നതും
യുക്തിയുക്തമത്രവിസ്തരിച്ചനിത്യമാംശക്തിതത്വമുദ്ധരിച്ച
സൽഗുരോ നമഃ
ഭക്ത്യപാസനാദിസർവ്വമുറംക്കലെന്നെഴുംമുക്തിയോഗമാൎഗ്ഗദശ്
കപ്രസീദമെ

എന്നു ശരണാഗതൻ ശേഖരത്ത് കുഞ്ഞുണ്ണി എഴുത്തച്ഛൻ,
ചെപ്പുറംശ്ശേരി പോസ്റ്റ്.



വഞ്ചിപ്പാട്ട്.

ആദിയികൽകേരളത്തിൽയോഗബീജംകത്തിയിട്ട
അ[illegible]ിനാഥശിഷ്യനായോരെൻഗുരുനാഥൻ
പ[illegible]മരനായുള്ളവന്നുംപരമാത്മവഴികാട്ടാൻ
പാരിൽബ്രഹ്മാനന്ദസ്വാമിഎൻഗുരുജാതൻ

പണ്ടുപണ്ടേയുള്ളകർമ്മക്കാടുവെട്ടിവെളിയാക്കി–
ക്കൊണ്ടുയോഗക്കല്ലലതാനട്ടഅങ്ങുന്നു്
വ്രതംപൂജായാഗകർമ്മംവ്യർഥാതീർത്ഥസ്ഥാനമെന്നും
ശ്രുതിയുക്തിപുരസ്സരംഅങ്ങുഘോഷിച്ചു
അതുകൊണ്ടുസുഖാഹാരയുതന്മാരായു്യോഗവൃത്യാ
ക്ഷിതിതന്നിൽസുഖിക്കുന്നോർഭവൽശിഷ്യന്മാർ
ഇന്നവർക്കുപെഞ്ചസാരതിന്നുകൂട്ടുഎന്നില്ലല്ലൊ
എന്നതുപോൽരാജയോഗംഏവനുമാവാം
എന്നുചൊന്നതങ്ങുതന്നെഇന്നതിനെവിശ്വസിച്ചു
മന്ദബുദ്ധികൂടിബ്രഹ്മാനന്ദിയായു്തീർന്നു
മന്ദധീക്കുകർമ്മകാണ്ഡമെന്നവാക്യംദുർബ്ബലമായു്
വന്നുസാരഗ്രാഹിസംഘെലതവൽപ്രഭാവത്താൽ
പതിശുശ്രൂഷയാൽതന്നെസതികൾക്കുഗതിയെന്ന
ശ്രുതിക്കർത്ഥംപതിആത്മാവെന്നുകാണിച്ചു
പതിയാമാത്മാവിനോടുമതിയെച്ചേർത്തിടുംനാരി
പതിവ്രതാഎന്നുചൊന്നമഹാനങ്ങുന്നു്.
ഗതിയില്ലാത്തബലകൾക്കിതിൽമീതെഗതിയെന്തു
കുത്സഹലഹേതുഎന്തുവിചാരിച്ചീടിൽ
അതിപാപംഹിംസയിങ്കൽയുക്തിയോടെതെളിപ്പിച്ചു.
അഹിംസയെരുചിപ്പിച്ചതങ്ങുതാനല്ലൊ
കുഷ്ഠവ്യാധിപോലെയുള്ളദുഷ്ടജാതിഭേദത്തിനെ
ധൃഷ്ടതയാഖണ്ഡിച്ചതുമങ്ങുതാനല്ലൊ
കാശികാശിഎന്നുദൂരെഓടിയോടിയലയുന്ന
ക്ലേശംനീക്കംരാജയോഗംഅങ്ങുകാട്ടുന്നു
എത്രദൂരെദിക്കിൽനിന്നുസജ്ജനംസിദ്ധാശ്രമത്തിൽ
എത്തിഅങ്ങേദർശിച്ചിട്ടുമുക്തരാകുന്നു.
ഇന്നിയുംഅനേകകാലംഅങ്ങയീഭൂമണ്ഡലത്തിൽ
ധന്യനായു്സിദ്ധാശ്രമത്തിൽവാണുകൊള്ളേണം
ശിവയോഗിൻനമസ്തേഹേശിവരൂപമമഗുരോ
തവപാദംഗതിബ്രഹ്മാനന്ദസന്മൂർത്തെ

എന്നു യോഗിനീസിദ്ധാശ്രമവാസിനി



## വഞ്ചിപ്പാട്ട്

ആദിയന്തംവേദമോതിവേദ്യവസ്തുവെക്കാണാതെ
സാദമേററംകലൎന്നുള്ളലോകരെക്കണ്ടു
ആദിനാഥൻകനിഞ്ഞവർപാലനാൎത്ഥംവിട്ടയച്ച
ആദിനാഥഗുരുവായൊരെൻഗുരുനാഥൻ
യോഗിവൎയ്യൻബ്രഹ്മാനന്ദസ്വാമിപാദംജയിക്കേണം
രാഗിയെയരാഗിയാക്കുംസൽഗുരുനാഥൻ
എത്രയുംസുഗമമായയോഗമാൎഗ്ഗത്തൂടെലോക-
യാത്രയെച്ചെയ്യിച്ചിടുന്നതങ്ങതാനല്ലൊ.
മദ്യമാംസനിവേദ്യത്തെവേണ്ടുവോളംനിഷേധിച്ച
തദ്യധീരഗുരുവായോരങ്ങതാനല്ലൊ.
യാഗമാദികൎമ്മങ്ങളെച്ചെയ്കിലുംകൈവല്യംവരാ
ആഗസ്സാകുമെന്നുംചൊന്നതങ്ങതാനെല്ലൊ
പാദജന്മാൎക്കോതിക്കൂടാവേദമെന്നക്രൂരവാക്യം
ആദരവിൽഖണ്ഡിച്ചതും അങ്ങതാനെല്ലൊ.
കാശിയാകുന്നതു സാക്ഷാലസുഷമ്നാതന്നെയെന്നു
വാശിയുണ്ടാകാത്തവണ്ണംചൊന്നതുംഭവാൻ.
ആശതോറുമോടീടുന്നൊരാശയംതലയിൽച്ചേൎത്തു
ക്ലേശമകന്നീടുംവിദ്യാതന്നതുംഭവാൻ
ജാതിയെല്ലാമാൺപെണ്ണെന്നരണ്ടുജാതിമാത്രമെന്ന
നീതിയിൽപ്രതിപാദിച്ചതങ്ങതാനല്ലൊ
മാനമില്ലാതുള്ളീമനശ്ശക്തിയെപ്പിടിച്ചടക്കാൻ
മാനമേലുംവിദ്യയല്ലൊഅങ്ങുകാട്ടുന്നു.
കണ്ണന്നൂരിലേകയോഗശാലയെസ്ഥാപിച്ചതിനെ
പുണ്യഭൂമിയാക്കിയതുമങ്ങതാനല്ലൊ
അങ്ങിങ്ങുള്ളങ്ങയ്ക്കിപ്പോളയ്മ്പത്തെട്ടുവയസ്സല്ലൊ
ഭംഗിയിൽകഴിഞ്ഞതിന്നുശക്തിവൈഭവാൽ.
ഭംഗമേതുംകൂടാതെനിസ്സംഗനാകുമങ്ങയെഭൃ-
ശംക്ഷമതിലായുഷ്മാനായ്വെച്ചുകൊണ്ടിട്ടു
ഭക്തലോകങ്ങൾക്കുമുക്തിമാൎഗ്ഗമുപദേശിപ്പാനായ്
ഭക്തവത്സലയാംശക്തികാത്തുകൊള്ളേണം



## വഞ്ചിപ്പാട്ട്.

യാഗിനാംമൌലിയിൽപ്രോല്ലസിച്ചിടുന്നോരോമൽ കല്ലാം
ഭോഗിഭൂഷണൻെറശിഷ്യനെൻഗുരുനാഥൻ.
ഭോഗപരാങ്മുഖൻയോഗാനന്ദസക്തൻശിവയോഗി
രാഗരോഗവൈദ്യനെന്നെകാത്തുകൊള്ളേണം
നൊന്തിടുന്നോരന്തരംഗത്തോടുകൂടിസന്തതംഞാൻ
നിന്തിരുപ്പദംഭജിച്ചുകൊണ്ടുമേവുന്നു.
നിന്തിരുസമദൃഷ്ടിവൈശിഷ്ട്യമോർത്താലിത്രിലോകെ
മുന്തിയൊരുസൃഷ്ടിഗുണംകണ്ടതില്ലല്ലൊ.
പാദപത്തിൻപത്രംപോലുംപാറിവീഴുന്നതുപാരം
വേദനയാണല്ലൊതവമാനസത്തിന്നു്.
വെണ്ണയെക്കാരംമൃദുവല്ലൊനിന്തിരുമാനസംപാർത്താൽ
വെണ്ണയുരുകീടുംസ്വന്തതാപമാത്രത്താൽ.
അന്യതാപാലല്ലോഭവച്ചിത്തമുരുകീടുന്നതു
ധന്യതകൂടീടുന്നതതിങ്കലല്ലയോ.
ശുദ്ധമാനസമാംഹ്രദംതന്നിൽനിന്നൊഴുകീടുന്ന
സിദ്ധവാചാമൃതംപാനംചെയ്യുവക്കാക്കും
ഇല്ലൊരലംഭാവംതെല്ലുമില്ലസംശയംനിനച്ചാൽ
അല്ലലകന്നീടുന്നതുമിങ്ങനുഭവം
ചന്ദനത്തിൻശീതംചന്ദ്രമസ്സുമൂലമസ്തമെല്ലൊ
ത്വദ്വചസ്സുമൂലംചന്ദ്രമസ്സുമങ്ങിനെ.
കമ്മമോപരന്മാക്കുംസുഖപ്രദംപാർത്തുകാണുമ്പോരം
മമ്മഭേദിഎന്നുകമ്മാക്കുതോന്നുന്നു.
ഇല്ലസംശയയമതിങ്കൽനെല്ലിതൻകായയെപ്പോലെ
നല്ലരുചിതോന്നുംകാലംകൊണ്ടവക്കെല്ലാം.
എന്നുറച്ചുപത്ഥ്യംമാത്രംനിന്നുചൊല്ലുന്നൊരുഗുരു
ഒന്നുമാത്രംബ്രഹ്മാനന്ദസ്വാമിയാർപാദം.
പത്ഥ്യമായുള്ളതുപത്ഥ്യമത്രകാലത്രയത്തിലും
ഇത്ഥമുള്ളന്യായംചിത്തതാരിൽവെച്ചിട്ടു്.
കമ്മകാണ്ഡഭേരിനാദംലോകമാകെമുഴങ്ങവെ
ശമ്മമേറുംയോഗവീണാതാൻമുഴക്കുന്നു.
ഇന്നിതാരുംഭേരീനാദംകൊണ്ടുകേട്ടീടായ്[redacted]പോട്ടെ
വന്നുമുളയ്ക്കുന്നമനസന്തതിക്കൊട്ടെ.
എന്നുനണ്ണിസത്തുസത്തായിട്ടുനിൽക്കുമെന്നബുദ്ധ്യാ
നിന്നുമുഴക്കീടുന്നോരുകാകളീനാദം
പുണ്യവാന്മാർകണ്ണുംതന്നിലോടിയടിച്ചീടുംനേരം
ഗണ്യവുമില്ലാതാകുന്നുഭേരിതൻനാദം
വീണവായനയുംവിട്ടുഭേരിനാദംകേട്ടീടുവാൻ
വീണുകേണുവാണീടുമേകാതുകേറംക്കുന്നോർ

ഓടിയോടിവീണാപാണിയെശരണംപ്രാപിക്കുന്നു
കേടകന്നുവാഴുന്നവർമാനസത്തിൻെറ
യോഗിവര്യൻയോഗാനന്ദവഞ്ചിതന്നിലേററിക്കൊണ്ടു
യോഗവിപഞ്ചിതൻനാദമഞ്ജുകേറപ്പിച്ചു.
സന്തരിപ്പിക്കുന്നുഭവവാരിരാശിതന്നെനല്ലോ-
രന്തരിക്ഷംതന്നിൽപലകൌതുകംകാട്ടി.
ഇപ്രകാരംലോകത്രാണംചെയ്യിടുംഭവാനെയല്ലൊ
ക്ഷിപ്രമോരോസോദരന്മാർദൃഷ്യമോതുന്നു.
ഏവമുള്ളൊരാലോകത്തോടില്ലവൈരംനിനയ്ക്കുമ്പോൾ
ഏവരുംപ്രസാദിക്കുന്നുശിഷ്യരാംഞങ്ങൾ
മേലുലോകമേററംമേഘശ്യാമമാൻചൂടേറുമ്പോൾ
മേലിലുള്ളശീതവഷ്സൂചകമല്ലൊ
സൽഗ്ഗുരോശരണംസൽഗ്ഗുരോശരണംചരണംതേ
കിൽബിഷനാശനസ്വാമിൻസൽഗ്ഗുരോനിത്യം
എന്നുമീതൃപ്പാദംഭദ്രദീപമായിട്ടെങ്ങൾമുമ്പിൽ
നിന്നുകത്തിക്കാണാകേണംതവൽപദാശ്രയാൽ.



അയ്യപ്പൻപാട്ടിൻരീതി.

വേദാന്താദികളോതിയനേകം
വേദാന്ധരായിരിക്കുന്നകാലം
മോദാലന്ധതാതീത്ഗ്ഗുരുവിൻ
പാദാംഭോജംതുണച്ചിടവേണം
സന്താനതരുഎന്നതുപോലെ
സന്തതാഭീഷ്ടദായകമല്ലോ
സന്തതംഗ്ഗുരുപാദാരവിന്ദം
ചിന്തയാമഹൊഞങ്ങളെല്ലാരും
സിദ്ധാശ്രമേ വസിക്കുന്നസിദ്ധ
വിദ്യാദായക ഹേശിവയോഗിൻ
ശ്രദ്ധയുണ്ടാകണേഗ്ഗുരോനിത്യം
ഉദ്ധരിക്കുവാൻഎങ്ങളെമേന്മേൽ
എങ്ങിനെതവമാഹാത്മ്യമെങ്ങൾ
ഇംഗിതംപോലെചൊല്ലിസ്തുതിപ്പൂ
ധന്യതേകൃപയില്ലെങ്കിൽഞങ്ങൾ
ഇന്നുംപായുംപിശാചുക്കളെല്ലൊ
സംസാരീഭവാനല്ലഎന്നാലും
സംസാരീഎന്നുചൊല്ലുംഭവാനെ

ഇസ്സംസാരംശരിയെന്നുചൊല്ലും
ഉറംസാരമുള്ളക്കുട്ടരെല്ലാരും
സംസാരീഭവാനല്ലാതയോതേ
വത്സരംതോറുമോരോകിടാങ്ങറം
നിസ്സന്ദേഹംജനിക്കുന്നുഭ്രമൌ
നിസ്സംഗാലിതുവിസ്മയമല്ലൊ
അജ്ഞാനാന്ധകാരത്തെയകററും
വിജ്ഞാനപ്രദൻമോക്ഷപ്രദീപൻ
സിദ്ധമാഗ്ഗമണക്കുന്നനല്ല
സിദ്ധാനുഭൂതിയെന്നവൻതാനും
ശൈവയോഗരഹസ്യവുംപിന്നെ
സ്ത്രീവിദ്യാപോഷിണീമണിതാനും
ആനന്ദകല്പവൃക്ഷവുംനല്ലോ-
രാനന്ദസൂത്രനെന്നിവരെല്ലാം
നിന്തിരുസുതന്മാരിയിരിക്കെ
എന്തിതികൽഅബദ്ധംനിനച്ചാൽ
മൂത്തപുത്രനാംമോക്ഷപ്രദീപൻ
കീത്തിമാൻബുധസമ്മതൻയോഗ്യൻ
ആത്ത്ത്രാണപരായണൻവന്ദ്യൻ
ഉത്തമോത്തമൻസർവസംപൂജ്യൻ
അമ്പരപ്പകററതീക്കുവാൻശക്തൻ
വമ്പനെൻകമ്പംതീർത്തോരുധീരൻ
ആനന്ദസൂത്രനെന്നകനിഷ്ഠൻ
ആനന്ദാബ്ധിയിൽമാനസംതന്നെ
ലീനമാക്കുവാൻത്രാണിയുള്ളോർ
മാനനീയൻതൽസോദരൻമാരും
ഗ്ഗണ്യന്മാരായ്ക്ഷമയിങ്കലഗ്രേ
ഗണ്യന്മാരായിരിക്കുന്നന്നേരം
സംസാരിഭവാനല്ലന്നുലോകർ
സംസാരിക്കുന്നതെങ്ങിനെനാഥ!
ഒട്ടേറെപ്രജയുണ്ടായിട്ടപ്പോറം
മുട്ടാളന്മാരുംമുണ്ടാമതിങ്കിൽ
എന്നാലങ്ങേക്കതുമില്ലയല്ലൊ

പിന്നെച്ചെല്ലാതിരിക്കമോലോകർ
എൺചാണിത്തടിദേവാലയമെ-
ന്നുണ്മയായുപദേശിച്ചതങ്ങ
ചുട്ടപൊന്നിൻനിറംപോലതിങ്കൽ
വാട്ടമെന്യെവിളങ്ങുന്നദേവം
തൊട്ടുകാണിച്ചുമാനസത്തിൻെറ
കിട്ടംതട്ടികളഞ്ഞതുംഅങ്ങ
പ്രാതഃസ്നാനംവൃഥാഎന്നറിഞ്ഞു
ചേതഃസ്നാനമനുഷ്ഠിച്ചുനിത്യം
ചേതസ്സേപ്പൂതമാക്കുന്നതിന്നു
നേതാവായതുംഅങ്ങതാനല്ലൊ
തീർത്ഥതോയത്തിനില്ലസാമർത്ഥ്യം
മർത്ത്യൻെറമനശ്ശുദ്ധിവരുത്താൻ
വ്യർത്ഥംതീർത്ഥാടനമെന്നുമല്ലോ-
രർത്ഥവത്തായ്ഗ്രഹിപ്പിച്ചതങ്ങ
പട്ടിണികിടന്നിട്ടുമെചുട്ടു
വാട്ടിടാതെമനസ്സിനെനിത്യം
കിട്ടെയപ്പുരമാത്മനിവെച്ചു
തുഷ്ടോപവാസംചെയ്യിച്ചതങ്ങ
കാട്ടിൽപൂക്കറംഅറുക്കാതെപാട്ടിൽ
കൂട്ടിമാനസപ്പൂവിനെക്കൊണ്ടു
പൂജിച്ചീടുവാനായ്നിയോഗിച്ചു
പൂജ്യപാദനായുള്ളതുംഅങ്ങ
ആടുംമാടുംഅറുക്കാതെദുഷ്ട-
ക്കൂടാമന്മനോമാടിനെവെട്ടി
ഹോമിച്ചീടുന്നപുണ്യകർമ്മത്തെ
ശീലിപ്പിച്ചതുംഅങ്ങതാനല്ലോ
തന്നെപ്പോലന്യജീവിയെയെല്ലാം
ഒന്നായ്കാണേണമെന്നരുൾചെയ്തു
ഖിന്നന്മാരിൽകനിവുണ്ടാക്കിച്ചു
ധന്യപാദനായുള്ളതുംഅങ്ങ

വന്മലപോൽവരുന്നദുഃഖത്തെ
നെന്മണിപോൽഗണിച്ചീടുവാനായ്
ഇമ്മർത്ത്യർക്കുകഴിയുന്നതിപ്പോഴും
ത്വന്മഹിമകൊണ്ടല്ലയോനാഥ!
യുക്തിയുക്തനായുള്ളപുമാനു
സംസാരംഗോഖുരോപമമെന്നും
യുക്തിഹീനനായുള്ളവനെത്രെ
സംസാരംസാഗരോപമമെന്നും
വ്യക്തമായ്പ്രതിപാദിച്ചജീവൻ
മുക്തനായതുംഅങ്ങുതാനല്ലോ
ധാരാളംവേദശാസ്ത്രാദികളെ
ആരാഞ്ഞാരാൽത്യജിച്ചസാരത്തെ
നീരക്ഷീരെമരാളംകണക്കെ
സാരാൽസാരത്തൊയുള്ളയോഗം
പാരിടത്തിൽപരത്തിയനല്ല
സാരജ്ഞോത്തമനായതുംഅങ്ങ
ദുസ്തരമാംഭവാർണ്ണവംതന്നെ
നിസ്തരിപ്പതിന്നായ്സുഖത്തോടെ
ഉത്രാടംനാളുജനിച്ചൊരുയാന
പാത്രമായതുംഅങ്ങുതാനല്ലോ
സിദ്ധമാർഗ്ഗപ്രകാശകസ്വാമിൻ
ബ്രഹ്മാനന്ദനമസ്തേനമസ്തേ
ശുദ്ധമാനസയോഗീശ്വരഹേ
ബദ്ധാദരംനമസ്തേനമസ്തേ
അജ്ഞാനതിമിരാരുണസ്വാമിൻ
ബ്രഹ്മാനന്ദനമസ്തേനമസ്തേ
വിജ്ഞാനപ്രദീപകരസ്വാമിൻ
പ്രജ്ഞാധീശനമസ്തേനമസ്തേ

എന്ന് സി. കെ. കുമാരൻ, കണ്ണൂർ.



സൽഗുരു ബ്രഹ്മാനന്ദ പരമഹംസ ശിവയോഗീശ്വര പാദാരവിന്ദാഭ്യാംനമഃ

അഹിംസാ പരമോധർമ്മഃ

ബലികമാർ മാലികയാം എന്നമട്ട്

എന്തിനിത്രകിടന്നുനീസന്തപിച്ചീടുന്നുനെഞ്ചെ
ബന്ധുവല്ലേശിവയോഗിനിന്നുടെമററു
ബന്ധുവില്ലെന്നറികഈപ്പാരിടെ. 1

താമരത്താരിണങ്ങുന്നകോമളമാംപാദപത്മം
താമസംകൂടാതെചെന്നുകുമ്പിടു, നിൻെറ
ആമയങ്ങളഖിലവുംപോക്കീടു. 2

അപ്പരമഹംസബ്രഹ്മാനന്ദയോഗീശ്വരൻതൻെറ,
കല്പനനീകേട്ടുകൊൾകനെഞ്ചമെ,എന്നാൽ
സൽപാദത്തിലണയുംനീതങ്കമേ. 3

മുല്ലബാണക്കളികോട്ടയ്ക്കുള്ളിലേക്കുകടക്കേണോ
ചില്ലിമദ്ധ്യംനോക്കീടേണൊചെല്ലകതങ്കം
അല്ലൽവിട്ടുസുഖംകിട്ടാൻനോക്കുക. 4

മൂത്രശുക്ലരുധിരങ്ങൾലാത്തീടുംമാർഗ്ഗത്തിലൂടെ-
യാത്രചെയ്‌വാനറപ്പില്ലെചൊല്ലെടാനിൻെറ
ഗാത്രമോഹംകളഞ്ഞീടാൻനോക്കെടാ. 5

ശിക്ഷയിൽമോക്ഷപ്രദീപവെളിച്ചത്തെക്കാട്ടിലോക,
രക്ഷചെയ്യുംമാമുനിയേക്കുപ്പുനീ നിന്നെ
രക്ഷചെയ്യാതിരിക്കയില്ലമ്മുനി. 6

കർമ്മകാണ്ഡക്കടൽക്കുള്ളിൽഓർമ്മവിട്ടിട്ടുഴലുന്ന
കർമ്മിവർഗ്ഗങ്ങളെകരകേററുവോൻസത്യ
ധർമ്മമാമാനന്ദസൂത്രംകാട്ടുവോൻ. 7

നിർമ്മ[illegible]ൻസിദ്ധാശ്രമസ്ഥൻസിദ്ധവേഷൻബുദ്ധനീശൻ
ശർമ്മദ[illegible]തങ്കഴലിണസൌഖ്യദംമററു
[illegible]ർമ്മമൊക്കെമഹാനിന്ദ്യംദുഃഖദം. 8

കണ്ടവസ്തുക്കളിലൊക്കെത്തെണ്ടിടാതെസുഷുപ്ത്യാഗ്രം
കണ്ടുകണ്ടാനന്ദമധുവുണ്ടുനീസുഖം
പൂണ്ടുകൊണ്ടുറങ്ങുണന്നീടാതിനി. 9

ആശതോറുമലഞ്ഞീടാനാശവേണ്ടാനടുനാഡീ-
ക്കാശിതന്നിൽകടികൊാംകസഞ്ചരംആശാ-
പാശബന്ധമറക്കനീയത്യരം. 10

അണയാത്തദീപ്ഘലണ്ടാരവംകേൾക്കുന്നതു നിൻെറ
തുണയാളാണവനോടുക്കൂടുകസുഖ
മണിയറയകംപുക്കമേവുക. 11

കൂട്ടുകാരിഗ്രഹത്തിങ്കൽപാർത്തിടുന്നോരല്പനിൻെറ
കൂട്ടിലുണ്ടേകൻഅവനെകാൺകനീഇനി-
പട്ടിപോലലഞ്ഞീടേണ്ടാകട്ടിനീ 12

വിട്ടുപോയാലവനെനീപെട്ടുപോകുംനരകത്തിൽ
പാട്ടിൽവന്നസുഖമെല്ലാംപോയിടുംകഷ്ട-
പ്പെട്ടുകൊണ്ടുഴന്നീടേണ്ടുറങ്ങിടു. 13

തമ്പുരാനെകണ്ടിടുനീഅമ്പരന്നീടുകവേണ്ടാ
തമ്പിയുണ്ടെന്നോർത്തിടുന്നതെന്തിനുകഷ്ടം
നമ്പിടേണ്ടോപഞ്ചഭൂതമാംതനു. 14

കൂടുവിട്ടീടുന്നനേരംകൂടെവന്നീടുമോതമ്പി
തേടുകാനന്ദവീടേതാണെന്നുനീദുഃഖ-
ക്കൂടുപൊത്തിപ്പിടിക്കാതെൻകൺമണി. 15

കണ്ടകർമ്മങ്ങളോരോന്നിൽപണ്ടുതെണ്ടിനടന്നിട്ടും
കണ്ടിടാത്താനന്ദമിന്നുകൊണ്ടില്ലേസുഖം
പൂണ്ടുചിത്തക്കിളിയെനീതെണ്ടല്ലേ. 16

ചെല്ലുനീസുഷുപ്തതന്നിൽനില്ലുനീആനന്ദവീട്ടിൽ
നല്ലകാലമിതുപാഴിലാക്കൊല്ലേകരി-
കല്ലുപോലിരിമനമിളകല്ലേ.

പാഹിബ്രഹ്മാനന്ദദേവപാഹിസിദ്ധാശ്രമവാസിൻ
ത്രാഹിമാംത്രാഹിമാംനിത്യംദൈവമേ-മമ-
മോഹമാകെക്കളഞ്ഞോരുനിർമ്മല.

കുമ്മിപ്പാട്ട്.

ബ്രഹ്മപദത്തിൽരമിച്ചിടുന്ന
ബ്രഹ്മാനന്ദസ്വാമിൻമൽഗ്ഗുരോഹേ
ശർമ്മമിനിക്കുദിച്ചീടുവാനെന്നുടെ
വന്മോഹംനീക്കുകദീനബന്ധോഎന്നിൽ
സമ്മോദംചേക്കുകസൽഗ്ഗുരോഹേ. 1

യോഗമാതാവേമധുരവാണി
യോഗിനീചിന്മയിസ്വാമിനിഹേ
വേഗമിവനിൽകടാക്ഷിക്കണേഭവ
രോഗമകററണേജ്ഞാനാസിനാ സർവ്വ–
ത്യാഗസുഖത്തിനെത്തന്നീടണേ. 2

യാഗാദികർമ്മച്ചടങ്ങുകളെ
യോഗജ്ഞാനാസിനാവെട്ടിനീക്കും
യോഗിരാജൻശിവയോഗിഗ്ഗുരുവരൻ
ഭാഗധേയാംബുധിയെത്തൊഴുന്നേൻ സുഖ
ഭാഗൈകരേററിസ്സുഖിപ്പിക്കുമോ. 3

നാനാദേശങ്ങളിൽ പാർത്തീടുന്ന
മാനിനിമാക്കുംഭവതിമൂലം
ജ്ഞാനയോഗാമൃതമുണ്ണാനിടവെച്ച
ജ്ഞാനവിശിഷ്ടിയെക്കൈതൊഴുന്നേൻ ഗ്ഗുരു
സ്ഥാനശ്രമസ്ഥയെക്കൈതൊഴുന്നേൻ. 4

ആനന്ദപ്പൂമധുവുണ്ടുംകൊണ്ടു
ആനന്ദജാതിയെവേർതിരിച്ചു
ആനന്ദക്കോട്ടയ്ക്കുനേർവഴിക്കൂട്ടീടും
ആനന്ദയോഗിയെക്കൈതൊഴുന്നേൻ അഖ–
ണ്ഡാനന്ദത്തിൽസുഖംതന്നീടുമേ 5

ആനന്ദയോഗിയാംമൽഗ്ഗുരുവിൻ
ആനനീയോഗിനിഎന്നായപ്പോഠം
ന്യൂനംഭവതിതൻനന്ദനനാകുംഞാൻ
ആനന്ദമല്ലയൊയോഗേശ്വരീ അഖ–
ണ്ഡാനന്ദത്തിന്നുഞാനർഹനല്ലേ. 6

മൂലംപിടിച്ചുമുകളിലേറാൻ
കാലമെണ്ണിക്കളഞ്ഞീടാതെന്നെ
മേലെവീട്ടിൻപൂട്ടുംതാക്കോലുംകാണിച്ചു
പാലിച്ചോരംഗയെവന്ദിക്കുന്നേൻ യോഗം
ശീലിച്ചോരങ്ങല്ലൊവന്ദ്യൻമമ. 7

സങ്കടക്കൂരിരുളാണ്ടവർക്കു
സങ്കടംതീർത്തുവെളിച്ചമേകും
ശങ്കരശിഷ്യപ്രിയെയംഗമൃതമാം
തിങ്കളായെന്നുംവിളങ്ങീടേണം മനഃ
പങ്കംകളഞ്ഞെന്നെപ്പാലിക്കണം. 8

അജ്ഞാനകർമ്മക്കടൽനടുവിൽ
പ്രജ്ഞയുംവിട്ടുഞാൻനീന്തീടുമ്പോൾ
സുജ്ഞാനമന്മനക്കപ്പൽകാട്ടിത്തന്ന
വിജ്ഞാനിക്കായിനമസ്കാരം ഇതാ
ഇജ്ജനത്തിൻെറ നമസ്കാരം. 9

എത്തിപ്പിടിച്ചുഞാനക്കപ്പലിൽ
തത്തിപ്പിടച്ചുകരേറിയമ്മേ
ചിത്തമോദത്തോടുനോക്കുമ്പോളാക്കപ്പൽ
സത്വരമോട്ടംതുടങ്ങീട്ടുണ്ടു് അതു
വിസ്തരിച്ചെങ്ങിനെഞാൻവചിക്കും. 10

കാററുമക്കപ്പലുപോംവഴിക്കു
തെററന്നുകേറുന്നുനിസ്സംശയം
കൊററിയെപ്പോലെമറുകരയുംനോക്കി
പ്പാററിയിരുന്നേൻഞാൻകപ്പലിന്മേൽ തിരു
മേനിതൻപ്രാഭവമത്യത്ഭുതം. 11

ഘോരസംസാരക്കടൽകടപ്പാൻ
പാരാതെപാഞ്ഞീടുമപ്പോൾകപ്പൽ
പ്രാരാബ്ധമാമോളംകൊണ്ടുന്നീലല്പ[illegible]ന
മാരുതനംകുറയുന്നുമാതഃ ഭവ
വാരിധിയിൽനിന്നുകേറാൻപണി.

വാളിൻമുനയതിൽപോലിരുന്നേൻ
കോളടിയിൽപ്പെട്ടകപ്പലിൽഞാൻ
ഓളംമുറിച്ചുചിലപ്പോളോട്ടംകപ്പൽ
ചീളന്നുകേറിത്തുടങ്ങുംകാററും യോഗി
രാജമൌലെസുഖംരാജയോഗം. 13

കൂരിരുട്ടേററംമുഴുത്തുകണ്ട
നേരംകരകാണാൻമേലാഅമ്മേ
നേരിയനാദവുംമിന്നലുമുണ്ടായി–
പ്പൂരിച്ചുമോദമിനിക്കന്നേരം ബഹു
മാനിച്ചുയോഗിനിമാതാവെഞാൻ 14

രാകാശശാങ്കനുദിച്ചുയന്നു
ആകാശമൊക്കെയുംകാണായ്വന്നു
ആകാശെനക്ഷത്രജാലവുംകണ്ടുഞാൻ
ആകുലംവിട്ടുസുഖിച്ചിരുന്നു ശിവ–
യോഗിൻതൻപ്രഭാവമത്യത്ഭുതം. 15

ഉച്ചത്തിൽപൊങ്ങുംകൈബാണങ്ങളും
കൊച്ചുനിലാത്തിരികത്തുന്നതും
മെച്ചമായുള്ളൊരുമുക്കോണമെന്നതും
ഉച്ചരിപ്പാൻപണിഎൻമാതാവേ അവ
കണ്ടുകണ്ടത്ഭുതംപൂണ്ടേനമ്മേ 16

വെള്ളമഞ്ഞിൻനിരയോട്ടംകണ്ടേൻ
കള്ളമല്ലഗ്നിയുംകത്തിക്കണ്ടേൻ
മെമെല്ലെവീണാവേണുക്കംനാദവും
പല്ലവീപാടലുംകേൾക്കായ്വന്നു അഹോ
കൊള്ളാംകൊള്ളാംരാജയോഗം യോഗിൻ. 17

രണ്ടുതരത്തിലൊരിക്കൽ നാദം
രണ്ടുചെകിടും നിറയെക്കേട്ടു
ഇണ്ടൽവെടിഞ്ഞതുകേട്ടിരിക്കും മദ്ധ്യേ
ഗണ്ടിലുംമുകളിലൊരൊച്ചകേട്ടു അതിൽ
ആണ്ടുപോയെന്മനം യോഗമാതഃ 18

ചിന്തയും വിട്ടുതന്നെ ഞാൻമറ-
ന്നന്തരിച്ചെന്നപോൽ വാണടിയൻ
ഹന്തസ്വപ്നംപോലെ കണ്ടുസംശയിച്ചു
നിന്തിരുമേനിക്കെഴുത്തയച്ചു മറു
കത്തിനാലെന്മനമാശ്വസിച്ചു. 19

കണ്ടകകർമ്മങ്ങളിലലഞ്ഞാൻ
രണ്ടുമാസത്തിനകത്തിത്തരം
കണ്ടതുപോട്ടെയുറങ്ങാതുറങ്ങിനേൻ
കണ്ടതാരങ്ങേടെപ്രഭാവത്തെ യോഗി
രാജമൌലെഗുരോ കൈതൊഴുന്നേൻ. 20

കർമ്മങ്ങളിൽ പതിനഞ്ചുവർഷം
നിർമ്മായംഞാൻ പെരുമാറിനോക്കി
ചിന്മാതാവേ സുഖമൊട്ടുമുണ്ടായില്ല
കർമ്മംദുഃഖാസ്പദം തന്നെസത്യം അഹോ
കർമ്മികൾക്കെല്ലാർക്കും ദുഃഖം ഗതി 21

ബാലാഗണപതി തന്റെ മന്ത്രം
ബാലാമന്ത്രം തൊട്ടനേക മന്ത്രം
ചാലെഞാനെണ്ണിയുരുക്കഴിച്ചു ബഹു
കാലംമുക്തിക്കവവിഘ്നംതന്നെ സ്വാമിൻ
ആലോചിക്കാതലയുന്നുലോകം. 22

ദുർമ്മാർഗ്ഗവീട്ടിന്റെകോണിയാകും
കർമ്മമാംചെപ്പടിക്കോപ്പൊക്കയും
കർമ്മികൾതട്ടിത്തകർക്കാതെശാശ്വത
ശർമ്മംലഭിക്കമോയോഗേശ്വരിമാതഃ
സത്യംസത്യംസത്യംഞാനറിഞ്ഞേൻ. 23

കായമനക്കപ്പൽതന്നിലുള്ള
ഹേയമാംകർമ്മചരക്കതള്ളി
മായമെന്യേയോഗക്കോപ്പുകളേററുമ്പോഴും,
പായുമാനന്ദക്കരയ്ക്കുകപ്പൽ സ്വാമിൻ
ഈയുള്ളോനായതറിഞ്ഞുകൊണ്ടേൻ,

ചിന്തിക്കാതീലോകമെന്തിനമ്മേ
ഹന്തകർമ്മാഗ്നിയിൽവേകുന്നിതു
തന്തലയിൽനിന്നൊഴുകിട്ടമാനന്ദ-
പ്പൂന്തേൻകുടിക്കാത്തോർക്കെന്തൊസുഖം അവ-
രന്തരിച്ചുംജനിച്ചുംകിടക്കും 25

താടിയുംമൂക്കുമൊസ്സുമ്മിലുള്ള
കൂടിക്കാഴ്ചകഴിയുന്ന മുമ്പേ
കൂടിയിരിക്കും പരാനന്ദശക്തിയിൽ
കൂടിയാലല്ലേ സുഖിയായ്തീരൂ അതെൻ
കൂട്ടുകാരോർക്കുന്നതില്ല സ്വാമിൻ. 26

ആടിനെവെട്ടിക്കുരുതിഭൃത
കോടികൾക്കേകുന്ന കർമ്മഠന്മാർ
ആടേതാണെന്നറിഞ്ഞീടാ മനസ്സാകും
ആടിനേയല്ലേയറുക്കേണ്ടതു വിട്ടു
മൂഢത്വം കാട്ടുന്നു ലോകമമ്മേ. 27

നാലാനനൻമുതലുള്ള ജീവ
ജാലത്തിന്നുള്ളത്തിൽ വാഴുന്നതും
നാലുവേദപ്പൊരുളാകുമാനന്ദമെ-
ന്നാലോചിക്കാത്തതും കഷ്ടംസ്വാമിൻ സമ-
ദൃക്കുകൾ ദുർല്ലഭമല്ലോ സ്വാമിൻ. 28

ഊക്കിന്നു കർമ്മികൾക്കന്ത്യയാമം
കുക്കുടം കൂകിയറിയിക്കുന്നു
ഇക്കൂട്ടർക്കുപ്രാണിബന്ധുവല്ലേയപ്പോൾ
ഞെക്കിക്കൊല്ലാനവകാശമുണ്ടോ നാക്കിൻ
ചാപല്യം നോക്കണേ എൻമാതാവേ. 29

നൂറുരൂപയ്ക്കു വഴികാണുമ്പോൾ
ഏറുന്നതീർത്ഥസ്നാനത്തിൽ മോഹം
കേറുന്നതീവണ്ടി ഹാ കഷ്ടം കൊട്ടയിൽ
നീറുംനീരും കൊണ്ടുപോരും വീട്ടിൽ ശിവ
മാറുന്നില്ലജ്ഞാനാൽ ലോകം സ്വാമീ. 30

ആററിലഭിഷേകം ചെയ്തു നെററി
നീറാൽമറച്ചുനടക്കും ചിലർ
ആറുപത്തും നില്ക്കും ആറല്ലേ ആറമ്മേ
ആരാനന്ദമാകുമായാർകണ്ടോർ അത്ഥം
മാററിധരിക്കുന്നു ലോകം കഷ്ടം. 31

തന്നുടെ ഗാത്രമാം പട്ടണത്തിൽ
മിന്നുന്നുണ്ടാനന്ദക്കോട്ടയൊന്നു
എന്നു മനം കർമ്മം വിട്ടവിടെക്കോടി
ചെന്നീടുമന്നു വിമുക്തനവൻ മമ
വന്നു ആ ഭാഗ്യം ഭവാൻ നിമിത്തം. 32

രണ്ടുനാൽ കൊല്ലത്തിൻ മുമ്പേതന്നേ
കണ്ടു ഞാൻ സിദ്ധാന്തഭ്രതിയമ്മേ
കുണ്ടത ക്കൂടാതതിൽ പറയുംവിധം
വേണ്ടപോലഭ്യാസം ചെയ്തുനോക്കി അഹോ
കണ്ടില്ല ഞാനൊന്നും അക്കാലത്തിൽ. 33

ഒന്നുരണ്ടാണ്ടു ജ്ഞാനപ്രകാരം
ഒന്നിനൊന്നേററം പരിശീലിച്ചു
അന്നു നെററിക്കണ്ണിൽ ജ്യോതിസ്സും കണ്ടു ഞാ-
നന്നേരം കർമ്മഭ്രമം കുറഞ്ഞു യോഗിൻ
എന്നിട്ടും അങ്ങയെക്കണ്ടില്ലിവൻ. 34

വീട്ടിലെ ജോലിത്തിരക്കുകൊണ്ടും
കൂട്ടുകാർ കർമ്മികളാകകൊണ്ടും
കൂട്ടുവിട്ടാൽ പണംകിട്ടാ എന്നോർത്തിട്ടും
കൂട്ടാക്കീലന്നാശ്രമത്തിലെത്താൻ ഇവൻ
പൊട്ടൻ അമ്മേ പൊളി ചൊൽകയല്ല. 35

പിന്നെക്കുറച്ചുനാളം ചെന്നശേഷം
മന്ദിച്ചൊരിക്കലുറങ്ങീടുമ്പോഴം
വന്നെന്നെത്തൊട്ടുതിരുമേനി കൈക്കൊണ്ടു.
അന്നേരം മിന്നൽപ്രഭ കണ്ടുഞാൻ സ[illegible]
അന്നുറപ്പുണ്ടായി മുമ്പത്തേക്കാളം.

പിന്നെ രണ്ടാമതൊരിക്കൽ വന്നു
ബിന്ദുസ്ഥാനം തൊട്ടുകാണിച്ചപ്പോരം
ഉന്നതമായ് മേഘനാദങ്ങരം കേരംക്കായി
തീൻ്റ അടിയൻ്റെ സംശയങ്ങരം ഇവൻ
വന്ദ്യനാമങ്ങേക്കടിമയായി. 37

തായേമനക്കപ്പെൽ കമ്മകാണ്ഡം
ആയീടും ഫൈസ്സിൽ ഉറച്ചുപോയാൽ
ആയതാരെക്കൊണ്ടുമാവില്ലയത്തുവാൻ
പോയല്ലോ പാഴായീ മത്ത്യജന്മം അയ്യോ
തീയിൽ വീണ പാററയ്ക്കുണ്ടോ ഗതി. 38

ആനന്ദക്കാന്തക്കോട്ടയ്ക്കു വിട്ടാൽ
മാനസമാകുമിരിമ്പു കപ്പൽ
മാനവർതന്നെയാക്കോട്ടയിലെത്തിച്ചു
ആനന്ദിപ്പിച്ചീടുമില്ലവാദം അതു
ആലോചിക്കുന്നില്ല ലോകമമ്മേ. 39

കണ്ടപുഷ്പങ്ങളിൽ തേനുണ്ടെന്നു
വണ്ടുകളോത്തു മുരണ്ടലഞ്ഞാൽ
കണ്ടീടുകില്ല തേനപ്പോലെ കമ്മത്തിൽ
ആണ്ടോക്ക മുക്തി ലഭിക്കയില്ല ശിവ
യോഗിൻ ഗുരോ തത്വമാരറിഞ്ഞു. 40

സാക്ഷാല്ക്കാരജ്ഞാനമെല്ലാവക്കും
ഈ ക്ഷിതി തന്നിലുണ്ടാകുവാനായ്
മോക്ഷപ്രദീപം മുതലായ ഗ്രന്ഥങ്ങരം
ശിക്ഷയിൽ തീർത്തോനെ കൈ തൊഴുന്നേൻ.
രക്ഷയെച്ചെയ്യോനെ കൈ തൊഴുന്നേൻ. 41

നാനാകമ്മക്കാടറുത്തു ചുട്ടു
ആനന്ദബീജം വിതപ്പോനെ
ഹീനജാതിയെന്നു ദുഃഖിക്കും കൂട്ടക്കും
ആനന്ദിപ്പാൻ യോഗം നൽകുന്നോനേമമ
ദീനതാതീർത്തോനെ കൈതൊഴുന്നേൻ. 42

കുട്ടപ്പൻ മാന്ത്രികനെന്നു ചൊല്ലി
കുട്ടിക്കൊണ്ടുപോയി കർമ്മിപ്പിക്കും
പിട്ടുകാട്ടിപ്പണം വാങ്ങുംഞാൻ ആഎന്നെ,
കുട്ടിയെല്ലോ അമ്മേയോഗിസംഘേ എന്റെ
കൂട്ടുകാക്കാക്കും രസിച്ചിട്ടില്ല 43

കർമ്മികളൊക്കെയലറീടുന്നു
കർമ്മപ്രഭുക്കരും മുനിഞ്ഞീടുന്നു
ശർമ്മം യോഗാലെന്നറിയുന്നതേയില്ല
വമ്മോഹാൽവല്ലതും ചൊല്ലീടുന്നു ഗുരോ
അമ്മാനുഷരോ പ്രബലന്മാരും. 44

അക്രമമെന്നോടു ചെയ്യീടുവാൻ
ഇക്കാലം കർമ്മികരംക്കുണ്ടാശങ്കാ
വക്കാണം പാടില്ല സ്വാതന്ത്ര്യമെല്ലാക്കും
ഒക്കുംരാജനീതിപേടിച്ചിട്ടോ എന്തോ
മുക്കിമുരളുന്നോരല്ലാതില്ല. 45

കർമ്മങ്ങരം ചെയ്യുചെയ്യിട്ടൊടുക്കം
ശർമ്മം ലഭിക്കുമെന്നോതീടുന്നു.
ഓർമ്മകെട്ടോക്കുകളെപ്പോഴുംനൽകിയാൽ
ഓർമ്മയുണ്ടാകുമോ കഷ്ടം സ്വാമിൻ ദുഃഖം
നീങ്ങേണമെങ്കിൽ വിടേണംകർമ്മം 46

തീയിൽപെരുമാറി കൊണ്ടിരിപ്പോൻ
ആയതിൽനിന്നു മാറാതെകണ്ടു
കായംതണുക്കുവാൻ തീതന്നെ കൂട്ടിയാൽ
മായാദുഃഖം സുഖമുണ്ടായീടാ മാതഃ
മായാദുഃഖാഗ്നിയിൽ വെന്തുചാകും 47

എന്നതുകൊണ്ടുസുഖം ലഭിപ്പാൻ
എന്നും കർമ്മത്തിലലഞ്ഞാലാകാ
എന്നാൽകർമ്മംവിട്ടു ബിന്ദുവിൽമാനസം
ചേന്നാലേമുക്തിലഭിക്കയുള്ളു എന്നു
ചൊന്നാൽ കോപിക്കുന്നു സ്വാമിൻ കഷ്ടം

നന്ദിച്ചു നിങ്ങടെ പാദങ്ങളെ
വന്ദിച്ചു കൊണ്ടു വിരമിക്കുന്നേൻ
എന്നുടെകർമ്മഭ്രമത്തെ ത്തീർത്തു സുഖം
തന്നഭവാന്മാരെവന്ദിക്കുന്നേൻ സുഖം 49

വന്ദേ ബ്രഹ്മാനന്ദസ്വാമിപാദം
വന്ദേയോഗീശ്വരീ പാദപത്മം
വന്ദേശിവയോഗിൻ യോഗിനീമാതാവേ,
വന്ദേഭവാന്മാരെ സർവ്വദാഞാൻ മമ
സന്ദേഹം തീർത്തമഹാത്മാക്കളെ മഹാ–
നന്ദത്തെത്തന്ന മഹാത്മാക്കളെ 50

എന്നു കണ്ടത്തിപ്പറമ്പിൽ കുട്ടപ്പനാശാൻ
എറണാകുളം ചേരാനെല്ലൂർ, വരാപ്പുഴ പോസ്റ്റ്.



ഉമാസഹായ പാദാരവിന്ദാഭ്യാം നമഃ

അഹിംസാ പരമോധർമ്മഃ

ഗുരുവന്ദനക്കുമ്മി

നിത്യവും ശാംഭവീമുദ്രയോടും
സ്വസ്തികാസനത്തിൽ സുസ്ഥിരനായ്
വർത്തിച്ചുകൊള്ളുന്ന ശിവയോഗിൻസൽഗ്ഗുരോ
സന്തതംഭവാനു നമസ്കാരം. 1

ബ്രഹ്മസമാജത്താൽ നൽകപ്പെട്ട
ബ്രഹ്മനന്ദസ്വാമി എന്നപേരാൽ
നിർമ്മായം ശോഭിക്കും ശിവയോഗിൻ സൽഗ്ഗുരോ
നിർമ്മലനിത്യം നമസ്കാരം 2

ആദിനാഥ ശിഷ്യനായി നിത്യം
നാദാന്ത ജ്യോതിസ്സിൽ ആനന്ദിക്കും
വേദസാരജ്ഞമഹേ ശിവയോഗിൻ സൽഗ്ഗുരോ
പാദങ്ങൾക്കായി നമസ്കാരം. 3

സിദ്ധാന്തശ്രുതിതൻ കർത്താവായി
സിദ്ധോപദേശോപദേഷ്ടാവായി
സദ്ധർമ്മംപാലിക്കും ശിവയോഗിൻ സൽഗുരോ
ബദ്ധാദരംതെ നമസ്കാരം. 4

മോക്ഷപ്രദീപ വെളിച്ചത്തിനാൽ
മോക്ഷ മാർഗ്ഗത്തിനെക്കാണിച്ചഹോ
സാക്ഷാൽവിളങ്ങുന്ന ശിവയോഗിൻ സൽഗുരോ
സാഷ്ടാംഗപാതം നമസ്കാരം. 5

ശിവയോഗം ആനന്ദകല്പദ്രുമ-
സ്തവവും സൽസ്ത്രീവിദ്യാ പോഷിണിയും
സവിശേഷംനിർമ്മിച്ച ശിവയോഗിൻസൽഗുരോ
തവപാദങ്ങൾക്കു നമസ്കാരം. 6

അജ്ഞാനം ഇജ്ജനത്തിൻെറനീക്കി
സുജ്ഞാനം നൽകിസുഖത്തെതന്ന
പ്രജ്ഞാനശാലിൻഹേ ശിവയോഗിൻ സൽഗുരോ
സജ്ജനമൌലെ നമസ്കാരം. 7

പരമാകുംതത്വത്തെ ഉപദേശിച്ചു
പരിതാപം ഞങ്ങൾക്കുനീക്കിക്കൊണ്ടു
പരിതോഷംനൽകിയ ശിവയോഗിൻ സൽഗുരോ
ഗുരുകാരുണ്യാബ്ധെ നമസ്കാരം. 8

ബ്രഹ്മസങ്കീർത്തന കർത്താവേ
ബ്രഹ്മാനന്ദസ്വാമിൻ ദീനബന്ധോ
വമ്മോഹംതീർത്തോരു ശിവയോഗിൻ സൽഗുരോ
നിർമ്മലനിത്യം നമസ്കാരം. 9

നാനാമതക്കാർക്കും ദുഃഖംതീർത്തു
ആനന്ദത്തെപ്പാരം നൽകീടുന്ന
ആനന്ദസൂത്രത്തെ നിർമ്മിച്ചശിവയോഗിൻ
ജ്ഞാനദാതാവേ നമസ്കാരം.

ഹീനജാതിയെന്നു ദുഃഖിക്കുന്ന
മാനവന്മാൎക്കുള്ള ദുഃഖംനീക്കി
മാനസാനന്ദം വളൎത്തുന്നശിവയോഗിൻ
ദീനബന്ധോഹേ നമസ്കാരം 11

എല്ലാരും ആനന്ദജാതിയെന്നു
ചൊല്ലിത്തെളിച്ചുടൻ യുക്തിയോടെ
അല്ലൽഅകററിയ ശിവയോഗിൻ സൽഗുരോ
കല്യമതേതേ നമസ്കാരം. 12

കുഷ്ഠരോഗം പോലെഹിന്തുക്കളെ
തൊട്ടുകൂടാതാക്കും ജാതിഭേദം
ഒട്ടുംമടിക്കാതെ ഖണ്ഡിച്ചശിവയോഗിൻ
തുഷ്ടമതേതേ നമസ്കാരം. 13

കർമ്മകാണ്ഡപ്പെട്ടു ദുഃഖിക്കുന്ന
ഇമ്മൎത്ത്യന്മാൎക്കു ഗതിക്കുവേണ്ടി
കർമ്മത്തെഅടിയോടെ ഖണ്ഡിച്ചശിവയോഗിൻ
സന്മയനിത്യം നമസ്കാരം. 14

ആരും ജാതിഭേദകർമ്മങ്ങളെ
വേരോടറക്കാൻ ശ്രമിക്കുന്നില്ല
പാരാതതിന്നു ശ്രമിച്ചഹേ ശിവയോഗിൻ
സാരമതേതേ നമസ്കാരം 15

എണ്ണല്ലനാചാര കൎമ്മങ്ങളെ
മന്നിൽപരത്തുന്ന ആചാൎയ്യന്മാർ
അന്യായമായുള്ളഹാഹാഹേ ശിവയോഗിൻ
ധന്യമതേതേ നമസ്കാരം 16

വേദം നോക്കിക്കൂടാ ശൂദ്രൎക്കെന്ന
വാദത്തെ ഖണ്ഡിച്ചു സർവ്വന്മാൎക്കും
[illegible]ക്കാം വേദമെന്നോതിയ ശിവയോഗിൻ
[illegible]ാദങ്ങൾക്കായി നമസ്കാരം. 17

ചന്ദ്രനെയെല്ലാക്കും കണ്ടുകൊള്ളാം
എന്നതുപോലെ ഈ ഹിന്ദുവേദം
ഭിന്നമതക്കാക്കും നോക്കാമെന്നോതിയ
വന്ദ്യഹേ ശിവയോഗിൻ വന്ദിക്കുന്നേൻ. 18

സാരത്തിൽ സാരമാം യോഗബീജം
കേരളത്തിൽ ആദ്യം കുത്തിയിട്ട
സാരജ്ഞമൌലെ ഹേ ശിവയോഗിൻ സൽഗുരോ
കാരുണ്യമൂത്തേ നമസ്കാരം. 19

ബുദ്ധൻ സമദൃഷ്ടികൊണ്ടുള്ള
വദ്ധിച്ച കാരുണ്യംകൊണ്ടും ബുദ്ധൻ
സിദ്ധൻയോഗത്തിങ്കൽശിവയോഗിൻജ്ഞാനത്തിൽ
വൃദ്ധൻ അങ്ങേക്കു നമസ്കാരം. 20

ഉള്ളതറിയാതെയാക്കിട്ടുന്ന
കള്ളപ്രമാണത്തെ തച്ചുടച്ചു
ഉള്ള വെളിവാക്കും ശിവയോഗിൻ സൽഗുരോ
ഉള്ളത്തിൽ വന്നു വിളങ്ങേണം. 21

ആനന്ദചന്ദ്രോദയ യോഗശാലാ, തളാപ്പു്, കണ്ണൂർ..



ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേക്കു്.

ശ്ലോകങ്ങൾ.

നിത്യാനിത്യമറിഞ്ഞുസത്തിൽ മനമങ്ങെത്തിട്ടുവാൻ മത്ത്യരിൽ
പ്രീതാസച്ഛ്രുതിശാസ്ത്രയുക്ത്യനുഭവപ്രഖ്യാതരത്നങ്ങളെ-
കോത്തിപ്പുസ്തക സൂത്രമെന്നതിലഹോ തീത്തോരു മാല്യത്തിനെ
ചാത്തീടും ശിവയോഗിയാകിയഭവാൻതന്നെഭജിക്കുന്നുഞാൻ
ഇക്കാണും ഭവസാഗരത്തിലനിശം മുങ്ങിക്കിടക്കുന്നൊരീ-
നൃക്കൾക്കായ് കരകേറുവാനതിജവാലോടുന്ന തിക്കപ്പലാ[illegible]
ദിക്കൊക്കെപ്രചരിച്ചുകൊണ്ടു വിലസും മോക്ഷപ്ര[illegible]
തക്കംതീത്തുരചിച്ചുകൊണ്ടു ശിവയോഗീന്ദ്രന്നിതാ[illegible]

പാരിൽപാമരതയ്ക്കോരാസ്പദമതായ് നാരീസമൂഹം കെട്ടു-
ന്നോരിൽപെട്ടുപെടുന്നപാടുസദയം കണ്ടിട്ടു കണ്ഠോത്തരം
സാരാസാരമറിഞ്ഞു നിങ്ങളിതിലേപ്പോയാലുമെന്നാംഗ്യമായ്
പ്രേരിച്ചുന്മനിശർമ്മമൊട്ടുമരുവും ദേവിക്കിതാവന്ദനം. 3

കുമ്മി.

സിദ്ധാശ്രമത്തിൽ വിളങ്ങീടുന്നോൻ
സിദ്ധേശ്വരീ യോഗിനീദേവിയെ
സിദ്ധോപദേശമിനിക്കു സിദ്ധിക്കുവാൻ
ബദ്ധാഞ്ജലിയായി വന്ദിക്കുന്നേൻ. 1

ബ്രഹ്മാനന്ദസ്വാമി തന്നുടെയാ
നിർമ്മലപാദകമലങ്ങളെ
ബ്രഹ്മാനന്ദം സദാ തന്നീടുവാനായി
സമ്മദത്തോടെ ഞാൻ വന്ദിക്കുന്നേൻ. 2

ബദ്ധനാക്കാതെന്നെയിദ്ധാത്രിയിൽ
സിദ്ധനായിട്ടിങ്ങു തീർത്തീവാൻ
സിദ്ധമാർഗ്ഗവെളികാട്ടിമേവീടുന്ന
സിദ്ധനാമങ്ങയെ വന്ദിക്കുന്നേൻ. 3

വിഷത്തിൽനിന്നമൃതത്തെപ്പോലെയുപ-
നിഷത്തിൽ നിന്നും മററും യോഗാമൃതം
നിഷിദ്ധങ്ങളെക്കളഞ്ഞിട്ടു സമ്പാദിച്ച
പ്രസിദ്ധനാമങ്ങയെ വന്ദിക്കുന്നേൻ. 4

സജ്ജനങ്ങഠം ബഹുമാനിച്ചാലും
ദുർജ്ജനങ്ങളപമാനിച്ചാലും
വിജ്വരമാനസനായ് വിളങ്ങീടുന്നോൻ
സജ്ജനശ്രേഷ്ഠനെ വന്ദിക്കുന്നേൻ. 5

ഹിന്ദുമതത്തെ ബാധിച്ച കർമ്മ
ബ്ബന്ധമാകും ബ്രഹ്മരാക്ഷസന്റെ
[illegible]ത്തെ ജ്ഞാനാസ്ത്രംകൊണ്ടു ചെയ്തുലോക
ബന്ധുവാമങ്ങയെ വന്ദിക്കുന്നേൻ. 6

നാരായണൻകൊന്ന രാക്ഷസരെ
ഘോരകർമ്മകാണ്ഡ രാക്ഷസനേ
വേരോടറക്കയാൽ അങ്ങും നാരായണൻ
ധീരനാമങ്ങയെ വന്ദിക്കുന്നേൻ. 7

ജാതിഭേദ കുഷ്ഠരോഗാലുള്ള
ഭീതിയെത്തീർത്തു ധരാതലത്തിൽ
ബോധംകൊടുത്തീ ജനങ്ങളെ പാലിക്കും
ബോധനിധേതേ നമസ്കാരം. 8

സിദ്ധനായ് വന്ന പരമേശനാൽ
സിദ്ധോപദേശം ഗ്രഹിക്കപ്പെട്ടു
സിദ്ധനായ് സിദ്ധോപദേശം കൊടുക്കുന്ന
സിദ്ധാശ്രമസ്ഥനെ കൈ തൊഴുന്നേൻ. 9

കലിയുഗമാകുന്നോരിക്കാലത്തിൽ
വലിയോരിലും എളിയോർകളിലും
ഒരുപോലെ സമദൃഷ്ടിയോടെയുപദേശം
അരുളുന്ന അങ്ങയെ വന്ദിക്കുന്നേൻ. 10

ആറാധാരങ്ങളിൽ പുററിക്കാതെ
ആജ്ഞാചക്രംവഴി പോയ്ചേരുവാൻ
ആക്കും ഉപദേശം ചെയ്തീടും സന്താപ-
ഹാരിയാമങ്ങയെ വന്ദിക്കുന്നേൻ. 11

സത്യമാം പാതിവ്രത്യാനുഷ്ഠാനം
നിത്യമാത്മ നിഷ്ഠയെന്നുചൊല്ലി
മത്തകാശിനിമാർ ഭ്രഷ്ടിനീക്കിയ
തത്ത്വജ്ഞശിവയോഗിൻ വന്ദിക്കുന്നേൻ 12

ആലസ്യകാലനെ ശ്രദ്ധയാകും
ശൂലേനയെന്നു ഭൂമണ്ഡലത്തിൽ
ആനന്ദമാക്ക്ണ്ഡനെ പ്രതിപാലിക്കും
ശൂലിയാമങ്ങയെ വന്ദിക്കുന്നേൻ.

ശിവയോഗം സാധിച്ചിട്ടാശ്രമതം
സവിശേഷമായി പ്പരിഷ്ക്കരിച്ചു
ഭുവനെപരോപകാരാത്ഥം പരത്തിയ
ശിവയോഗിശ്രേഷ്ഠനെ വന്ദിക്കുന്നേൻ 14

രാഗദ്വേഷയവ യുക്തമാകു–
ന്നാഗോവിനെ വധിച്ചിട്ടുയാഗം
യോഗാഗ്നിതന്നിൽ ഹോമിപ്പിച്ചുചെയ്യിക്കും
യാഗകത്താവിനെ വന്നിക്കുന്നേൻ 15

മദ്യമാംസങ്ങളെ ഖേചരിയാം
മുദ്രയാൽവണ്ണിച്ചു സർവ്വന്മാക്കും
ശക്തിപൂജാ വെളിവാക്കിയൊരുമഹാ
ശാക്തേയനാംഅങ്ങെ വന്ദിക്കുന്നേൻ, 16

പട്ടിണിമുമ്പായ ദുഷ്ടവ്രതം
ഇഷ്ടഭക്ത്യാനഷ്ടമാക്കിയോഗേ
നിഷ്ഠകൊണ്ടിന്ദ്രിയ നിഗ്രഹമാംതപ–
സ്സിട്ടുഭവാനെ ഞാൻവന്ദിക്കുന്നേൻ. 17

ക്ഷേത്രമറിയാത്ത കൂട്ടക്കാരെ
ഗാത്രക്ഷേത്രംതന്നെ ക്ഷേത്രമെന്നു
കീത്തിച്ചറിയിച്ചു ശിവയോഗിശ്രേഷ്ഠനെ
ചിത്തമോദത്തോടെ വന്ദിക്കുന്നേൻ. 18

[illegible]ത്ഥങ്ങളിൽ ഭ്രമിക്കുന്നവക്കും
ഗാത്ര[illegible]ിലുള്ള സുഷുമ്നാനാഡി
മാത്രം മഹാ[illegible]ത്ഥമെന്നു പ്രശംസിച്ചു
തീത്ഥപാ[illegible]നെ ഞാൻ വന്ദിക്കുന്നേൻ. 19

ഭംഗിയോടാതീ[illegible]മൂതെ
മുണ്ടികളിക്കുവാനുള്ള മാ[illegible]
[illegible]ണ്ടുമേവക്കുമറിഞ്ഞീടുവാൻ ചൊന്ന
മംഗലാത്മൻ യോഗിൻ വന്ദിക്കുന്നേൻ. 20

കാശിയിൽ പോയി മരിക്കുന്നതു
ഈശസായൂജ്യമെന്നോർക്കുന്നോർക്കും
കാശീസുഷുമ്നാഗ്രമെന്നു വർണ്ണിച്ചൊരീ-
ക്കാശിവാസിയെ ഞാൻ വന്ദിക്കുന്നേൻ. 21

ഇക്കാശിയിൽ മനസ്സോടിച്ചെന്നി-
ട്ടിപ്രാണനും കൂടി യോജിപ്പതു
മുക്തിയെന്നു സൽപ്രമാണപുരസ്സരം
വിസ്തരിച്ചങ്ങയെ വന്ദിക്കുന്നേൻ. 22

ന്യായമായ് ദേഹഭരണം ചെയ്‌വാ-
നായുള്ള കർമ്മം സൽകർമ്മമെന്നും
മായമെന്ന്യേ യുക്തിയുക്തമായ് വർണ്ണിച്ച
മായാവിഹീനനെ വന്ദിക്കുന്നേൻ. 23

പുണ്യപാപങ്ങളറിഞ്ഞീടുവാൻ
പുണ്യം ദയാഹിംസാ പാപമെന്നും
വർണ്ണിച്ചുചൊല്ലിയ ശിവയോഗിൻ സൽഗുരോ
വർണ്ണ്യഭവാനെ ഞാൻ വന്ദിക്കുന്നേൻ. 23

സത്യത്തിൻ സൂക്ഷ്മമറിയാത്തോർക്കു
സത്യം ലോകഹിതവാക്യമെന്നും
യുക്തിയുക്തമായി ഘോഷിച്ച ശിവയോഗിൻ
നിത്യംഭവാനു നമസ്കാരം. 25

സാദകഭൂമി മൂന്നും കടന്നി-
ട്ടാധിവ്യാധിയൊക്കെ നീക്കിസ്സുഖം
ബോധസ്വരൂപനായ് വാഴുന്ന ശിവയോഗിൻ
ബാധയകററുവാൻ വന്ദിക്കുന്നേൻ. 26

താപത്രയാഗ്നി സന്തപ്തരെ ആ
താപത്തെത്തീർത്തു കുളിർപ്പിക്കുവാൻ
താപേശമാം ചന്ദ്രനെപ്പോലെ വിളങ്ങുന്ന
താപസശ്രേഷ്ഠനെ വന്ദിക്കുന്നേൻ.

അങ്ങയെ ഓർത്താൽ വിരിഞ്ചനല്ല
പിന്നെ വിഷ്ണുവല്ല രുദ്രനല്ല

കന്യാപുമാൻക്ലീബമല്ലാ പരാശക്തി
തന്നെ ഭവാനങ്ങെ വന്ദിക്കുന്നേൻ. 28

ഇക്കൃതിചെയ്‌വാനിനിക്കീവിധം
ശക്തിയുണ്ടായതിന്നോൎത്തു കണ്ടാൽ
ഒക്കെ ഭവാങ്കലെ ഭക്തികൊണ്ടാകയാൽ
ത്വൽകഴലിന്നിതൎപ്പിക്കുന്നേൻ 29

ആലപ്പുഴ വല്യരയൻ, കൊച്ചുകുഞ്ഞൻ പത്മനാഭൻ.



## കുമ്മിപ്പാട്ട്.

സ്വാമിൻ ബ്രഹ്മാനന്ദ കാരുണ്യാബ്ധേ
കോമളഗാത്ര ഗുണാംബുനിധേ
സാമോദം മാമകമാനസതാരിലു
ള്ളാമയം തീൎത്തു വരം തരേണേ 1

എപ്പോഴും ത്വൽപാദമാംപൂവിങ്കൽ
ചില്പുരുഷവിഭോ കണ്ടുകൂപ്പാൻ
അല്ലേതരമാശയുണ്ടെന്ന വാസ്തവ-
മിപ്പോൾ ബോധിപ്പിച്ചു കൈ തൊഴുന്നേൻ. 2

അജ്ഞാനക്കൂരിരുളാക നീക്കി
[illegible]ജ്ഞാനചന്ദ്രിക ശോഭിപ്പിക്കും
[illegible]നാംഭോനിധേ ത്വൽകൃപാപൂരത്താ-
ലിജ്ജ[illegible] ജ്ഞാനിയായ് വാണിടട്ടേ. 3

തൃപ്പാദം കൂപ്പു[illegible]ാനാശയോടെ
എപ്പോൾ സിദ്ധാശ്രമെ ഞാൻ എത്തിയോ
അപ്പോഴെ മൽപാപങ്ങളൊക്കെശ്ശമിച്ചുന്നം-
തൃപ്തനായ് തീൎന്നു ഞാനു സിദ്ധഗുരോ. 4

എന്നും തിരുമേനി കണ്ടിരിപ്പാൻ
ഉന്നതാനന്ദം മമാന്തരംഗേ

എന്നാലതിന്നു നിവൃത്തിയില്ലായ്കയാൽ
ഖിന്നനാകുന്നു ഞാൻ സിദ്ധയോഗിൻ. 5

ആനന്ദമുണ്ടു സുഖിപ്പതിന്നായ്
ദീനദയാനിധെ സർവ്വകാലം
ജ്ഞാനക്കൺ കൊണ്ടൊന്നിവനെനോക്കീടുവാൻ
ആനന്ദമൂർത്തേ വണങ്ങീടുന്നേൻ. 6

വല്ലാതെ തെററുകൾ ചെയ്തുപോയാൽ
എല്ലാം പൊറുത്തു തുണച്ചീടണേ
ഇല്ലാ എനിക്കു ഭവാൻെറ കൃപാമൃത-
മല്ലാതെയാശ്രയം ഭാഗ്യരാശേ. 7

സർവ്വേശ! നിൻകൃപാ വൈഭവത്താൽ
സർവ്വസമനാകുമെൻ ദേശികൻ
ഉർവ്വിയിലാനന്ദ സംപൂർണ്ണനായ്ത്തന്നെ
സർവ്വദാ വാഴുവാൻ വന്ദിക്കുന്നേൻ. 8



ശ്ലോകങ്ങൾ.

അടിമലരിണയാത്തമോദമമ്പോ-
ടടിയനിതാപണിയുന്നു പാണികൂപ്പി
വടിവൊടുമമമാനസത്തിലെന്നും
കുടികയറിക്കുതുകം വളർത്തിടേണം. 1

അറിവിവനകതാരിലേത്തുമില്ലെ-
ന്നറിയണമെ ഗുരുവര്യ സിദ്ധയോഗിൻ
അരിയണമിവനുള്ള മൌഢ്യമെന്നി-
ട്ടരിമകലന്നരുളീടണം സുബോധം.

തവപദയുഗമെപ്പോഴും പ്രശോഭി-
ച്ചിവനുടെയുള്ളിലുദിച്ചുയർന്നീടാനായ്
സുവിമല! കരുണാനിധെ! മഹാത്മൻ
ജവമൊടയയ്ക്കുക നിൻകടാക്ഷമെന്നിൽ

എന്ന് മാധവൻ ഉണ്ണിത്താൻ, കങ്കാലിൽവീട്, പത്തിയൂർ, കായംകുളം, തിരുവിതാംകൂർ.



അഹിംസാ പരമോധർമ്മഃ

കുമ്മി.

ശ്രീമൽബ്രഹ്മാനന്ദസ്വാമി എന്നും,
ശ്രീമച്ഛിവയോഗിസ്വാമിയെന്നും
ശ്രീമന്നാമങ്ങൾ പൂണ്ടിങ്ങവതീർണ്ണനാം,
ശ്രീമന്മഹേശ്വര വന്ദനംതേ. 1

വന്ദനംവന്ദനം സ്വാമികൾക്കും,
വന്ദനംവന്ദനംസ്വാമിനിക്കും
വന്ദ്യപാദന്മാരാമെൻ ഗുരുഭൂതന്മാ-
ർക്കെന്നെന്നുംവന്ദനം വന്ദനംമേ. 2

സിദ്ധാശ്രമം തന്നിൽവന്നുകണ്ടു,
സിദ്ധോപദേശ മിനിക്കെന്നാണോ
സിദ്ധിപ്പതെന്നോർത്തനേകം നാളുകൾക്കാമ്പിൽ,
വദ്ധിച്ചകാംക്ഷയാവാണീടുമ്പോൾ. 3

എമ്പത്തെട്ടാമാണ്ടു വൃശ്ചികത്തിൽ
ഒമ്പതോടൊത്തഞ്ചാംവാസരത്തിൽ
[illegible]ത്തിപന്നനായ് സന്നിധിതന്നിൽഞാൻ,
ന[illegible]ത്തിച്ചീടിനേൻ ഭക്തിയോടെ 4

ബ്രഹ്മശ്രീമൽ ഗുരുഭൂതന്മാർതൻ,
നന്മുഖപങ്കജം തന്നിൽനിന്നു
ചെമ്മേഒഴുകുന്ന വാങ്മധുഉണ്ടുണ്ടി,—
ട്ടെന്മനസ്സാംവണ്ടു തൃപ്തിപൂണ്ടു. 5

മൂന്നുനാൾവാണോരു ശേഷമിങ്ങു,
ചെന്നുസുഖിച്ചീടുകെന്നു ചൊല്ലി
നന്നായൊരുസ്ഥാനം ആവണ്ടിന്നേകിയ,
ധന്യപാദങ്ങളെ കുമ്പിടുന്നേൻ. 6

നാലാംദിവസ മുഷസ്സാംകാലെ,
കാലിണകുമ്പിട്ട നേരമെന്നെ
ചാലെഗമിക്കെന്നനുഗ്രഹിച്ചഭക്ത
പാലനശീലരെ കൈതൊഴുന്നേൻ. 7

പോരാനുറച്ചങ്ങുന്നാജ്ഞവാങ്ങി
പാരാതെപാദ സരോജയുഗ്മം
പാരിച്ചഭക്ത്യാ ശിരസ്സിലേററിക്കൊണ്ടു,
പാരാതെപോന്നേൻ ഞാൻസന്നിധാനാൽ 8

ഏറക്കാലംമമഹൃത്തടത്തിൽ,
കേറിപ്പിന്നെക്കണ്ണിൽ,പ്പിന്നെമൂർദ്ധ്നി
കേറിഇപ്പോഴും വീണ്ടുംഹൃത്തടത്തിൽ വാഴും
കൂറേറുംപാദങ്ങൾക്കായ്തൊഴുന്നേൻ. 9

പാദസാന്നിദ്ധ്യം കൊണ്ടധ്യയാത്രാ,
ഖേദലേശംപോലും ബോധിയാതെ
ഈദിക്കിൽപിറെറന്നാൾ വന്നുചേർന്നേനതു
വേദിപ്പിച്ചീടുന്നേൻ പാദഭക്തൻ. 10

ഉപദേശകാലത്തി വന്നുണ്ടായെ,
ന്നുപബോധിപ്പിക്കപ്പെട്ടാത്മസൌഖ്യം
ഉപലഭിച്ചീടുമാറുണ്ടിന്നും നിഷ്ഠയിൽ
കൃപവേണമെപ്പോഴും കൈതൊഴുന്നേൻ: 11

സർവ്വഗുണങ്ങൾ തികഞ്ഞൊരാളും
ഉർവ്വിയിലില്ലെന്ന ചൊല്ലപ[illegible]താൽ
സർവഥാപ്രായികമെന്നേ [illegible]
സർവ്വജ്ഞനെൻ ഗുരുജീവി[illegible]. 12

വേദവേദാംഗാദി വിദ്യകളിൻ,
വേദനീയാംശ മാംസാരമെല്ലാം
വേദിച്ചരുളുന്ന വൈദികനെൻഗുരു,
മേദിനിയിൽ ചിരംവാണീടട്ടെ.

മുക്തിയെന്ന വാക്കിന്നുള്ളൊരർത്ഥം
വ്യക്തമായ് നിർവചിച്ചീടുന്നൊ[illegible]

വക്താനിരുക്ത വിചക്ഷണനെൻ ഗുരു,
ഭക്തപ്രിയൻ ചിരം വാണിടട്ടെ. 41

മോക്ഷത്തെ കാംക്ഷിക്കും കൂട്ടക്കാരെ,
ശിക്ഷിപ്പാനിന്നതി ദക്ഷനാകും
ശിക്ഷാവിധിജ്ഞനാമെൻ ഗുരുസത്തമൻ,
ഇക്ഷിതിയിൽ ചിരംവാണിടട്ടെ. 15

മതജാതിഭേദാദി കാര്യമെല്ലാം
ക്ഷിതിതന്നിലുണ്ടായ സൂത്രഭാഷ്യം
അതിവിസ്തരിച്ചോരു വൈയാകരണനീ
ക്ഷിതിതന്നിലേറനാൾ വാണീടട്ടെ. 16

ഛന്ദസ്സിന്നാദ്യ മാമോങ്കാരത്തെ
ഇന്നതാണെന്നുള്ളിൽ കണ്ടുവാഴും
ഛന്ദോവിദഗ്ദ്ധനാമെൻ ഗുരുസത്തമൻ,
എന്നെന്നും ഭൂമിയിൽവാണീടട്ടെ. 17

തല്പദാപ്തി വ്രതോപായമെല്ലാം
കല്പിച്ചീടുന്നോരു കല്പശാസ്ത്രം
എപ്പേരും വായിച്ചറിഞ്ഞോരുമൽഗുരു
കല്പകാലംവരെ വാണീടട്ടെ. 18

സംസാരഭ്രാന്തിതൻ മൂലപ്രശ്ന,
ശ്വസനംകൊണ്ടു വെളിപ്പെടുത്തി.
ശംസിച്ചീടുന്നൊരു ജ്യോത്സ്യനാമെൻഗുരു,
ശംസനീയൻ ചിരംവാണീടട്ടെ. 19

കമ്പ്പിശാചു പിടിച്ചപാഞ്ഞോ-
രെന്മനസ്സിൽ ഭ്രമംതീർത്തുതന്ന
നന്മന്ത്രവാദിയാമെൻ ഗുരുപാദങ്ങൾ
ബ്രഹ്മാനന്ദസ്വാമി വാണീടട്ടെ. 20

രാഗാദിദോഷ വികാരമൂല,
രോഗനിവൃത്തിയെച്ചെയ്തുകൊൾവാൻ
യോഗദിവ്യൌഷധം പൂണ്ടരുളും ശിവ,-
യോഗിവൈദ്യൻ ചിരംവാണീടട്ടെ. 21

വിഷയികളാകുന്ന പാമ്പുകടിതൻ
വിഷബാധാ ദുഃഖത്തെ നീക്കിവാഴും
വിഷവൈദ്യൻ ശ്രീശിവയോഗിവര്യൻഭുവി,
വിഷമങ്ങളെന്നിയേ വാണീടട്ടെ. 22

ഓരോരോഗ്രന്ഥ കർത്താക്കന്മാർതൻ,
കൈരേഖാ നോക്കീട്ടവർക്കേഴുന്ന
പേരുംപെരുപ്പവും ചൊല്ലുംസാമുദ്രിക,-
ക്കാരനാമെൻ ഗുരുവാണീടട്ടെ. 23

യുക്തിപൂർവം പലശാസ്ത്രവാദം
തർക്കിച്ചുഖണ്ഡിച്ചു മുക്തിമാർഗ്ഗം
ശക്തിതത്വത്തോടും സ്ഥാപിച്ചമൽഗുരു,
താർക്കികനേറനാൾ വാണീടട്ടെ. 24

യോഗവീണാ വാദപാടവത്താൽ
ലോകമെങ്ങും ശ്രുതിപ്പെട്ടുവാഴും
ഭാഗവതർ മഹായോഗ്യനാമെൻഗുരു
ലോകനാശംവരെ വാണീടട്ടെ. 25

അനുപമവൃത്തി കൊണ്ടീയുള്ളോരെ,
അനന്യയാലങ്കാരം വായിപ്പിക്കും
അനഘനലങ്കാര കോവിദൻശിവയോഗി
അനവധിനാൾ സുഖംവാണീടട്ടെ 26

സിദ്ധാനുഭൂതി മുതലായുള്ള
ശുദ്ധഗ്രന്ഥങ്ങളെ നിർമ്മിച്ചോരു
സിദ്ധൻകവിശ്രേഷ്ഠനെൻ ഗുരുസത്തമൻ,
ബദ്ധസുഖം ചിരംവാണീടട്ടെ

ആര്യസിദ്ധാന്തത്തിൻ സാരമാകും,
വീര്യമെല്ലാമൊന്നായ് സംഗ്രഹിച്ച
ആര്യനാം ശ്രീശിവയോഗിവര്യൻഭുവി
സൂര്യനെപ്പോൽ ചിരംവാണീടട്ടെ.

ബ്രഹ്മനിഷ്ഠാവശാൽ ബ്രാഹ്മണാഢ്യൻ,
ജന്മമൃത്യുക്ഷത ത്രാണത്താലെ
നന്മയേറുന്നൊരു ക്ഷത്രിയാഢ്യൻമമ,
ബ്രഹ്മാനന്ദസ്വാമി വണീടട്ടെ 29

കർമ്മകാണ്ഡക്കാട്ട വെട്ടിലോകെ,
നിർമ്മലജ്ഞാനയോഗാഖ്യധാന്യം
ചെമ്മെകൃഷിച്ചെയ്തു വാഴ്കയാൽവൈശ്യനാം
ബ്രഹ്മാനന്ദസ്വാമി വാണീടട്ടെ. 30

ക്ഷുദ്രകാര്യംചെയ്തു ശോചിപ്പോരിൽ,
ആർദ്രതയാതാനും ശോചിക്കയാൽ
ശൂദ്രനായിട്ടുംവിളങ്ങും ശിവയോഗി
മൽഗുരുഎന്നും വിളങ്ങീടട്ടെ. 31

ജാതിഭേദാദി കളില്ലായെന്നു,
ചേതസ്സിൽ ബോധത്തെനൽകീടുന്ന
ജാതിഹീനൻ ശിവയോഗിയാമെൻഗുരു,
മേദിനിയിൽ ചിരംവാണീടട്ടെ. 32

ശർമ്മഹേതുക്കളാം യോഗയോഗ്യ
കർമ്മങ്ങളൊക്കയും ചെയ്കമൂലം
കർമ്മിതാൻമൽഗുരുസ്വാമീ അനേകംനാൾ,
ഇന്മഹീമണ്ഡലേ വാണീടട്ടെ. 33

ചിത്തമാമാടിനെ വെട്ടിഹോമി–
ച്ചുത്തമസോമ കലാമൃതത്തെ
നിത്യംസേവിക്കയാൽ സോമയാഗീഗുരു,
പൃത്ഥ്വിയിലേറനാൾ വാണീടട്ടെ. 34

ഗാത്രമാമീക്ഷേത്രം തന്നിലെന്നും
പാർത്തരുളീടുന്ന ദൈവത്തിനെ
ചിത്തപുഷ്പാൽ പൂജചെയ്കയാൽപൂജകൻ,
പൃത്ഥ്വിയിലേറനാൾ വാണീടട്ടെ. 35

തീൎത്ഥസ്നാനമെന്നാൽ ആത്മതീൎത്ഥ
ചിത്തംമുഴുകുന്ന സ്നാനമല്ലൊ
നിത്യവും ആസ്നാനചെയ്തീടുകകൊണ്ടു,
തീൎത്ഥസ്നായി ഗുരുവാണീടട്ടെ. 36

നിത്യബ്രഹ്മചാരിബ്രഹ്മചൎയ്യാൽ,
തത്വഗൃഹസ്ഥിത്യാതാൻഗൃഹസ്ഥൻ
സത്യശൂന്യവനപ്രസ്ഥസ്ഥിത്യാവാന,
പ്രസ്ഥാനമെൻഗുരുവാണീടട്ടെ. 37

ഇക്ഷിതിയിൽ യോഗക്ഷേമത്തിനായ്
ഭിക്ഷിക്കയാൽ ലോകക്ഷേമാൎത്ഥമായ്
ഭിക്ഷുവാംമൽഗുരു ബ്രഹ്മാനന്ദസ്വാമി,
അക്ഷയാനന്ദിയായ് വാണീടട്ടെ 38

ഉത്തമധൎമ്മ ഹിംസയെന്നു
വിസ്തരിക്കകൊണ്ടു ധാൎമ്മികാഢ്യൻ
നിസ്തുല്യനെൻ ഗുരുയോഗിരാജൻമഹാൻ,
നിത്യാനന്ദിചിരം വാണീടട്ടെ. 39

യത്നങ്ങൾ ചെയ്തിട്ടുഹിന്ദുമത
രത്നാകരത്തിലെ യോഗമെന്ന
രത്നത്തെയാജ്ജിക്കകൊണ്ടൎത്ഥിയെൻഗുരു,
രത്നഗർഭാതലെ വാഴ്കചിരം 40

തുച്ഛഭോഗങ്ങളെ തള്ളിയെന്നും,
വിച്യുതിയില്ലാത്ത നിത്യഭോഗം
അച്ഛിന്നകാമം ഭുജിക്കയാൽകാമഖാൻ
സച്ചരിത്രൻചിരം വാഴ്കഭൂമൌ. 41

ശക്തികാൎയ്യങ്ങളെ കണ്ടവററിൽ
സക്തികൂടാതനു വേലമുള്ളാൽ
മുക്തിമാൎഗ്ഗങ്ങളിൽ സഞ്ചരിക്കുംജീവൻ,
മുക്തനാമെൻഗുരു വാഴ്കയെന്നും

രാജയോഗാഖ്യനാമിന്ദു തന്നാൽ,
രാജിതൻ ശ്രീ ശിവയോഗിശ്രേഷ്ഠൻ

ഹേജഗൽകാരണാനന്ദമേ സൌഖ്യമാ–
ന്നീജഗത്തിൽ ചിരം വാണിടട്ടെ. 43

സർവ്വക്ഷേമത്തിന്നു ഹേതുവിന്നു,
ഉർവിയിലാംഗ്ലേയ ചക്രവൎത്തി
സർവ്വനാഥേ സാർവ്വഭൌമനാമിദ്ദേഹം,
സർവ്വകാലം വിജയിച്ചീടട്ടെ. 44

മംഗളം ജോർജ്ജുഭൂനായകന്നും,
മംഗളം സ്വാമിക്കും സ്വാമിനിക്കും
മംഗളം ശിഷ്യൎക്കും സർവ്വജഗത്തിനും,
മംഗളം മേല്ക്കുമേൽ വന്നീടട്ടെ. 45

എന്നു ശേഖരത്തു് കുഞ്ഞുണ്ണി എഴുത്തച്ഛൻ, പോസ്റ്റ് ചെർപ്പുളശ്ശേരി.



ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകാംകൾ.

പ്രാൎത്ഥനാകുമ്മി

ബ്രഹ്മജ്ഞാനത്തെയുപദേശിക്കും,
ബ്രഹ്മാനന്ദസ്വാമി യോഗിതന്നെ
അമ്മഹായോഗിനീ മാതാവോടുകൂടി
നിൎമ്മായം കാക്കണേയോഗശക്തി അതിൽ
ചമ്മോദംചേൎക്കണേ ബ്രഹ്മശക്തി. 1

ആദിഗുരുവിനെ കണ്ടുകൊാംവാൻ,
ആദരേണവഴി കാട്ടീടുന്ന
വേദജ്ഞരാകുമിവർ കളെയെന്നാളും,
മോദിച്ചുകാക്കേണേ യോഗശക്തി വഴി
ചോദിപ്പാനേവൎക്കും ബ്രഹ്മശക്തി. 2

തത്വങ്ങളെണ്ണി യലഞ്ഞീടാതെ,
സത്തിൽചേരാൻ വഴികാട്ടീടുന്ന

സത്യസാരജ്ഞാരയീടുമിവർകളെ,
സത്തേനീകാക്കേണേ യോഗശക്തി അവ–
ക്കൊത്തതു നൽകേണേബ്രഹ്മശക്തി. 3

പണ്ടുമഹാന്മാർ മറച്ചുവെച്ചു,
കൊണ്ടുപറഞ്ഞൊരു രാജയോഗം
കണ്ടുവെളിച്ചത്തു വെച്ചോരിവർകളെ,
കൊണ്ടാടിക്കാക്കേണേ യോഗശക്തി സദാ
വേണ്ടതേകീടേണേ ബ്രഹ്മശക്തി. 4

വിശ്വനിവാസികൾക്കെല്ലാവർക്കും,
വിശ്വാസം നൽകുന്നയുക്തിയോടെ
ശാശ്വതാനന്ദത്തെ കാട്ടുമിവർകളെ
നിശ്ചലംപോററണേ യോഗശക്തി മുദാ
സച്ചിദാനന്ദമേ ബ്രഹ്മശക്തി. 5

ആരിലുമേതുമേ ഭേദമെന്യേ
നേരുരചെയ്യുമിവരേന്നാളും
പാരിലിരുന്നുപ ദേശിപ്പാനായ്‌വരം
പാരാതെനൽകേണേ യോഗശക്തി സുഖം
ഭൂരിനൽകീടേണേ ബ്രഹ്മശക്തി. 6

1088 വൃശ്ചികം 15–ാം നു- കാട്ടാശ്ശേരിയിൽ കുഞ്ഞ്, ഓച്ചംതുരുത്ത്, ഞാറക്കൽ പോസ്റ്റ്.



ബ്രഹ്മശ്രീ പരമഹംസബ്രഹ്മാനന്ദസ്വാമി ശിവ
യോഗിസൽഗുരു പാദങ്ങളിലെ ഏകോത്തര
ഷഷ്ടിപൂർത്തിതിരുനാൾ മംഗളാശംസാ

അഹിംസാ പരമോധർമ്മഃ

ശ്ലോകങ്ങൾ.

ബ്രഹ്മാവീശൻ തുടങ്ങീടുന്നവിബുധജനം
സേവ ചെയ്യുന്ന ദിവ്യ–
ബ്രഹ്മാനന്ദത്തെ നാദോപരിവിരവിലഹി
ഞ്ഞിന്നു സിദ്ധാശ്രമത്തിൽ

ഉന്മേഷം നല്കിയോഗാൽസുജനകുമുദസം-
ഘത്തിനും സ്വല്പധീക്കും
ബ്രഹ്മാനന്ദാഭിധൻ സൽഗ്ഗുരുസുകൃതിജയി-
ക്കുന്നു പൂർണ്ണേന്ദുപോലെ. 1

ആരാണാരാഞ്ഞു ലോകസ്ഥിതിമുഴുവനറി-
ഞ്ഞാശ്രുക്ലേശാതെ കണ്ടും
താരാനന്ദാബ്ധി തന്നിൽപ്പരിചിനൊടലയി-
പ്പിച്ചു കൊണ്ടാത്തമോദം
നേരായുള്ളോരു മാർഗ്ഗം സകലരുമറിവാ-
നദ്യമിക്കുന്നു ദിവ്യ
ശ്രീരാജന്മൂർത്തിയാമിത്തിരുവടിയൊഴികേ-
ധന്യനായന്യനോർത്താൽ. 2

അന്തസ്സാരം ഗ്രഹിക്കാതഹഹ ബഹുവിധം
കർമ്മകാണ്ഡാന്ധകാര-
ഭ്രാന്തന്മാരായ ഹിന്ദുക്കളിലുരുകൃപപൂ-
ണ്ടായ്മമാനന്ദസൂത്രം
ചന്തത്തിൽത്തീർത്തു തത്വപ്പൊരുളരുളിവിള-
ങ്ങുന്നതിന്നീ ജഗത്തിൽ
ചിന്തിച്ചാൽ യോഗവിദ്യാഗുരുമഹിതഗുണാ-
ധാരനീധീരനെല്ലൊ. 3

അന്തല്ലക്ഷ്യത്തിലന്തക്കരണമരമുറ-
പ്പിക്കുകിൽ ചിന്തയാകും
ചെന്തീയിങ്കൽ പതിക്കാശലഭ സദൃശമായ്
ഭ്രാന്തിയും ശാന്തിതേടും
സ്വാന്തത്തിൽത്തന്നെ സച്ചിൽസുഖഗതിയണയും
വാദമില്ലെന്നു സദ്ബോ-
ധന്തസ്വാന്തം നമുക്കിപ്പരമഗുരുപരം
പാഠമായ് തന്നുവല്ലൊ. 4

സാനന്ദം ഹിന്ദുവേദക്കടലിനെ വല്യതാം
ബുദ്ധികൊണ്ടുന്മഥിച്ചി-
ട്ടൂനം കൂടാതെ കൈപ്പററിയ മഹിതമതാം
രാജയോഗാമൃതത്തെ
പാനം ചെയ്യിച്ചു സേവിപ്പവരുടെയളവി-
ല്ലാത്ത സംസാരമാകും
ദീനം തീക്കുന്നതോത്താലഖിലജനസമാ
സേവ്യനീ ദിവ്യവൈദ്യൻ. 5

കുട്ടിക്കാരുണ്യവായ്പോൽ കുതുകമൊടു രചി-
ച്ചുള്ള മോക്ഷപ്രദീപം
കാട്ടിശ്രീമുക്തിലോകപ്പെരുവഴിയിലുറ-
ഞ്ഞുള്ള ഗാഢാന്ധകാരം
ഓട്ടിച്ചുംകൊണ്ടു നമ്മെപ്പരിചൊടുപരമാ-
നന്ദധാമാന്തരത്തിൽ
തട്ടിക്കേററിസ്സുഖിപ്പിപ്പതു മമലമഹാ
കീത്തിയീമൂത്തിയല്ലൊ. 6

ഭക്ഷിച്ചോരോ പദാത്ഥങ്ങളെയനുദിനമി-
ക്കക്ഷി രക്ഷസ്സുമാത്രം
ദീക്ഷിക്കും മത്ത്യലോകം മൃഗകുലസമമാ-
ണെന്നുരച്ചാത്മതത്വം
ലക്ഷിപ്പിച്ചീ ജനത്തെപ്പരമപദവിയിൽ-
ച്ചേത്തുകൊള്ളും വിശേഷം
വീക്ഷിച്ചാലീമഹാത്മാഗുണഗണമിയലും
ദക്ഷിണാമൂത്തിയല്ലൊ. 7

കമ്മക്കാടൊക്കെ യോഗാനലനിലെരിപൊര
ച്ചായ്മായോരഹിംസാ
ധമ്മത്തെക്കീത്തനംചെയ്തതിദുരിതകരം
ജാതിഭേദം തകത്തും
ശമ്മത്തെപ്പാരിടത്തിൽ സ്ഥിരിചനൊടണയ
ക്കുന്നതോത്തേങ്കിലിശ്രീ
മമ്മജ്ഞന്മാരിലഗ്രേ സരനഹഹമഹാ
സിദ്ധനാം ബുദ്ധനല്ലൊ.

സാരംയോഗത്തെവിദ്വന്മണികളുമറിയാ-
ഞ്ഞുള്ള ദുഃഖത്തെ നീക്കാൻ
ധീരാത്മാവീമഹാത്മാപരമസുഖരസാ-
ധാനമാം യോഗമാർഗ്ഗം
നേരായുൽഘോഷണം ചെയ്തുണർവുമതമതി-
ന്നത്ഭവിപ്പിച്ചതോർത്താ
ലാരാലും സേവ്യനായോരതി മഹതിഗുണാ-
വാസനാമാദി നാഥൻ. 9

ഹംസാത്മാവോട്ട ചേരാമെളിയവനമരം,
ചിത്തചാഞ്ചല്യമത്രെ
സംസാരം, ചിത്തവൃത്തിക്ഷയമതുമഹിതം
മോക്ഷമെന്നും സുയുക്ത്യാ
സംസാരിച്ചാശ്രയിപ്പോരുടെയകമതിലു
ള്ളാധിതീർക്കുന്നതോർത്താൽ
പുംസാമാരാദ്ധ്യനാമീഗുണനിധി, സുഗുണ-
ശ്രേഷ്ഠനാംശ്രീ വസിഷ്ഠൻ. 10

വ്യോമസ്ഥാനത്തിലന്തക്കരണമതുനിറു-
ത്തീട്ടുവീണാദിനാദ-
സ്തോമത്തെക്കേട്ടുകേട്ടാവഴിയമൃതപദം
കണ്ടുസംസിദ്ധനായി
കാമന്തന്നെക്കരിച്ചാനിടാലനയനവും
പൂണ്ടനൃക്കൾക്കയോഗ-
ക്ഷേമത്തെച്ചേർക്കുമിശ്രീഗുണജലധിജഗൽ
ഭദ്രനാം രുദ്രനല്ലോ 1

നേരിട്ടിക്കർമ്മകാണ്ഡാസുരവരനെവധി-
ച്ചീടുവാൻ വേണ്ടിവന്നി-
പ്പാരിൽപുണ്യാവതാരം പരമസുഖകരം
ചെയ്തോരീദിവ്യമർത്ത്യൻ
ശ്രീശ്രീമാനുദാരാശയമണിയറുപ-
ത്തൊന്നതാം വത്സരംസം-
പൂരിപ്പിക്കുന്നതാമീദിനമിതുസുദിനം
തന്നെ സന്ദേഹമില്ല. 12

ആവിർമ്മോദേനവീണ്ടും നയവഴിയിനിയും
  വിസ്തരിച്ചീടുവാനായ്
ഭാവിച്ചീടുന്നവിദ്യാമൃതജലനിധിയാ
  മീമഹാനിൽ സസൌഖ്യം
ഈവിശ്വത്തിങ്കൽ നൂറാണ്ടിനിയുമമരുവാൻ
  കുറുകാട്ടട്ടെനേരായ്
സേവിക്കുന്നോർക്ക സേവാഫലമരുളും
  ശാശ്വതൻ വിശ്വനാഥൻ. 13

11-9-1913 ശ്രീ രാജയോഗകൌമുദീ യോഗശാലാംഗങ്ങൾ കോഴിക്കോട്, നടക്കാവ്.



ബ്രഹ്മശ്രീപരമഹംസ ബ്രഹ്മാനന്ദസ്വാമി ശിവയോഗി സൽഗുരുപാദാരവിന്ദങ്ങളിലേക്ക്

കുമ്മി.

മാനനീയന്മാരാം സത്തുക്കളെ,
ഞാനല്പമൊന്നുര ചെയ്തീടുന്നേൻ
മാനസംനിത്തിയ തൊട്ടുശ്രവിക്കുവാൻ,
സാനന്ദംകൂപ്പുന്നേൻ യോഗപ്പെണ്ണേ തെല്ലും
മാനംനടിക്കാതെജ്ഞാനപ്പെണ്ണേ.

ആലത്തൂർ സിദ്ധാശ്രമമതിങ്കൽ,
ആലസ്യമെന്നിയെ വാണെഴുന്ന
കാലകാലഭക്ത്യ ബ്രഹ്മനന്ദസ്വാമി,
ശ്രീലൻ ശിവയോഗിയോഗപ്പെണ്ണേ, ലോക
മാലകററും മൂത്തിജ്ഞാനപ്പെണ്ണേ.

രാജശ്രീയാളുന്ന ഹിന്തുമതെ,
വ്യാജപ്രമാണത്താൽ മുടിപ്പോയ
രാജയോഗത്തിൻപ്രകാശസ്ഥാനമാമീ
രാജയോഗീമഹാൻ യോഗപ്പെണ്ണേ ലോക
പൂജനീയനേകൻ ജ്ഞാനപ്പെണ്ണേ

അന്യായമാൎഗ്ഗത്തിൽ ചാടിക്കുന്ന
നിന്ദ്യപ്രമാണങ്ങരം തച്ചുടച്ചു
മാന്യപദവിയെ ക്കാട്ടീടുമീമഹാൻ
ധന്യൻധന്യൻധന്യൻ യോഗപ്പെണ്ണേ ആക്കും,
മാന്യൻമാന്യൻമാന്യൻ ജ്ഞാനപ്പെണ്ണേ, 4

മോക്ഷമാൎഗ്ഗത്തിലുറഞ്ഞിരുന്നോം-
രക്ഷയമായീടുമന്ധകാരം
മോക്ഷപ്രദീപശിഖയാലകററിയ,
ദക്ഷനാണീമഹാൻ യോഗപ്പെണ്ണേ ഇതു.
പക്ഷവാദമല്ല ജ്ഞാനപ്പെണ്ണേ. 5

സിദ്ധാന്തഭ്രാന്തിയെത്തീൎത്തുഹന്നു,
സിദ്ധാന്തമെല്ലാക്കും ബോധിപ്പിച്ചു
സിദ്ധാസനക്രമം കാട്ടിയതുമിങ്ങി
ശുദ്ധാന്തരംഗൻ താൻ യോഗപ്പെണ്ണേ ആക്കും
സിദ്ധാന്തമില്ലിതിൽ ജ്ഞാനപ്പെണ്ണേ. 6

ആശിച്ചു കമ്മകാണ്ഡത്തിൽ ജനം
ക്ലേശിപ്പതുകണ്ടു കാരുണ്യത്താൽ
ശ്രീ ശിവയോഗരഹസ്യമതുണ്ടാക്കി,
വാശിയെത്തീൎത്തും യോഗപ്പെണ്ണേ ലോക
ദേശികനീ മഹാൻ ജ്ഞാനപ്പെണ്ണേ. 7

ആനന്ദതത്വമറിയായ്കയാൽ
ദീനന്മാരായുള്ള ഹിന്തുക്കളെ
ആനന്ദസൂത്രമതു തീൎത്തുരക്ഷിച്ചു,
ദീനദയാളുവും യോഗപ്പെണ്ണേ യോഗ,
ജ്ഞാനവാനീ മഹാൻ ജ്ഞാനപ്പെണ്ണേ. 8

എന്നു കാരപ്പറമ്പ് തത്വപ്രകാശികാ സംസ്കൃത പാഠ
[illegible]ാദ്ധ്യാപകൻ ബ്രഹ്മശ്രീ വയലേരി കുഞ്ഞിക്കണ്ണൻ ഗുരു
ക്കളുടെ ശിഷ്യൻ എം. നാണുആശാൻ, തിരുവനന്തപുരം.

15_6_1913.



സത്യഗുരു

ബ്രഹ്മശ്രീ

പരമഹംസ ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വര പാദാരവിന്ദാഭ്യാം നമഃ

അഹിംസാ പരമോധമ്മഃ
ശിവയോഗീശ്വരൻ തിരുമനസ്സിലെ

തിരുനാംമംഗളം

1089 ചിങ്ങത്തിലെ ഉത്രാടം സ്വാമികളുടെ
അറുപത്തൊന്നാമത്തെ തിരുനാളാകുന്നു.
ഈ പരമഹംസപാദങ്ങൾ ഇനിയും
അനേകാണ്ടു വിജയിക്കട്ടെ.

ശ്ലോകങ്ങൾ

ആചാരദോഷമുളവായ് വളരുന്ന കാല–
മാചാര്യരായ് ചിലമഹത്തുക്കളുത്ഭവിക്കും
ആശാന്തമാനസരനല്പയശോവിശേഷ–
മാശാന്തരങ്ങളിൽ നിറയ്ക്കുവതും പ്രസിദ്ധം.

അമ്മാഹാത്മ്യം ചേർന്ന യോഗീന്ദ്രനാകും
ബ്രഹ്മാനന്ദസ്വാമിതൻ ജന്മതാരം
സമ്മോദം കൈക്കൊണ്ടു ഘോഷിപ്പതോർത്താൽ
നിമ്മാത്സര്യന്മാർക്കു പാരം രസിക്കും 2

അറുപതുമൊന്നും വത്സര
മധുനാതികയുന്നൊരിമ്മഹാസ്സുകൃതി
അതിസുഖമിനിയും ചിരതര
മവനിയിൽ വാഴാൻ തുണയ്ക്കു ചിദ്രൂപൻ.

കവി കെ. സി. കേശവ



വേദാഗമാദിവഴിപോൽ ഹൃദയേധരിച്ച
വേദാന്തവേദ്യനമലൻ പുരുപുണ്യശാലി
നാദാന്തസത്മനി, മനോലയമാന്ന ധീരൻ
പാദാന്തികത്തിൽനിയതംതലതാഴ്ത്തിടുന്നേൻ 1

ദുഃഖ്യടോല്ക്കട ഭവക്കടൽ തന്നിൽ
ദീഘ്യകാലമലയുന്നനരക്കു്
അഘ്യമായ പദമേകുവൊരങ്ങേ
ദീഘ്യദണ്ഡനതിരേവഗതിമ്മേ 2

കടിഞ്ഞാൺപൊടിഞ്ഞങ്ങുടൻ ചാടുമശ്വം
പിടഞ്ഞോടുമപ്പോലെയോടുന്ന ചിത്തം
തടഞ്ഞീടുവാനുള്ള വീടിന്നുകാണി–
ച്ചടഞ്ഞീടുമാറാക്കവോനെത്തൊഴുന്നേൻ. 3

ബ്രഹ്മാനന്ദപയോധിയിൽ പ്രതിദിനം മുങ്ങാതെലോകങ്ങളംദു–
ഷ്ക്കമ്മാനന്ധവനാന്തരേവലയുമാ വല്ലായ്മ പോക്കി ക്ഷണം
ഉണ്മാനിന്നു സുഖാമൃതം വെളിയിൽ വച്ചുള്ളോരു യോഗീന്ദ്രനാം
ബ്രഹ്മാനന്ദഗുരുപ്രവീരനിനിയും വാഴണമെന്നും ശിവേ. 4

കുഞ്ഞുണ്ണിവൈദ്യൻ മൈലാപറമ്പു് വീടു്,
തണ്ണീർമുക്കം, ചേർത്തല.



അറുപത്തൊന്നാമത്തെ
തിരുനാളിന്നാണു യോഗിവയ്യന്നു
പെരുകുമരോഗാദികളൊട്ടു
മരുവാനെന്നും തുണെയ്ക്കണം ദൈവം. 1

ഭോഗാദിദോഷമകലത്തു വെടിഞ്ഞു രാജ–
യോഗം ധരിച്ചമരുമീ സുകൃതിക്കു തെല്ലും
രോഗാദി ദുഃഖമണയാതറുന്നൂറു വഷം
പ്രാഗത്ഭ്യമോടിഹ വളത്തുക സർവ്വശക്തി. 2
കൊട്ടാരത്തിൽ കൊച്ചിപ്പിള്ള വൈദ്യൻ ചേപ്പുകൾ.



കർമ്മത്തിൽ പ്രതിപത്തിയുള്ളവരെയെല്ലാരേയുമോടിച്ചു സ-
ദ്ധർമ്മത്തിൻ പടികാട്ടിടുന്ന ശിവയോഗിസ്വാമി നിഷ്കന്മഷൻ
ശർമ്മത്തോടിതുപോലെയെന്നുമവനിത്തട്ടിങ്കൽ വാണീടുവാൻ
നിർമ്മായം സതതം തുണയ്ക്കുകകണക്കെന്യേമൃഡാനീപതേ. 1

കെ.കെ. കുട്ടിവൈദ്യൻ കണ്ണാടി, പുളിങ്കുന്ന്.



കരവിട്ടുഭവാംബുരാശിമദ്ധ്യ
ത്തിരതല്ലേററു തിരിഞ്ഞു മുക്രകുത്തും
നരരാശിയെ "യോഗ" മിന്നൽബോട്ടിൽ
ക്കരകൂട്ടും ശിവയോഗിയെന്റെ ദൈവം. 1

ചോടുതൊട്ടു മുകളെണ്ണിയേറുവാൻ
പാടുപെട്ടു വലയുന്ന കൂട്ടരെ
കേടുപോക്കി നടുനാഡിയൂടെ നൽ
കൂടു ചേർപ്പവനിവന്റെ തമ്പുരാൻ. 2

നരതതിക്കു സുഖാമൃതമേകുവാൻ
നരശരീരമെടുത്ത പരാപരൻ
പരമഹംസനമാനുഷ യോഗിനി-
ദ്ധരണിയുള്ളളവും വിളയാടണേ. 3

ആനന്ദയോഗി എറണാകുളം, ചേരാനല്ലൂർ.



ബ്രഹ്മശ്രീ പരമഹംസ ബ്രഹ്മാനന്ദസ്വാമി ശിവയോഗി
സൽഗുരു പാദങ്ങളിലെ ഏകോത്തര ഷഷ്ടിപൂർത്തി

തിരുനാൾ മംഗളാശംസാ പദ്യങ്ങൾ.

മറകളിൽ മറവായിപ്പെട്ടൊരാ രാജയോഗം
പുറവിലിഹ പരത്തീട്ടുള്ള യോഗീശ്വരന്നു
അറുപതൊടൊരു വർഷം പൂർണ്ണമായ് വന്നതിന്നീ
യറിവുടയമഹാത്മാ വാഴണം ദീർഘകാലം.

ധൎമ്മാധൎമ്മമറിഞ്ഞിടാതമിതമാമജ്ഞാന കൎമ്മങ്ങളാ-
ലമ്മാനാട്ടിയഹോവലഞ്ഞുയിർവെടിഞ്ഞീടുന്ന മാലോകരേ
നിൎമ്മായം നിജബോധ ശാശ്വതസുഖംനല്കീട്ടു രക്ഷിച്ചിടും
ബ്രഹ്മാനന്ദമഹാശയൻഭുവിവിളങ്ങീടുന്നു യോഗീശ്വരൻ. 2

വെള്ളംതീമണ്ണുകാററും ഗഗനവുമിവയാ-
ലുള്ളോരീയമ്പലത്തി-
ന്നുള്ളിൽ ദൈവം വസിക്കുമെന്നതലുചിലവു ചെ-
യ്തമ്പലത്തെച്ചമച്ചു
കള്ളം കൈവിട്ടു കല്ലിൽക്കവിണു തൊഴുതിടും
കൂട്ടരെ യുക്തിപൂർവ്വം
പിള്ളക്കും ഹാ ജയിപ്പാനറിവരുളിയയീ-
യോഗി വാഴേണമെന്നും. 3

ക്ഷീരാംഭോരാശി മഥിച്ചുഡുപതിയെയെടു-
ത്തന്ധകാരം കെടുത്തി-
പ്പാരാകെക്കാന്തിചേൎത്താവിധമഖിലമതം
മഥനംചെയ്തു ബുദ്ധ്യാ
പേരാളും രാജയോഗക്കളർമതിയെയുദി-
പ്പിച്ചൊരീ പുണ്യവാനാ-
ണ്ടീരാറാറെട്ടുമൊന്നും സുഖമൊടുതികയു-
ന്നിദ്ദിനം സദ്ദിനം താൻ. 4

മാലോകൎക്കമാലകററിസുഖമു-
ണ്ടാക്കാനെളുപ്പത്തിലായ്
ശീലിപ്പാനുതകുന്ന യോഗവഴിയെ
പ്പാലിച്ചുമാലെന്നിയേ
പാലോടൊന്ന നിറംകലൎന്നയശസാ-
മൌഢ്യാന്ധകാരം കള-
ഞ്ഞീലോകത്തിനു വെണ്മചേൎത്ത ശിവയോ-
ഗീന്ദ്രൻ ചിരം വാഴണം. 5

ആനന്ദചന്ദ്രോദയ യോഗശാലാ,
913. തളാപ്പ് - കണ്ണൂർ.



ആനന്ദശ്രീ

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ സന്നിധാനത്തിലേക്കു്.

ആനന്ദഏവ വിജയതെ മനഃസ്വസ്ഥതൈവാനന്ദഃ

അഹിംസൈവ പരമോധർമ്മഃ

അവിടത്തെ കല്പനപ്രകാരം യോഗത്തിൽ നല്ലവണ്ണം അഭ്യാസം ചെയ്തുവരുന്നുണ്ടു്. നാദങ്ങളും കേൾപ്പാൻ ഇടവരുന്നതിനാൽ അത്യന്തം സന്തോഷിച്ചുകൊള്ളുന്നു....................

എന്നു്, അവിടത്തെ ശിഷ്യനായ പുത്തലത്തില്ലത്തു്
ശ്രീധരൻ നമ്പൂതിരി, ശിവപുരം, മാലൂരു്
പോസ്റ്റു് ചാവശ്ശേരി.
1099 ചിങ്ങം 21-ാംതീയതി



സത്യഗുരു

ഭഗവൻ ശ്രീമൽ പരമഹംസ ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വര പാദാരവിന്ദാഭ്യാം നമഃ

യോഗിനീമാതൃ പാദാരവിന്ദാഭ്യാം നമഃ

ആനന്ദഏവ വിജയതേ!

അഹിംസൈവ പരമോധർമ്മഃ

ആലത്തൂർ പരിശുദ്ധ സിദ്ധാശ്രമത്തിൽ യോഗിനീ[illegible] സമേതനായി രാജയോഗാനന്ദപദവിയിൽ ആനന്ദിച്ചരു[illegible] ശ്രീമത് പരമഹംസ ബ്രഹ്മാനന്ദസ്വാമി ശിവയോഗി [illegible] ഗുരു പാദാരവിന്ദങ്ങളിൽ തിരുമനസ്സിലെ 66-ാമത്തെ ഉ[illegible] തിരുനാൾ ദിവസമായ ഈ സുദിനത്തിൽ അവിടത്തെ[illegible] ല്യമേറിയ സന്താനങ്ങളായ പെരുന്നേർമംഗലം [illegible] പരമഹംസബ്രഹ്മാനന്ദസ്വാമിയോഗി ആനന്ദസമാ[illegible]

വിനയാദരപുരസ്സരം സമൎപ്പിക്കുന്ന

**മംഗളപത്രം**

സ്വാമിൻ പരമഗുരോ!

കൊല്ലവൎഷം 1028-ാമതു് ചിങ്ങമാസം ഉത്രാടം നക്ഷത്രം വരെ അജ്ഞാനാന്ധകാരത്തിൽ മറഞ്ഞുകിടന്നിരുന്ന ആനന്ദമതത്തെ വെളിപ്പെടുത്തി സകലരും ആത്മസാക്ഷാല്ക്കാരാനന്ദമനുഭവിക്കുന്നതിനു് അവകാശികളും അൎഹന്മാരുമാണെന്നു പ്രമാണയുക്ത്യനുഭവങ്ങളെക്കൊണ്ടു് തെളിയിക്കുന്നതിനു് സത്യഗുരോ! അവിടുന്നല്ലാതെ ആൎക്കും ഇതേവരെ സാധിച്ചിട്ടില്ല

ഇവിടെ ഒരു ആനന്ദയോഗശാല ഉണ്ടാകുന്നതിനും ഈ ദേശക്കാൎക്കു അതിൽ ചേൎന്നിരുന്നു ആനന്ദിക്കുന്നതിനും ഇടയായിട്ടുള്ളതു് ആനന്ദദായകനായ അവിടുത്തെ കരുണാതിരേകം നിമിത്തമാകുന്നു.

ലോകയോഗക്ഷേമത്തിനായിക്കൊണ്ടുള്ള അങ്ങയുടെ നിരന്തരമായ പ്രയത്നം സൎവ്വഥാ സഫലീഭവിച്ചു കാണുന്നു.

അവിടുത്തെ ജ്ഞാനാഗ്നിയിൽ കൎമ്മകാണ്ഡക്കാടിന്റെ ദഹനം ദിനംപ്രതി വൎദ്ധിച്ചുവരുന്നതിനാൽ കൎമ്മകാണ്ഡാചാൎയ്യന്മാർ അഭയസ്ഥാനം വേറെ അന്വേഷിച്ചു തുടങ്ങിയിരിക്കുന്നു എന്നുള്ളതും ഈ സന്ദർഭത്തിൽ പ്രസ്താവയോഗ്യമാകുന്നു.

അല്ലയോ പരമാനന്ദാനുഭവോപദേശരസിക ശിരോമണേ!

ഇനിയും അനേകം തിരുനാൾമംഗളങ്ങൾ അവിടുത്തെ പാദാരവിന്ദങ്ങളിൽ സമൎപ്പിക്കുന്നതിനു ദാസരായ അടിയങ്ങൾക്കു് ഭാഗ്യമുണ്ടാകുവാൻ അവിടുത്തെ കരുണാതിരേകത്തെ അപേക്ഷിച്ചും ആനന്ദമാതാപിതാക്കളായ തിരുമേനികൾക്കു സകലവിധമായ മംഗളങ്ങളേയും ആശംസിച്ചും ഈ മംഗളപത്രം വിനയാദരപുരസ്സരം മുക്തിമാൎഗ്ഗോപദേശകനായ തിരുമനസ്സിലെ തൃപ്പാദങ്ങളിൽ സമൎപ്പിച്ചു കൊള്ളുന്നു.

എന്നു്, 1094-ാമാണ്ടു ചിങ്ങമാസം 31-ാംനു-
16_9_1918

ടി. സമാജാംഗങ്ങൾ



ആനന്ദ ഏവ വിജയതെ മനോജയ ഏവ മഹാജയഃ
മനഃസ്വാസ്ഥ്യതൈവാനന്ദഃ അഹിംസൈവപരമോധർമ്മഃ

## തിരുനാൾമംഗളം



സിദ്ധഗുരു

പരമഹംസ ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വരൻ തിരുമനസ്സിലെ 70-ാമത്തെ പുണ്യജന്മർക്ഷമായ 1098 ചിങ്ങത്തിലെ ഉത്രാടം തിരുനാളായ ഈ സുദിനത്തിൽ തിരുമനസ്സിലെ ഭക്തശിഷ്യസന്താനങ്ങളായ കൊളമ്പ് രാജയോഗാനന്ദസമാജാംഗങ്ങളായ അടിയങ്ങൾ ഭക്തിബഹുമാനാദരപൂർവ്വം സമർപ്പിക്കുന്ന

## മംഗളപത്രം



ഹേ! രാജയോഗീശ്വര! ഭഗവൻ! സിദ്ധഗുരൊ! തിരുമേനി സർവ്വോൽക്കർഷേണ വർത്തിച്ചാലും! മതമാകുന്ന മഹാസമുദ്രത്തിൽ മുങ്ങിമയങ്ങി കരകാണാതെ ദുഃഖിക്കുന്ന മർത്ത്യന്മാരെ ജാതിമതഭേദമെന്നിയെ ആനന്ദസൂത്രം വഴിക്ക് ആനന്ദമതക്കരക്കണച്ച് ആനന്ദിപ്പിച്ചുംകൊണ്ടു ആലത്തൂർ പരിശുദ്ധ സിദ്ധാശ്രമത്തിൽ ഇരുന്നരുളുന്ന ഹെ പരമ കാരുണിക! തിരുമനസ്സിലേക്ക്

മംഗളം ഭവിക്കട്ടെ.

ഹേ കർമ്മകാണ്ഡ ദുഷ്ടരാക്ഷസഹന്താവെ! ഗാത്രക്ഷേത്രത്തിലുള്ള ആനന്ദവിഗ്രഹത്തെ അറിയാത്ത കേവലം കല്ല് മരം, മുട്ടി, ചെമ്പിരുമ്പ് ഇത്യാദികളാൽ ഓരോവികൃതി സ്വരൂപത്തിലുള്ളഊമവിഗ്രഹങ്ങളെ സൃഷ്ടിച്ച് ബാഹ്യക്ഷേത്രങ്ങളിൽ നാട്ടിവെച്ച് ദൈവഭാവനയാആരാധിച്ചു ലോകത്തെ അജ്ഞാനകർമ്മത്തിൽ അകപ്പെടുത്തുന്ന ആചാര്യന്മാരായ കർമ്മകക്ഷി കമ്പനിക്കാരുടെ അമ്പലക്കോട്ടകളെ സമൂലം ദഹിപ്പിച്ച

മഹാജ്ഞാനാഗ്നി സ്വരൂപനായി വിളങ്ങുന്ന ഹേ യോഗിരാജൻ! അങ്ങേക്കു് മംഗളം ഭവിക്കട്ടെ.

പൌരാണികന്മാർ ഖഡ്ഗി എന്നു് ഒരവതാരം ഉണ്ടു് എന്നു് പറയുന്നതിനെ വിശ്വസിക്കുന്നവരുണ്ടെങ്കിൽ അതു് അങ്ങുന്നു് എന്നല്ലയൊ വിശ്വസിക്കേണ്ടതു്; കർമ്മകാണ്ഡദുഷ്ട രാക്ഷസനെ ഖണ്ഡംഖണ്ഡമായി ജ്ഞാനഖഡ്ഗംകൊണ്ടു ഖണ്ഡിച്ചതു് അങ്ങുന്നല്ലയൊ; ആ രാക്ഷസബാധയിൽ പെട്ട ജനങ്ങളെ രാജയോഗത്താൽ ആനന്ദിപ്പിക്കുന്നതും അങ്ങുന്നല്ലയൊ; ഇതിൽ മീതെ ഒരു ദുഷ്ടസംഹാരവും ശിഷ്ടപരിപാലനവും ലോകത്തിൽ എന്താ ഉള്ളതു്; മററുള്ള ദുഷ്ടന്മാരെ കൊല്ലുവാൻ അവതാരം എന്തിനു്? പണ്ടൊരുകാലത്തും ഉണ്ടാകാത്തവിധത്തിൽ 1914 മുതൽ 1919 വരെ ഉണ്ടായ ലോകമഹാഭയങ്കര യുദ്ധത്തിൽ ഈശ്വരൻെറ അവതാരം വേണ്ടിവന്നുവൊ? തീർത്ഥപാദൻ, സന്യാസി, സൽഗുരു; അദ്വൈതി, സ്വാമിയാർ ആനന്ദൻ ജ്ഞാനി, യോഗി, പരമഹംസൻ എന്നും മററും പറയപ്പെടുന്ന ആചാര്യന്മാരെയും ജനങ്ങളെയും രാജാക്കന്മാരെയും അവതാരങ്ങൾ എന്നു് പൂജിക്കപ്പെട്ടുവരുന്നവരേയും കൂടി പ്രാർത്ഥനാവിഗ്രഹാരാധനാദി കർമ്മശൃംഖലകൾകൊണ്ടു ബന്ധിച്ചു മതമാകുന്ന കാരാഗൃഹത്തിൽ (ജേലിൽ) ഇട്ടുകഷ്ടപ്പെടുത്തുന്ന കർമ്മകാണ്ഡ രാക്ഷസനെ ഖണ്ഡിച്ച തിരുമേനിയല്ലാതെ ഖഡ്ഗി എന്നവതാരം വേറെ ഏതു്? ശ്രീരാമാദികൾ രാവണരാക്ഷസാദികളെ വധിച്ചിട്ടുണ്ടെങ്കിൽ അതിൽ എന്താചാത്രം? അതു് താല്ക്കാലിക ദുഃഖനിവൃത്തിമാത്രം. ശ്രീരാമാദികളെ കൂടി കർമ്മശൃംഖല കൊണ്ടു ബന്ധിച്ച കർമ്മകാണ്ഡരാക്ഷസനെ വധിച്ചു് കേരളത്തിൽ രാജയോഗ രാജിതമായ ആനന്ദമതത്തെ സിദ്ധവേദത്താലും സിദ്ധോപദേശത്താലും പ്രദർശിപ്പിച്ചതാണു് അഭൂതപൂർവമായ അത്ഭുതകർമ്മം. എന്തുകൊണ്ടെന്നാൽ ഇതു് ആസ്തികന്മാർക്കും നാസ്തികന്മാർക്കും കൂടി ആത്യന്തികദുഃഖനിവൃത്തിക്കു് ഉതകുന്നതാകുന്നു. കേരളത്തിൽ ദിവസംപ്രതി പുതിയ പുതിയ ക്ഷേത്രനിർമ്മാണങ്ങളും വിഗ്രഹാരാധനാദികർമ്മങ്ങളും വദ്ധിച്ചുകൊണ്ടിരിക്കുന്നു. വടക്കെ ഇന്ത്യയിൽനിന്നു് ചില ആചാര്യന്മാർ വന്നു് പ്രസംഗിക്കുന്ന പ്രസംഗങ്ങൾ അവക്കു് ദൊഹദ

ക്രിയയായിട്ടിരിക്കുന്നു — പോഷക കർമ്മമായിരിക്കുന്നു. ആ സ്ഥിതിക്ക് തിരുമേനിയുടെ സിദ്ധകൃതികൾ പുറപ്പെട്ടതു? അടിയങ്ങളുടെ ഭാഗ്യം എന്നല്ലാതെ എന്താപറവാനുള്ളത്? 1069-ാമാണ്ടുമുതൽ പുറപ്പെട്ട ഭഗവൽകൃതികളായ സൂക്ഷ്മവേദങ്ങളുടെ പ്രചാരം നിമിത്തമാണ് കേരളത്തിൽ ജാതിഭേദവിഗ്രഹാരാധനാദി ഖണ്ഡനപ്രസംഗത്തിനും, മിശ്രഭോജനത്തിന്നും, രാജയോഗപ്രചാരത്തിന്നും കർമ്മകാണ്ഡരാക്ഷസന്നു അടിമകളായിക്കിടന്നിരുന്ന അടിയങ്ങൾ സ്വതന്ത്രന്മാരായി ആനന്ദികളായിതീരുന്നതിനും സംഗതിവന്നതു്. അതുകൊണ്ടാണ് ഹേ കർമ്മകാണ്ഡദുഷ്ടരാക്ഷസഹന്താവെ! ഹേ രാജയോഗാവതാര ഭൂമെ, ഹേ ആനന്ദമതപ്രദർശക! ഹേ സിദ്ധഗുരൊ! എന്നും മററും തിരുമേനിയെ സ്തുതിക്കുന്നതു്. തിരുമേനിയുടെ കൃതിപോലെ ഒരു കൃതി പണ്ടുണ്ടായിരുന്നു എങ്കിൽ ഈ കേരളഖണ്ഡം എന്നല്ല ഭാരതഖണ്ഡം മുഴുവൻ ജാത്യാചാരവിഗ്രഹാരാധനാദി കർമ്മകാണ്ഡരാക്ഷസന്നു് അടിമപ്പെട്ടുകയല്ലായിരുന്നു. തിരുമേനിയുടെ മോക്ഷപ്രദീപാദികൃതികൾകൊണ്ടാണ് അടിയങ്ങൾ പരമ്പരയാ പാരായണംചെയ്തു പൂജിച്ചുവന്നിരുന്ന ഭഗവൽഗീതാദി പ്രമാണങ്ങളേയും അവതാരാദികളേയും ഉപേക്ഷിച്ചു വേൽകൃതിയേയും ഭവാനെയും പൂജിച്ചുവരുന്നതും പുരാതനകാലത്തു് അപൂർവ്വം ചില യോഗീശ്വരന്മാരാൽ അനുഭവിക്കപ്പെട്ട രാജയോഗാനന്ദത്തെ ഇക്കാലത്തു് ഈ അടിയങ്ങൾക്കു് അനുഭവിപ്പാൻ സംഗതി വരുത്തിയ ഹേ യോഗീശ്വര! ആനന്ദഗുരൊ! അങ്ങുന്നു്ലോകയോഗക്ഷേമത്തിന്നുവേണ്ടി അനേകകാലം ജീവിച്ചിരിപ്പാൻ അഭിലഷിച്ചുംകൊണ്ടു് ഈ മംഗളപത്രത്തെ അങ്ങത്തെ അടിമലരിൽ അർപ്പിച്ചുകൊള്ളുന്നു.

പദ്യങ്ങൾ.

1 സിദ്ധമതോദ്ധാരകനാർ? സാക്ഷാൻ ശിവയോഗിയോ യോഗ്യൻ
ബുദ്ധാദികളും കൂടി സിദ്ധമതത്തെ പ്രസിദ്ധമാക്കി

2 സിദ്ധാനുഭൂതി മുതലാക്കിയ സിദ്ധവേദം
ഇദ്ധാത്രിയിൽ പ്രഥമതഃ പ്രകടീകരിച്ച

സിദ്ധൻ ദയാളു സമദൃക്ശിവയോഗി യോഗ്യൻ
സിദ്ധാശ്രമത്തിൽ മരുവുന്നതു ലോകഭാഗ്യം.

3 സിദ്ധോപദേശ കൃതിയാലിഹ കേരളത്തെ
ഉദ്ധൃത്യഭാരതമശേഷവുമുദ്ധരിപ്പാൻ
ശ്രദ്ധാളുവായി മുതിരും ശിവയോഗി യോഗ്യൻ
സിദ്ധാശ്രമത്തിൽ മരുവുന്നതു ലോകഭാഗ്യം.

4 അമ്മഹായോഗിരാജൻെറ ജന്മർക്ഷ ദിനമിന്നഹൊ
ഇമ്മാനത്തിൽക്കിതിന്മീതെ സന്മഹോത്സവമേതഹൊ.

5 ആരാനന്ദമതത്തെ സിദ്ധമതമാംശ്രീരാജയോഗത്തിനാൽ
ആരാജിച്ചുപകരമായിയെവനും തീരുംവിധംചെയ്യുവൊ
ആരാലും പരിപൂജ്യനായി വിജയിച്ചീടുന്നൊരാ യോഗിരാട്
ആ ചന്ദ്രാർക്കമരോഗിയായി നിവസിച്ചീടട്ടെ സിദ്ധാശ്രമെ
എഴുപതുവയസാ ശോഭിച്ചെഴമസ്സൽസ്വാമിപാദരി നിയ്യമിഹ
അഴകൊടുവാഴണമുഴിക്കഴിവുവരും പ്രളയകാലപര്യന്തം

പരമഹംസ ബ്രഹ്മാനന്ദസ്വാമി
ശിവയോഗീശ്വര പാദാരവിന്ദാഭ്യാം നമഃ

എന്നു്, കൊളമ്പ് രാജയോഗാനന്ദ സമാജാംഗങ്ങൾ,
2-9-1922 — കൊളമ്പ്.



സത്യഗുരു പരമഹംസ ബ്രഹ്മാനന്ദസ്വാമി
ശിവയോഗീശ്വര ഭഗവൽ പാദാരവിന്ദാഭ്യാം നമഃ

ആനന്ദ ഏവ വിജയതേ | മനഃസ്വാസ്ഥ്യമേവാനന്ദഃ
രാജയോഗ ഏവ മഹായോഗഃ | അഹിംസൈവ പരമോധർമ്മഃ

ത സ്ഥാപകനും ആലത്തൂർ സിദ്ധാശ്രമ നിവാസിയും
ആനന്ദശ്രീ പരമഹംസ "ബ്രഹ്മാനന്ദസ്വാമി ശിവ
ഗി" തിരുമനസ്സിലെ എഴുപത്തിരണ്ടാമത്തെ തിരു
ളായ 1100 ചിങ്ങത്തിലെ ഉത്രാടത്തിൻെറ

ആഘോഷാവസരത്തിൽ സ്വാമികളുടെ വിനീത
ശിഷ്യന്മാരായ ആററിങ്ങൽ ആനന്ദസമാജാംഗ
ങ്ങൾ സപ്രശ്രയ ബഹുമാനം സമൎപ്പിക്കുന്ന

## മംഗളപത്രം

ബ്രഹ്മനിഷ്ഠയോടൊത്തേററം– ബ്രഹ്മാനന്ദമിയന്നിടും
ബ്രഹ്മാനന്ദഗുരോ! വീത– കന്മഷംശ്രേ! നമോസ്തുതേ. 1
ആണ്ടുതോറും ഭവാനുള്ള– ജന്മതാരമഹാമഹം
കൊണ്ടാടുംഞങ്ങൾതൻഭാഗ്യം വിജയിക്കട്ടെ മേല്ക്കുമേൽ. 2
ഭാവൽകജനി നക്ഷത്രം– സതാം സമ്മോദകാരണം
ജയിക്കട്ടേ ചിരംഭ്രമൌ– കൎമ്മരോദ്വേഗ ഹേതുകം. 3
സനാതനമതക്ഷീര– സമുദ്രത്തെ മഥിച്ചുടൻ
അമൃതെല്ലാൎക്കുമേകുന്ന– ദേവനങ്ങുന്നമാനുഷൻ. 4
ഭവൽകൃപ വഹിക്കുന്നോർ– ശിഷ്യർകിഞ്ചിജ്ഞർഞങ്ങളാൽ
പ്രാജ്ഞമ്മന്യമനസ്സാകം– കൎമ്മി നിശ്ശബ്ദനായിടും 5
യഥാൎത്ഥമെന്നു ബോധിച്ചാ– ലതുലോകോപകാരമായ്–
പ്രകാശിപ്പിക്കുമങ്ങാണി– ങ്ങാത്മവഞ്ചനവിട്ടൊരാൾ. 6
സ്തുതിക്കട്ടേ വെറുക്കട്ടേ– സ്വകൃത്യംചെയ്യുമേ മഹാൻ
അതിനാലവിടുന്നെന്നും– സ്വാഭിപ്രായമുരച്ചിടും. 7
നിർഭയം സ്വമതംചൊല്ലും ചുരുക്കം ചിലരിൽ ഭവാൻ
മുന്നണിത്തലയിൽ കേറി– നിൽപൂതേജസ്വിയായി
യാഗവിഗ്രഹപൂജാദി– ഭാഗമെല്ലാം വെറുംഭ്രമം
മൂഢരാണതു ചെയ്‌വോരെ– ന്നങ്ങുഘോഷിച്ചുനിർഭയം!
തവയുക്തിപ്രഹാരത്താൽ– കൎമ്മിമാൎത്താന്തരാകയാൽ
''അദ്വൈതദീപിക''ദ്യങ്ങൾ കൊണ്ടെതിൎക്കാൻതുടങ്ങിനാർ 1
ഭവൽധിഷണതൻതേജ– സ്സതുകണ്ടുവിറച്ചുടൻ
കൎമ്മന്മാർ ഭവാനേകി– കൊണ്ടന്നുച്ചന്ദനക്കുറി.
നിൎഗ്ഗുണം ദൈവമെന്നുള്ള– തത്വമങ്ങുന്നു ചൊൽകയാൽ
ദൈവത്തെ മൎത്ത്യനാക്കുന്ന– മൎത്ത്യർവല്ലാതെവാടിനാർ

പുറത്തേയ്ക്കു ഗമിച്ചീടും- മനസ്സിനെയൊതുക്കുവാൻ
പഠിപ്പിച്ച മഹായോഗിൻ! നമോസ്തു ഭവതേ സദാ. 13
ബ്രഹ്മാനന്ദഗുരുസ്വാമിൻ! ശിവയോഗിൻ! മഹാമതേ!
സിദ്ധാശ്രമസ്ഥ! സുചിരം- തൃപ്പാദങ്ങൾ ജയിക്കണം!! 14

ശുഭം.

| | |
|---|---|
| ആററിങ്ങൽ, | എന്നു, |
| 1100 ചിങ്ങം 25-ാംനു- | ആനന്ദസമാജാംഗങ്ങൾ. |



സത്യഗുരുപരമഹംസ ബ്രഹ്മാനന്ദസ്വാമി
ശിവയോഗീശ്വര ഭഗവൽ പാദാരവിന്ദാഭ്യാം നമഃ

ആനന്ദഏവവിജയതെ മനോജയഏവമഹാജയഃ
മനഃസ്വാസ്ഥ്യതൈവാനന്ദഃ അഹിംസൈവപരമോധർമ്മഃ

ആനന്ദമത സ്ഥാപകനും ആലത്തൂർ സിദ്ധാശ്രമനിവാസിയും
ആയ ആനന്ദ ശ്രീ പരമഹംസ ''ബ്രഹ്മാനന്ദസ്വാമി ശിവ
യോഗി'' തിരുമനസ്സിലെ എഴുപത്തിമൂന്നാമത്തെ തിരു
നാളായ 1101 ചിങ്ങത്തിലെഉത്രാടത്തിൻെറആഘോ
ഷാവസരത്തിൽ സ്വാമികളുടെ വിനീതശിഷ്യന്മാ
രായ ആററിങ്ങൽ ആ ന ന്ദ സമാ ജാം ഗ ങ്ങ ൾ
സപ്രശ്രയ ബഹുമാനം സമർപ്പിക്കുന്ന

**മംഗളപത്രം**
(കേക)

ഭൂതലമാകമാനമാകാശപ്പന്തലിട്ടു
ചേതസി[illegible]ാദികൊൾവൂ പ്രകൃതിമാതാവിപ്പോൾ
മേഘങ്ങൾ[illegible]വെൺപട്ടുകൾകൊണ്ടുമേൽക്കെട്ടികെട്ടീ-
മാരുതൻ മന്ദംമന്ദം വീശുന്നുമണമോടെ.
ദിഗ്വധൂടികളിതാ! സുസ്മിതശുഭ്രസൂന–

സ്രഗപിതാനങ്ങൾചെയ്‌വിതാകാശപ്പന്തൽതന്നിൽ-
വൃക്ഷങ്ങൾ തലയാട്ടിയൊക്കെയും ശരിയായെ-
ന്നക്ഷയമോദത്തോടു സമ്മതിച്ചരുളുന്നു.
കാലമാംനടനേററു നൎത്തനം ചെയ്തീടുവാൻ-
കാലുയൎത്തുമ്പോൾ തളകിലുങ്ങും മഞ്ജുധ്വനി,
കേട്ടിളകീടുന്നിതു ലോകരത്യുത്സാഹത്താൽ;
പാട്ടുകളുഞ്ഞാലാട്ടമെന്നിവ പൊടിപൂരം!
പന്തടിക്കുന്നു ചിലർ; ചിലൎക്കോകിളികളി;
യെന്തിനുവൎണ്ണിക്കുന്നു കേളികൾവിവിധങ്ങൾ?
നിൎമ്മലാംബരത്തിൻെറ ഭാസിനെയല്ലാതെങ്ങു-
മിമ്മലയാളഭുവിൽ കാണുവാൻഞെരുക്കമായ്!
സങ്കടമെങ്ങുമില്ല; സന്തുഷ്ടർ ജനമെല്ലാ;
മെങ്കിലും ചിലരയ്യോ ഗ്ലാനതപൂണ്ടീടുന്നു!
കർമ്മകാണ്ഡോക്തമാകും കൎമ്മങ്ങളനവധി-
യുണ്മയിൽ ചെയ്യുവോരാണിവരെന്നറിയുന്നു.
എന്തിവൎക്കഴൽവരാൻ ബന്ധമിജ്ജനതതി-
സന്തോഷസമുദ്രത്തിൽ നീന്തുന്ന ശുഭകാലേ?
എന്തിവൎക്കെല്ലാം ഹേതുവെന്നു സംശയമാൎക്കു-
മന്തരംഗത്തിൽ ഭവിച്ചീടേണ്ട തെല്ലുപോലും
അക്ഷയാനന്ദമാൎക്കുമുൾപ്പൂവിലുയൎത്തുവാ-
നിക്ഷിതിത്തട്ടിലവതീൎണ്ണനാം ബ്രഹ്മാനന്ദ-
സ്വാമി, സദ്ഗുരു, ശിവയോഗി, സി[illegible]മ
നീമംഗളസുദിനത്തിലല്ലോ ചെയ്യുവതാം.
രാജയോഗാനന്ദത്തെയേവൎക്കും ലഭിക്കുവാൻ-
രാജമാൎഗ്ഗത്തെ വെട്ടിത്തെളിച്ചു കാണിക്കയാൽ
സത്വരംപ്രാപ്യസ്ഥാനമെത്തുവാൻ കൊതിക്കുന്ന
സത്തുക്കളഖിലരും മുത്തിനാൽ മത്തരായി-
യോഗവിഘ്നദങ്ങളാം കൎമ്മങ്ങളെല്ലാമുപ-
യോഗശൂന്യങ്ങളെന്നു തീൎത്തു[illegible]ചൊല്ലുകമൂലം
ഇത്തരം ഗ്ലാനഭാവം കൎമ്മഠവീരന്മാരു-
മത്തദാനനങ്ങളാൽ പുറത്തുകാട്ടീടുന്നു.
സ്വാമിതൻജന്മർക്ഷത്തെ പ്രകൃതിപോലുംമഹാ

കേമമായ്ക്കൊണ്ടാടുമ്പോൾ കർമ്മികൾമാത്രമഹൊ!
അപ്രസന്നതയോടേമുകറു വീർപ്പിക്കുന്ന-
തപ്രതിഹതമാകുമജ്ഞാന വിലാസംതാൻ!
എത്രപേർകരഞ്ഞാലും മെത്രപേർവെറുത്താലു,-
മെത്രപേർമുഖംവീർപ്പിച്ചിരുന്നു പഴിച്ചാലും,
ഏതിലുമുള്ളൊരു സത്യബോധത്തിൽനിന്നുചെററു-
മുത്തമന്മാരാം മർത്ത്യരുച്ചലിച്ചരുക്കുമോ?
ജ്ഞാനികളെല്ലാം കർമ്മകാണ്ഡത്തെദ്ദുഷിച്ചവർ;
ആനന്ദനിഷ്ഠന്മാരിലന്ധത പററിടുമോ?
പണ്ടുമജ്ഞാനികളിക്കർമ്മികളെന്നു ചൊല്ലി-
ട്ടുണ്ടുസൂക്ഷ്മത്തെയറിയുന്നൊരു മഹത്തുക്കൾ.
എങ്കിലുമവരെല്ലാം വന്ദ്യരിക്കർമ്മികൾക്കു;
ശങ്കനീയത്വം സ്വാമിതന്നിലാണിവക്കയ്യോ!
താവകംമഹിമാനമെങ്ങനെയറിയുന്നു?
ഹേവരഗുരോ! സാക്ഷാദ്യോഗികളറിയട്ടേ !!
ചിങ്ങമാസത്തിലുള്ളോരുത്രാടം പവിത്രമായ്
മംഗലാത്മാവേ! ശിവയോഗിൻ! തേജനിമൂലം.
ആക[illegible]ലിന്നുതൊട്ടു നാലുനാൾകൊണ്ടാടുന്നു-
[illegible]ത്യുത്സാഹത്തോടോണ മെന്നൊരുമിഷാൽ.
[illegible]ംതിരുനാളിൽ ത്വച്ചിരായുസ്സിന്നായി-
ട്ടേവമ[illegible]പ്പാൻ ഞങ്ങൾക്കുണ്ടാകഭാഗ്യംനീണാൾ !!
[illegible]മസ്തേ സത്യഭാഷിൻ! നമസ്തേതത്വവാദിൻ !!
നമസ്തേരാജയോഗിൻ!!! നമസ്തേഗുരുസ്വാമിൻ!!!

ശുഭം.

[illegible]ററിങ്ങൽ
[illegible]ിങ്ങം-15.

എന്നു്,
ആനന്ദസമാജാംഗങ്ങൾ.



സത്യഗുരു

പരമഹംസ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വര
പാദാരവിന്ദാഭ്യാംനമഃ

ആനന്ദഏവവിജയതെ    മനഃസ്വാസ്ഥ്യമെവാനന്ദഃ

മനോജയഏവമഹാജയഃ    അഹിംസൈവപരമോധൎമ്മഃ

ആലത്തൂർ പരിപാവനസിദ്ധാശ്രമത്തിൽ പരമാനന്ദിച്ചരുളുന്ന
ആനന്ദശ്രീ ഉത്രാടംതിരുനാൾ ബ്രഹ്മാനന്ദസ്വാമി ശിവയോഗീ
ശ്വരഭഗവാൻെറ 74-ാമത്തെ ജന്മർക്ഷ സുദിനത്തിൽ
അവിടുത്തെ വാത്സല്യഭാജനങ്ങളായ ആനന്ദമഹാ
സഭാംഗങ്ങൾ ഏററവും ഭക്തി ബഹുമാനവിന
യപുരസ്സരം സമർപ്പിച്ചുകൊള്ളുന്ന

## മംഗളപത്രം

ഹേ അവ്യക്തമതഹന്താവേ! ജാതിമതരാക്ഷസബാധയെ തീൎത്തു അടിയങ്ങളെ ആനന്ദിപ്പിക്കുന്ന തിരുമേനിക്കു മംഗളം ഭവിക്കട്ടെ. അങ്ങയെപ്പോലെ ഇങ്ങനെ ഉപദേശിക്കുന്ന ഗുരു ആർ?

1 "അവതാരാദികളും എന്നു പൂജിക്കപ്പെട്ടവർകൂടി മതരാക്ഷസൻെറ അടിമകളായിക്കിടന്നുകൊണ്ടു കഷ്ടകൎമ്മങ്ങൾ ചെയ്തിരിക്കുന്നു? ശ്രീരാമൻ, ജാതിരാ കിങ്കരനായി തപസ്സുചെയ്യുന്ന ശൂദ്രനെ വധിച്ചു. "വൎത്ത ഏവച കൎമ്മണി" ഞാൻ കൎമ്മങ്ങളെ ചെയ്തുകൊ തന്നെ ഇരിക്കുന്നു എന്നു ഗീതയിൽ ഉദാഹരിച്ചു കാ കൊടുത്തു, ഹിന്തുക്കളെ മുഴുവൻ ജാതിമതകൎമ്മരാക്ഷസൻെറ അടിമകളാക്കി. പരശുരാമൻ, കേരളത്തിൽ ചെയ്തിട്ടു അജ്ഞാനകൎമ്മങ്ങൾക്കു കയ്യും കണക്കുമില്ല. അനേക ക്ഷേ ങ്ങളെ ഉണ്ടാക്കി, അവയിൽ ചിലവയിൽ ഭദ്രകാളിപൂജ നിയമിക്കയാൽ കേരളത്തെ ഇന്നും അദൃഷ്ടപ്രാണിവധ വസാപങ്കിലമാക്കിച്ചെയ്യുന്നു. ശങ്കരാചാര്യർ, അറുപത്തു അനാചാരങ്ങളെ ഏൎപ്പെടുത്തി "ശൂദ്രാദിസ്പൎശനെസ്നാനം ക

ശൂദ്ധിമഭീപ്സതാ''- ശൂദ്രനെ തൊട്ടാൽ കുളിക്കണം. അതിലും താഴ്ന്നവർ അരികിൽ അണഞ്ഞാൽ കുളിക്കേണം. ഇത്യാദി പ്രമാണങ്ങളെ ഉണ്ടാക്കി അനേകജനങ്ങളെ ആട്ടി ഓട്ടി കൃസ്ത്യാദിമതങ്ങളിൽ പോയിചേരുവാൻ സംഗതിവരുത്തി. പതഞ്ജലി മഹർഷി '' യോഗശ്ചിത്തവൃത്തിനിരോധഃ '' എന്ന സൂത്രംകൊണ്ടു് രാജയോഗത്തെ വിധിക്കയും. അതേ ഗ്രന്ഥത്തിൽ അതിന്നു് വിപരീതമായി ''തപഃസ്വാധ്യായേശ്വരപ്രണിധാനാനി ക്രിയയോഗഃ എന്ന സൂത്രം കൊണ്ടു് കർമ്മകാണ്ഡത്തേയും കല്പിക്കയാൽ ഇന്നു സിദ്ധൻ, ഹംസയോഗി, രാജയോഗി, എന്നും മററും പറയപ്പെടുന്നവരും, കർമ്മകാണ്ഡക്കുഴിയിൽ വീണുകിടക്കുന്നു. വേദാന്തസൂത്രകർത്താവായ വ്യാസൻ, പുരാണങ്ങളെ എഴുതി ഒന്നിൽ ശിവനാണുമീതെ, മറെറാന്നിൽ ശക്തിയാണു മീതെ എന്നും മററും വർണ്ണിക്കയാൽ വേദാന്തികൾ, ജ്ഞാനികൾ, എന്നു പറയപ്പെടുന്നവരും അമ്പലങ്ങളിൽ അലയുന്നു; ശൈവ വൈഷ്ണവാദിഭേദേന തമ്മിൽ തല്ലുന്നു. മതരാക്ഷസനു അടിമകളായി, മഹർഷികളും കാട്ടിൽ കിടന്നു, കായ്കനികൾ തിന്നും മലഞ്ചോലവെള്ളംകുടിച്ചും കഷ്ടപ്പെട്ടു. അങ്ങിനെ ചെയ്താലെ മുക്തികിട്ടു എന്നു ലോകത്തിനെ ഭ്രമിപ്പിച്ചു. ദൈവത്തിൻെറ നിർഗ്ഗുണാവസ്ഥയെ [illegible] പ്രാർത്ഥിച്ചു് പ്രാർത്ഥിച്ചു് പരമഭക്തനായിരുന്ന [illegible]വും കുരിശിൽ തറയ്ക്കപ്പെടുകയും ''എൻ ദൈവമെ, [illegible]മെ, എന്നെകൈവിട്ടതെന്തു? എന്നു കരഞ്ഞുമരിക്കയും [illegible] ദൈവത്തിൻെറ നിർഗ്ഗുണാവസ്ഥയെ അറിഞ്ഞ ജ്ഞാ[illegible]നിധിയായ ബുദ്ധനും, ഭിക്ഷയെടുത്തു കഷ്ടപ്പെട്ടു. മർത്ത്യ[illegible] ദുഃഖത്തിൽ നിന്നു മോചിപ്പാൻ പുറപ്പെട്ട അവതാരാചാ[illegible]ന്മാർ ദുഃഖമതങ്ങളെ സ്ഥാപിച്ചിട്ടാണു് അന്തരിച്ചതു്. അവ അനുസരിച്ചു് ജാതിമതഭേദാചാരങ്ങളാൽ ലോകങ്ങൾ [illegible]ിച്ചും കഷ്ടകർമ്മങ്ങളെ അനുഷ്ടിച്ചും ദുഃഖിക്കുന്നു. പ്രാർത്ഥ[illegible]കൾ കൊണ്ടു ഈശ്വരൻ പ്രസാദിക്കയില്ല. അജ്ഞാന[illegible]ദ്ധിക്കുകയെ ഉള്ളു എന്നതിനു് ഈ ലോകംതന്നെ ദൃഷ്ടാ[illegible]

സർവ്വലോകത്തിൻേറയും സഹജമായ മതം ആനന്ദ[illegible] ഒന്നുമാത്രമാണു്. അതുകൊണ്ടാണു് മതഭേദേന മത്സരി

ക്കുന്ന സർവ്വന്മാരും ഒരുപോലെ ആനന്ദത്തെ ആഗ്രഹിക്കുന്നതു്. ആനന്ദപ്രാപ്തിക്കു (മുക്തിക്കു്) സർവ്വന്മാർക്കും ഒരു ഒററധർമ്മമെ ഉള്ളു. അതായതു് ആലോചനകൊണ്ടും പൌരുഷംകൊണ്ടും, ആനന്ദത്തോടു മനസ്സിനെ ചേർത്തുകൊണ്ടും മനസ്സിനെ ജയിക്കുക '' ഇങ്ങിനെ നാനാജാതി മതാചാരദുഃഖ നിവർത്തിപൂർവ്വം ആനന്ദപദവിയെ ഉപദേശിക്കുന്ന അങ്ങയെ ആശ്രയിച്ച അടിയങ്ങളുടെ ആനന്ദാവസ്ഥ എവിടെ? ഈശ്വരാവതാരാദികളുടേയും അവരെ ആശ്രയിച്ചവരുടേയും കഷ്ടകർമ്മാവസ്ഥ എവിടെ? ഹേ വന്ദ്യപിതാവെ! ജാതിമതാചാരഭേദത്താൽ ഭിന്നിച്ചു് ദുഃഖിക്കുന്ന ലോകത്തെ ഏകയോഗക്ഷേമസ്ഥിതിയിലിരുത്തി ആനന്ദിപ്പിക്കുവാൻവേണ്ടി അവിടുന്നു് ആലത്തൂർപരിപാവന സിദ്ധാശ്രമത്തിൽ ആയുരാരോഗ്യാദി സമ്പത്തിയോടുകൂടി ഇരുന്നരുളുവാൻ അഭിലഷിച്ചുംകൊണ്ടു് ഈ മംഗളപത്രത്തെ തൃപ്പാദങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.

1 മാതഃകേരളഭൂതധാത്രിഭവതീപ്രാസൂതപൂർവ്വംസുതാൻ
മധ്വാദീനഭവംശ്ചതേതുഗുരവോബിംബാച്ചകാഃ കർമ്മാഠഃ
കിന്തചൈദ്യൈവാചിരാദവാപഭവതീയോഗിപ്രസൂശബ്ദമുൽ
കൃഷ്ടംയച്ഛിവയോഗിനംഗുരുവരംകർമ്മാന്തകംപ്രാസുനോഃ

2 ഹേഹേ അംബസമസ്തധാത്രി!ബഹുകോടിപ്പുത്രരെപ്പെററുനീ
ഹാഹാ കർമ്മികളൊക്കെയുംകടിപിടിക്കൂട്ടുന്നുജാത്യാദിയാ
ലോകേജാതിമതാദിദുഃഖമകലത്താക്കീടുവാൻ
ഏകൻതാൻശിവയോഗിഭേദരഹിതൻജ്ഞാനൻ

ആനന്ദമതദ്രഷ്ടാവായ ഭവാനു നമസ്കാരം. മതഹന്താവായ ഭവാനു നമസ്കാരം. അഹിംസാധർമ്മപാലകനായ ഭവാനു നമസ്കാരം, നമസ്കാരം, നമസ്കാരം.

എന്നു് ആനന്ദമഹാസഭാംഗങ്ങൾ; — തിരുവിതാം കൊച്ചി, ബ്രിട്ടീഷ്മലബാർ, കൊളമ്പു്.

21-8-26
5-1-102

പ്രസാധകൻ, ആനന്ദമഹാസഭയ്ക്കു
ജി. രാമപ്പ



# ബ്രഹ്മാനന്ദസ്വാമി ശിവയോഗി കൃതികൾ



| | | |
|---|---|---|
| ആനന്ദാദർശം | | 1927 |
| ആനന്ദാദർശാംശം | | 1928 |
| ,, | ഇംഗ്ലീഷിൽ | 1935 |
| മോക്ഷപ്രദീപം | | 1905 |
| ,, | ഇംഗ്ലീഷിൽ | 1950 |
| ,, | തമിഴിൽ | 1949 |
| ,, | ഹിന്ദിയിൽ | 1929 |
| ആനന്ദസോപാനം | | 1913 |
| ആനന്ദസൂത്രം | | 1910 |
| ,, | ഇംഗ്ലീഷിൽ | 1951 |
| ,, | തമിഴിൽ | 1935 |
| ആനന്ദവിമാനം | | 1916 |
| വിഗ്രഹാരാധനാ ഖണ്ഡനം | | 1916 |
| ,, | തമിഴിൽ | 1953 |
| ആനന്ദമതപരസ്യം | | 1919 |
| ,, | ഇംഗ്ലീഷിൽ | 1951 |
| ന്ദകമ്മി. | | 1920 |
| ന്ദഗുരുഗീത | | 1928 |
| വിദ്യാപോഷിണി | | 1899 |
| ന്ദകല്പദ്രുമം | | 1906 |
| ജയോഗ പരസ്യം | | 1914 |
| വയോഗ രഹസ്യം | | 1893 |
| നന്ദഗാനം | | 1923 |

ആവശ്യപ്പെടേണ്ടുന്ന വിലാസം:–

**നിർമ്മലാനന്ദയോഗി,**
പ്രസിഡന്റ്, സിദ്ധാശ്രമം
പി. ഒ. ആലത്തൂർ – പാലക്കാട്ട് ജില്ല
കേരള – പിൻ: 678 541.